كنيسة القديس جريجوريوس الأرثودوكسية

# ST. GREGORIOS ORTHODOX CHURCH

P.O. BOX : 2229 | SHARJAH - U.A.E.

## അപേക്ഷകൾ ക്ഷണിക്കുന്നു

ഷാർജ സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ഇടവകയിൽ "കെയർടേക്കർ" ആയി ജോലി ചെയ്യുവാൻ ആഗ്രഹിക്കുന്ന, താഴെ കൊടുത്തിരിക്കുന്ന നിബന്ധനകൾക്കു വിധേയരായിട്ടുള്ള വ്യക്തികളിൽ നിന്നും അപേക്ഷ ക്ഷണിക്കുന്നു. അപേക്ഷകൾ 2014 ജൂൺ മാസം 30-ാം തീയതിക്കു മുമ്പായി താഴെ കൊടുത്തിരിക്കുന്ന മേൽ വിലാസത്തിൽ ലഭിക്കത്തക്ക വണ്ണം അയച്ചു തരേണ്ടതാണ്.

### നിബന്ധനകൾ

1. അപേക്ഷകൻ മലങ്കര ഓർത്തഡോക്സ് സഭാ അംഗവും സൽസ്വഭാവിയും ആരോഗ്യമുള്ളവനും ആയിരിക്കണം.
2. കുറഞ്ഞത് അഞ്ച് വർഷം വി. മദ്ബഹായിൽ ശുശ്രൂഷ ചെയ്ത് കൊണ്ടിരിക്കുന്നവരും, വി.മദ്ബഹായിലെ രീതികളെപ്പറ്റിയും, വി. കൂദാശകളും അതിന്റെ ക്രമീകരണങ്ങളെപറ്റിയും അറിവുള്ളവരും ആയിരിക്കണം.
3. മേൽ ചോദിച്ച 1, 2 വിഷയങ്ങളെപ്പറ്റിയുള്ള ഒരു സാക്ഷ്യപത്രം അപേക്ഷകന്റെ ഇടവക വികാരിയിൽ നിന്നും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.
4. അപേക്ഷകന് 25 നും 30 നും മദ്ധ്യേ പ്രായവും, കുറഞ്ഞ വിദ്യാഭ്യാസ യോഗ്യത 12-ാം ക്ലാസ്സ് പാസ്സ് ആയിരിക്കുന്നതാണ്. അപേക്ഷകന്റെ പാസ്സ്പോർട്ട് കോപ്പി അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.
5. അപേക്ഷകന്റെ വിദ്യാഭ്യാസ യോഗ്യത, വയസ്സ്, കുടുംബത്തിന്റെ സാമ്പത്തിക സ്ഥിതി ഇവ ബോധ്യപ്പെടുത്തുന്ന സർട്ടിഫിക്കറ്റുകളുടെ പകർപ്പ് അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.
6. സെലക്ട് ചെയ്യുന്ന പക്ഷം, വിവരം അപേക്ഷകനെ നേരിട്ട് അറിയിക്കുന്നതും, ആവശ്യമുള്ള പക്ഷം അപേക്ഷകന്റെ S.S.L.C. സർട്ടിഫിക്കറ്റ് യു.എ.ഇ. എമ്പസ്സിയിൽ നിന്നും അറ്റസ്റ്റ് ചെയ്ത് തരേണ്ടതുമാണ്.
7. അപേക്ഷയോടൊപ്പം ഏതെങ്കിലും തരത്തിലുള്ള ശുപാർശ കത്തുകളും, അപേക്ഷ അയച്ചതിനു ശേഷമുള്ള കത്തിടപാടുകളും അപേക്ഷ പരിഗണിക്കാതിരിക്കാനുള്ള കാരണങ്ങൾ ആയിരിക്കുന്നതാണ്.
8. കെയർടേക്കറുടെ സേവന കാലാവധി 2014 നവംബറിൽ ആരംഭിച്ച് മൂന്ന് വർഷം ആയിരിക്കുന്നതും, ഷാർജ ഇടവക ബൈലാ അനുശാസിക്കുന്ന എല്ലാ അനുകൂല്യങ്ങളും യഥാ സമയം ലഭിക്കുന്നതുമാണ്. ഈ വിഷയത്തെപ്പറ്റിയുള്ള ഷാർജ ഇടവകയുടെ പൊതുയോഗ തീരുമാനം അന്തിമം ആയിരിക്കുന്നതുമാണ്.
9. കവറിനു മുകളിൽ "Application for the Post of Caretaker" എന്ന് എഴുതിയിരിക്കണം.

*അപേക്ഷ അയയ്ക്കേണ്ട വിലാസം:*

**The Vicar, P.O. Box: 2229, Sharjah, U.A.E.**




# മലങ്കരസഭ

ഏറ്റവും പ്രചാരമുള്ള സഭാ പ്രസിദ്ധീകരണം

ലക്കം 5 പുസ്തകം 71, മെയ് 2014




പ. ബസേലിയോസ് പൗലോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 101-ാമത് ഓർമ്മ
(പാമ്പാക്കുട ചെറിയപള്ളി)


President
Dr. Zachariah Mar Aprem
Chief Editor
Fr. John Thomas Karingattil

Printed and Published by
Fr. Thomas P. Mukalil for
Orthodox Viswasa Paripalana
Samithy, Kottayam.
Sub Editor
Fr. Shaji Lukose Thirumangalam

Printed at
Catholicate press, Devalokam
Kottayam-04;



To Contact Malankara Sabha
For Subscription queries
sabhamasika@yahoo.com
For Editorial queries
articlemalankara@gmail.com

www.malankarasabha.in

Devalokam Kottayam-04;
Ph:0481-2573234
Fax : +91 481 2573234



Rs. 15/-


## BRIEFLY

അഖില മലങ്കര വൈദിക സമ്മേളനം പരുമല സെമിനാരിയിൽ 2014 ജൂൺ 3 മുതൽ 5 വരെ നടത്തും. പൗരോഹിത്യവും ജീവിത നിലപാടുകളും എന്നതാണ് മുഖ്യ ചിന്താവിഷയം. വേദവായന: യോഹ. 17:19

മെയ് 29, കർത്താവിന്റെ സ്വർഗ്ഗാരോഹണപ്പെരുന്നാൾ.

ജൂൺ 8, പെന്തിക്കോസ്തി പെരുന്നാൾ.

മെയ് 29 മുതൽ ജൂൺ 1 വരെ അഖില മലങ്കര യുവജന പ്രസ്ഥാനം വാർഷിക ക്യാമ്പ് പീരുമേട് മാർ ബസേലിയോസ് എഞ്ചിനീയറിംഗ് കോളേജിൽ നടത്തും.

ആർദ്ര സൊസൈറ്റിയുടെ വാർഷിക പൊതുയോഗം 2014 ജൂൺ 28 ശനി 2-ന് ദേവലോകം കാതോലിക്കേറ്റ് അരമനയിൽ ആർദ്ര ഹാളിൽ നടത്തും.

**അവർ ഒന്നാകുന്നു** എന്ന പദ്ധതിയുടെ റിസോഴ്സ് പേഴ്സൺസി നുള്ള പരിശീലനം 2014 മേയ് 31 ശനിയാഴ്ച രാവിലെ 9 മുതൽ കോട്ടയം കാതോലിക്കേറ്റ് അരമന ഓഡിറ്റോറിയത്തിൽ നടത്തും.

www.facebook.com/malankarasabha
(മലങ്കരസഭ മാസികയുടെ ഫെയ്സ് ബുക്ക് അക്കൗണ്ട്)

'മലങ്കരസഭാ വാർത്തകൾ' സഭയുടെ ഔദ്യോഗിക വെബ്സൈറ്റായ കാതോലിക്കേറ്റ് ന്യൂസിലേക്ക് അയച്ചു തരണം.
വിലാസം :
www.catholicatenews.in




# മലങ്കരസഭ

10 മെയ് 2014





## വരിസംഖ്യ

ഇന്ത്യയിൽ
ഒറ്റ പ്രതി: 15 രൂപ
ഒരു വർഷം: 180 രൂപ
2 വർഷം : 360 രൂപ
4 വർഷം: 700 രൂപ

വിദേശത്തേക്ക്
ഒരു വർഷം : 2000 രൂപ

www.facebook.com:
malankarasabha


# ഗുരുമൊഴി

## സഖറിയാ മാർ അന്തോണിയോസ്



ഭവനങ്ങളിൽ ഓരോരോ തീരുമാനങ്ങൾ എടുക്കേണ്ട സന്ദർഭങ്ങളിൽ വ്യത്യസ്തത ഉണ്ടാകരുത്. ആ തീരുമാനങ്ങൾ പലപ്പോഴും വികലമായി പോകും. ഭവനത്തിലെ ചെറുതും വലുതുമായ എല്ലാ കാര്യങ്ങളെക്കുറിച്ചുമാണിത്. അവരവരുടെ സമ്പത്തിനെക്കുറിച്ച് ബോധ്യമില്ലാതെ പല കാര്യങ്ങൾക്കു വേണ്ടിയും ചെലവുകൾ ചെയ്യുന്നു. വരവും ചെലവും എങ്ങും കൂട്ടിമുട്ടാതെ കടത്തിലാകുന്നു. ഇത് സംതൃപ്തിയില്ലാത്ത ഹൃദയത്തിൽ നിന്ന് ഉളവാകുന്ന ഒന്നാണ്.

കുഞ്ഞുങ്ങളുടെ വിദ്യാഭ്യാസം അവരുടെ കഴിവും അതുപോലെ തന്നെ എന്താണ് തെരഞ്ഞെടുക്കേണ്ടത് എന്ന അവരുടെ ഇച്ഛാശക്തിയും ഒന്നും നോക്കാതെ മക്കൾ എൻജിനീയർ ആകണമെന്നും ഡോക്ടർമാർ ആകണമെന്നും ചിന്തിക്കും. അതിന്റെ ഉദ്ദേശ കാര്യലക്ഷ്യങ്ങളെക്കുറിച്ച് മക്കൾക്ക് വലിയ ബോധ്യവുമില്ല. മാതാപിതാക്കൾ തെരഞ്ഞെടുപ്പിന് സഹായികുകയല്ലാതെ ഇന്നതിന് പഠിക്കണം എന്ന് നിർബന്ധിക്കുവാൻ പാടില്ല. അമ്മ നേർന്നുപോയതുകൊണ്ട് ഞാൻ വൈദികനായി, കന്യാസ്ത്രീയായി.. അത് പലരിൽ നിന്നും കേൾക്കാം. ജീവിതകാലം ഇത് മുഴുവൻ ഇച്ഛാഭംഗത്തിന് കാരണമായി തീരുന്നു.

ഭവനത്തിലെ ഓരോ കാര്യവും പിതാവ് തീരുമാനിക്കുകയോ മാതാവ് തീരുമാനിക്കുകയോ ചെയ്യാതെ 'പിതാവും മാതാവും ചിന്തിക്കാൻ പ്രായമായ മക്കളും' ഒരുമിച്ച് ചിന്തിച്ച് തീരുമാനത്തിൽ എത്തണം. അത് ഭാവിയിൽ കുട്ടികൾക്കും തീരുമാനം എടുക്കുവാൻ സഹായകരമാകും.

ഇടവകയിലും സമൂഹത്തിലും ഒക്കെ ധീരമായ തീരുമാനം എടുക്കേണ്ട സ്ഥാനങ്ങളിൽ നമ്മൾ പിന്നോട്ട് പോയിരിക്കുകയാണ്. ധനപരമായും വിദ്യാഭ്യാസ പരമായും ഒക്കെ വളരെ വളരെ നമ്മുടെ സമൂഹത്തിന് ലഭിച്ചിട്ടുണ്ട്. എന്നാൽ സമൂഹത്തിലെ തീരുമാനങ്ങൾ എടുക്കേണ്ട ഒരു സമിതിയിലും നമ്മുടെ മാതാക്കളും സഹോദരിമാരും എത്തിച്ചേരുന്നില്ല. ഏതു തത്വശാസ്ത്രത്തിൽ ആയാലും ഇവരുടെ സാന്നിധ്യം അനിവാര്യമാണ്. മറ്റ് സമൂഹത്തിൽ ഉള്ളവരേക്കാൾ ഇവർ വളരെ പ്രാപ്തരാണ്. ആ ഒരു ബോധ്യം നമുക്ക് ഉണ്ടാകണം. പ്രത്യേകിച്ച് 'സ്ത്രീ സംവരണം' ലക്ഷ്യമാക്കുന്ന രാഷ്ട്രീയ സാമൂഹിക സഭാ പശ്ചാത്തലത്തിൽ സ്ത്രീ പ്രാതിനിധ്യം ക്രിയാത്മകമായി ഉണ്ടാകണം.

നമ്മുടെ കൗമാര-യൗവ്വന പ്രായത്തിലുള്ളവർ എല്ലാം പ്രശ്നക്കാർ എന്ന് മുദ്രയിടുന്ന സ്വഭാവം ഉണ്ട്. അത് ഒത്തിരി ദോഷം ചെയ്യും. ഇത്തരം നിഷേധ സമീപനങ്ങൾ തിരുത്തപ്പെടണം. ഇന്നത്തെ അമ്മമാർ പ്രത്യേകിച്ച് അമ്പതു വയസ്സിനു താഴെയുള്ളവർ കുഞ്ഞുങ്ങളെ മാർക്കിന്റെ അടിസ്ഥാനത്തിൽ താരതമ്യം ചെയ്യുന്നു. അത് ഒത്തിരി പ്രതിസന്ധികൾ സൃഷ്ടിക്കുന്നു. അത് അവരെ നിരാശരാക്കുന്നു. തോമസ് ആൽവാ എഡിസൺ അഞ്ചാം ക്ലാസ്സിൽ തോറ്റിട്ടുവന്നപ്പോഴും അമ്മ 'എന്റെ മകന് എല്ലാം അറിയാം' എന്നു പറഞ്ഞ് പ്രോത്സാഹിപ്പിച്ചു. ഇതിന്റെ മറുവശം എല്ലാ തെറ്റിനേയും പ്രോത്സാഹിപ്പിക്കുകയല്ല'. ഗുണപരമായതിനെ പ്രോത്സാഹിപ്പിക്കണം. കൂടാതെ ലഭ്യമാകുന്ന സമയം തക്കത്തിൽ ഉപയോഗിച്ച് സ്ത്രീ പ്രാതിനിധ്യം എല്ലാ രംഗത്തും ഗുണപരമാക്കിതീർക്കണമെന്ന് വളരെ സ്നേഹത്തോടെ പറയുന്നു.



# മഹാപുരോഹിത സന്ദേശം

കർത്താവിൽ പ്രിയരെ,

പരിശുദ്ധ സഭയുടെ കാതോലിക്കേറ്റ് ശതാബ്ദി പ്രൊജക്ടായ പരുമല സെന്റ് ഗ്രീഗോറിയോസ് ഇന്റർനാഷണൽ കാൻസർ കെയർ സെന്ററിന്റെ നിർമ്മാണപ്രവർത്തനങ്ങൾ 2009-ൽ ആരംഭിച്ചു എങ്കിലും നാളിതുവരെ പൂർത്തീകരിക്കുവാൻ സാധിച്ചിട്ടില്ല. 100 കോടി ബഡ്ജറ്റ് ചെയ്ത പ്രൊജക്ട് മാറി വന്ന സാഹചര്യങ്ങളാൽ ഇപ്പോൾ 130 കോടിയിലെത്തിയിരിക്കുകയാണ്. മലങ്കരസഭയുടെ ഈ സ്വപ്നപദ്ധതി പരമാവധി വേഗത്തിൽ പൂർത്തീകരിക്കേണ്ടത് നാം ഓരോരുത്തരുടെയും കടമയാണ്. ഈ പദ്ധതിയുടെ പ്രാധാന്യം സഭാമക്കൾ ഏവരും തിരിച്ചറിഞ്ഞ് സഹകരിക്കുന്നതിനായി കാൻസർ കെയർ സെന്റർ സംബന്ധിച്ചുള്ള വിശദവിവരങ്ങൾ അടങ്ങിയ ബ്രോഷർ ഈ വർഷത്തെ കാതോലിക്കാദിന കവറുകളോടൊപ്പം ഓരോ ഭവനത്തിലും എത്തിക്കുന്നതിനുള്ള ക്രമീകരണം ചെയ്തിട്ടുണ്ട്.

കാൻസർ സെന്ററിന്റെ നിർമ്മാണത്തിന് 35 കോടിരൂപാ മുടക്കിക്കഴിഞ്ഞു. പൂർത്തീകരണത്തിനായി 95 കോടി രൂപാ കൂടി ഉണ്ടാകേണ്ടിയിരിക്കുന്നു. വ്യക്തികളും ഇടവകകളും ഇതര സഭാസ്ഥാപനങ്ങളും അവരവർക്ക് നൽകാവുന്ന പരമാവധി സഹായം നൽകിയാലേ ഇത് വിജയത്തിലെത്തുകയുള്ളൂ. ഓരോ ഇടവകയും കാര്യമായി ഉത്സാഹിച്ചാൽ ഈ സംരംഭം അടുത്ത ഒരു വർഷത്തിനുള്ളിൽ പൂർത്തീകരിക്കുവാൻ സാധിക്കും എന്ന് നാം വിശ്വസിക്കുന്നു.

ആകയാൽ പ്രിയ മക്കളെ, 2014 - 2015 സാമ്പത്തികവർഷത്തെ ബഡ്ജറ്റ് തയ്യാറാക്കുമ്പോൾ വാർഷികവരുമാനത്തിന്റെ ഒരുശതമാനമെങ്കിലും പരുമല കാൻസർ പ്രൊജക്ടിനായി മാറ്റിവയ്ക്കുകയും ആ തുക എത്രയുംവേഗം നമ്മുടെ പേർക്ക് സെന്റ് ഗ്രീഗോറിയോസ് കാൻസർ കെയർ സെന്റർ, പരുമല എന്നപേരിൽ അയച്ചുതരികയും ചെയ്യണമെന്ന് നിങ്ങളോട് സ്നേഹത്തോടെ ആവശ്യപ്പെടുന്നു. നമ്മുടെ സഭാംഗങ്ങൾ ഓരോരുത്തരും ഒരു നിശ്ചിത തുക നൽകി ഈ പദ്ധതിയിൽ പങ്കുചേരുവാൻ പ്രത്യേകം ഉത്സാഹിക്കണമെന്ന് നാം സ്നേഹപൂർവ്വം നിങ്ങളോട് ആവശ്യപ്പെടുന്നു.

ദൈവം അനുഗ്രഹിക്കട്ടെ.

ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ

**EDITORIAL**

# വിദ്യാഭ്യാസത്തിന്റെ രാഷ്ട്രീയം



*HAVE A GREAT ACADEMIC YEAR*

**ബോധനം ഒരു ശുശ്രൂഷയാണ്. അത് വിമോചനത്തിന്റെയും സാമൂഹിക പരിവർത്തനത്തിന്റേതുമാകണം.**

'വിദ്യാഭ്യാസം ക്ലാസ്സ് മുറിയിലെ നാല് ഭിത്തിക്കുള്ളിൽ ഒതുങ്ങിയാൽ അത് കൃത്രിമവും മൂല്യങ്ങൾ നഷ്ടപ്പെടുന്നതുമായിരിക്കും.

(രവീന്ദ്രനാഥ ടാഗോർ).

* * *

സത്യസന്ധതയും അച്ചടക്കബോധവുമാണ് പിതാവിൽ നിന്നും എനിക്ക് കിട്ടിയത്. നന്മയിലുള്ള വിശ്വാസവും ആഴമേറിയ ദയയും എനിക്ക് മാതാവിൽ നിന്നും കിട്ടി. വിദ്യാഭ്യാസത്തിന്റെ ആദ്യപാഠമാണിത്.

(എ.പി.ജെ. അബ്ദുൽ കലാം)

* * *

വിമോചന വിദ്യാഭ്യാസത്തിന്റെ അടിസ്ഥാന തത്വം അദ്ധ്യാപക-വിദ്യാർത്ഥി വൈരുദ്ധ്യം തകരുക എന്നതാണ്. ബോധന സമ്പ്രദായത്തിൽ പരസ്പരം പങ്കു ചേരേണ്ട പ്രക്രിയയാണിത്. ഇത് മാനവീകരണത്തിനും സമഗ്രമായ ബോധനത്തിനും ശക്തി പകരുന്നു.

(പൗലോ ഫെയർ: മർദ്ദിതരുടെ ബോധനശാസ്ത്രം)'

**വി**ദ്യാഭ്യാസത്തിന്റെ ഈറ്റില്ലമാണ് ഭവനം. മാതാപിതാക്കളാണ് മക്കളുടെ കഴിവുകളും പോരായ്മകളും കണ്ടെത്തുന്ന യഥാർത്ഥ ഗുരുക്കന്മാർ. മക്കളുടെ ബൗദ്ധിക നിലവാരവും വ്യക്തിത്വ സവിശേഷതകളും തിരിച്ചറിയുവാനും സന്മാർഗ്ഗികവും ആദ്ധ്യാത്മീകവുമായി പരിശീലിപ്പിക്കുവാനും മാതാപിതാക്കൾക്ക് ഉത്തരവാദിത്വം ഉണ്ട്.

വിദ്യാഭ്യാസത്തിന്റെ പുതിയ മുഖം മക്കളെ ഹോസ്റ്റലുകളിൽ താമസിപ്പിച്ച് ബോധനത്തിന്റെ പുത്തൻ മേഖലകൾ കണ്ടെത്തുന്നതിനുള്ള പ്രവണതയാണ്. വളരെ ചെറുപ്രായത്തിൽ തന്നെ ഗൃഹാതുരത്വം അനുഭവിക്കുന്ന കുട്ടികളുടെ എണ്ണം വർദ്ധിക്കുന്നു. മാതാപിതാക്കളിൽ നിന്നും ലഭ്യമാകേണ്ട മൂല്യാധിഷ്ഠിത ബോധനവും പരിശീലനവും പുത്തൻ തലമുറയ്ക്ക് അന്യമാകുന്നു. പിതാവിൽ നിന്നും മാതാവിൽ നിന്നും ലഭ്യമാകേണ്ട നന്മയും ഹൃദയ ഭാഷയും സംസ്ക്കാരവും വിസ്മൃതമാകുന്നു. വിദ്യാഭ്യാസ സമ്പ്രദായങ്ങളിൽ കടന്നു കയറിയ ആഗോളവൽക്കരണ മൂല്യങ്ങളും, മുതലാളിത്ത കമ്പോള നയങ്ങളും ശക്തമായപ്പോൾ 'ലാഭാധിഷ്ഠിത വിജ്ഞാന സ്വാംശീകരണത്തിലേക്ക് കുടിയേറി. ആഗോള കമ്പ്യൂട്ടർ ശൃംഖലകൾ വിജ്ഞാന വ്യാപനത്തിന് പ്രകാശ വേഗത സൃഷ്ടിച്ചപ്പോൾ വിജ്ഞാന വിപ്ലവത്തിൽ 'കൃത്രിമ ബുദ്ധിയും' 'മായിക യാഥാർത്ഥ്യവും' ഉൾക്കൊള്ളുന്ന തലമുറ വളർന്നു.

ഉത്തമ വിദ്യാഭ്യാസം സാമൂഹിക രാഷ്ട്രീയ തലങ്ങളെ രൂപാന്തരപ്പെടുത്തും. രാഷ്ട്രത്തിന്റെ പുരോഗതിക്കുള്ള സിദ്ധാന്തങ്ങളും ദർശനങ്ങളുമായി വിദ്യാർത്ഥി സമൂഹം മുന്നേറും. രാഷ്ട്രത്തെ നിർമ്മിക്കുന്ന ചാലക ശക്തിയാകും ഉത്തമ വിദ്യാഭ്യാസം. മനുഷ്യർ-സമൂഹം-പ്രകൃതി എന്നിവയുടെ സമഗ്ര വികസനം വഴി രാഷ്ട്രത്തെ നിർമ്മിക്കുവാനും നിർണ്ണയിക്കുവനും പരിവർത്തനം ചെയ്യിപ്പിച്ച് മുമ്പോട്ട് നയിക്കുവനും കഴിവുറ്റവരെ സൃഷ്ടിക്കുമ്പോഴാണ് വിദ്യാഭ്യാസത്തിന്റെ രാഷ്ട്രീയം യാഥാർത്ഥമാകുന്നുത്.

BACK 2 SCHOOL

EDITORIAL

അറിവ്, വിവരം, ജോലി, ധനം, സുഖം തുടങ്ങിയ നിക്ഷിപ്ത താല്പര്യങ്ങൾ ഭേദിച്ച് പുതുമാനവികതയിൽ സമൂഹത്തെ സൃഷ്ടിക്കുവൻ വിദ്യാഭ്യാസം വഴി സാധിക്കണം. വിമോചനത്തിന്റെയും പരിവർത്തനത്തിന്റെയും ദർശനങ്ങൾ ഇതിൽ ഉൾക്കൊള്ളുമ്പോൾ വിദ്യാഭ്യാസം മൂല്യാധിഷ്ഠിതമായി രാഷ്ട്രത്തിന്റെ നന്മയ്ക്കും വികസനത്തിനും വഴി തെളിയിക്കും.

ബ്രസീലിയൻ ചിന്തകനായ പൗലോ ഫ്രെയർ (1921-1997) വിദ്യാഭ്യാസത്തെ നിക്ഷേപ പ്രക്രിയയായി (Banking) വിശേഷിപ്പിക്കുന്നു. വിദ്യാർത്ഥികൾ 'കലവറകളും' അദ്ധ്യാപകർ 'നിക്ഷേപക'രുമാകുന്നു. അറിവും അനുഭവവും പരസ്പരം പങ്കിടുന്നതിനു പകരം അദ്ധ്യാപകർ വിവര-വിജ്ഞാന-വിവരണങ്ങൾ നിക്ഷേപിക്കുകയാണ്. വിദ്യാർത്ഥികൾ അവ സ്വീകരിച്ച്, ഓർത്തുവെച്ച്, സന്ദർഭാനുസൃതം ആവർത്തിക്കുന്നു. ഇതിൽ വിദ്യാർത്ഥിക്കുള്ള ഉത്തരവാദിത്വം സ്വീകരണം, സംഭരണം, വിനിമയം എന്നിവയിൽ ഒതുങ്ങുന്നു. ലഭ്യമാകുന്ന വിജ്ഞാനത്തെ ക്രിയാത്മകമായി വിശകലനം ചെയ്തു രൂപാന്തരപ്പെടുത്തുന്നിനോ വിമർശനാത്മകമായി സമീപിക്കുന്നതിനോ ഇത്തരം നിക്ഷേപ ബോധന ശൈലി അനുവദിക്കുന്നില്ല. സൃഷ്ടിപരമായ കഴിവിനെക്കാൾ ഇത് ഓർമ്മ ശക്തി പരിപോഷിപ്പിക്കുന്ന ബോധന സമ്പ്രദായമായിത്തീരുന്നു. വിദ്യാർത്ഥിയുടെ വിജ്ഞാന ഔന്നത്യത്തെക്കാൾ അപമാനവീകരണത്തെ ഇത് ത്വരിതപ്പെടുത്തും. ഉന്നതവിദ്യാഭ്യാസ മേഖലകളിൽ നിന്നും മത്സരപരീക്ഷകളിൽ നിന്നും വിദ്യാർത്ഥികൾ പിൻതള്ളപ്പെടുന്നത് അറിവിന്റെ സ്വാംശീകരണത്തിൽ യുക്തിയും ബുദ്ധിയും സമന്വയിപ്പിക്കുവാൻ കഴിയാത്തതിനാലാണ്.

വിദ്യാർത്ഥികൾക്ക് സമഗ്രമായ ബോധം പകരുന്ന വിമോചന വിദ്യാഭ്യാസം പ്രൈമറി സ്കൂൾ തലം മുതൽ യാഥാർത്ഥ്യമാകണം. സംവാദങ്ങളിലൂടെ വിദ്യാർത്ഥികളിൽ അന്തർലീനമായ ഗുരുവും ഗുരുവിലെ വിദ്യാർത്ഥിയെയും കണ്ടെത്തുവാൻ കഴിയണം. ഗുരു പഠിപ്പിക്കുക മാത്രമല്ല വിദ്യാർത്ഥികൾക്കൊപ്പമുള്ള സംവാദത്തിലൂടെ പഠിക്കുകയും ചെയ്യുന്നു. പരസ്പര സംവാദത്തിലൂടെയുള്ള ബോധന പ്രക്രിയ ഉത്തരവാദിത്വപൂർണ്ണമാകണം. ഇത് യഥാർത്ഥ ചിന്തയേയും പ്രവർത്തനത്തേയും യാഥാർത്ഥ്യമാക്കുന്നു. വിദ്യാഭ്യാസ പ്രക്രിയയിൽ പ്രവർത്തനവും പ്രയോഗവും പാരസ്പര്യതയിൽ എത്തിച്ചേരുമ്പോൾ സമഗ്രവും വിമോചനാത്മകവുമായ വിദ്യാഭ്യാസം ലഭ്യമാകും.

വിദ്യാഭ്യാസ സമ്പ്രദായങ്ങളിൽ നൂതന പരിഷ്കാരങ്ങൾ അനുദിനം പരീക്ഷിക്കപ്പെടുന്നുണ്ടെങ്കിലും വിദ്യാർത്ഥികളുടെ സ്വഭാവരൂപീകരണത്തിലോ, വിജ്ഞാന സ്വാംശീകരണത്തിലോ നീതിപൂർവ്വമായ സാമൂഹിക ബന്ധങ്ങളിലോ സമഗ്രമായ സ്വാധീനം സൃഷ്ടിക്കുവാൻ കഴിയുന്നില്ല.

കേരളത്തിലെ വിദ്യാഭ്യാസ സമ്പ്രദായങ്ങളിൽ വെല്ലുവിളി ഉയർത്തുന്ന ഇംഗ്ലീഷ്-മലയാളം പാഠ്യപദ്ധതികളും അവയുടെ മൂല്യനിർണ്ണയ രീതികളും വിദ്യാർത്ഥികളിലും മാതാപിതാക്കളിലും മാനസിക സംഘർഷങ്ങൾ അനവധിയായി സൃഷ്ടിക്കുകയാണ്. ഉന്നതമാർക്കു വാങ്ങി വിജയിക്കുന്ന വിദ്യാർത്ഥികളിൽ പലരും അറിവിലും പരിജ്ഞാനത്തിലും വളരെ പിന്നിലാകുന്നില്ലേ? പാഠ്യഭാഗങ്ങൾക്കപ്പുറത്തുള്ള ജീവിത സാഹചര്യങ്ങളും സാമൂഹിക പ്രശ്നങ്ങളും തിരിച്ചറിയുവാനുള്ള ശേഷി പോലും നഷ്ടമാകുന്നു.

വൻകിട വിദ്യാഭ്യാസ സ്ഥാപനങ്ങൾ പ്രചരിപ്പിക്കുന്ന ആഗോളവൽക്കരണ മുതലാളിത്ത മൂല്യങ്ങൾ ഉൾക്കൊള്ളുന്ന ബോധന സമ്പ്രദായങ്ങൾ സാധാരണക്കാർക്ക് അപ്രാപ്യമായി. സാമ്രാജ്യത്വ മുതലാളിത്ത ജീർണ്ണതകൾക്ക് എതിരേ പോരാടിയ വിദ്യാർത്ഥി സമൂഹം 'മായിക യാഥാർത്ഥ്യങ്ങ'ളുടെയും അരാഷ്ട്രീയതയുടെയും പിടിയിലമർന്നു. കമ്പോള സംസ്ക്കാരവും മദ്യവും മയക്കുമരുന്നും സാമൂഹിക മാധ്യമവും നിരവധി വിദ്യാർത്ഥികളുടെ ഹൃദയം കീഴടക്കി.

മനുഷ്യ ജീവിതത്തിന്റെ സർവ്വതലങ്ങളേയും സ്പർശിക്കുന്ന ബോധനശാസ്ത്രമാണ് സ്കൂൾ തലം മുതൽ വളരേണ്ടത്. മനുഷ്യർ, സമൂഹം, പ്രകൃതി എന്നിവയിലെ പാരസ്പര്യത തിരിച്ചറിഞ്ഞ് വിജ്ഞാനത്തെ പ്രവർത്തനങ്ങളിലൂടെയും പ്രതിപ്രവർത്തനങ്ങളിലൂടെയും അറിവും അനുഭവവും വികസിപ്പിക്കുകയും പുനർനിർമ്മിക്കുകയും ചെയ്യുന്ന ക്രിയാത്മകമായ ബോധനം ശക്തിപ്പെടണം. ഇത് സമഗ്രവും, വിമോചനാത്മകവും ലോകത്തെ നന്മയിലേക്ക് രൂപാന്തരപ്പെടുത്തുന്നതുമായിരിക്കണം. സ്നേഹത്തിലും നീതിയിലും സാമൂഹിക പ്രതിബദ്ധതയിലും അടിസ്ഥാനമിട്ടു വളരുന്ന വിദ്യാഭ്യാസത്തെ പരിപോഷിപ്പിക്കുവാൻ കഴിയണം.

"സാമൂഹിക പരിവർത്തനത്തിനോ രാഷ്ട്രീയ നിർമ്മാണത്തിനോ ലക്ഷ്യമിടുന്ന പദ്ധതികൾ വിദ്യാഭ്യാസത്തിൻ വിസ്മൃതമാകുന്നു. മൂല്യാധിഷ്ഠിതവും ധാർമ്മികവുമായ വിദ്യാഭ്യാസം വിദ്യാർത്ഥികളിൽ സ്വഭാവ രൂപീകരണം ദൃഢതരമാക്കും."

**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**
ചീഫ് എഡിറ്റർ
karingattilachan@gmail.com

# എത്യോപ്യൻ യാത്രയും വേറിട്ട അനുഭവങ്ങളും

■ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ

മുപ്പതു വയസ്സു മുതൽ രാജ്യാന്തര യാത്രകൾ നടത്തുവാനും അനുഭവങ്ങളിലൂടെ പഠിക്കുവാനുമൊക്കെ സാധിച്ചിട്ടുണ്ടെങ്കിലും ഒരു 'യാത്രാവിവരണം' എഴുതണമെന്ന തോന്നൽ ഇക്കഴിഞ്ഞ ജനുവരി മാസത്തിൽ ആഫ്രിക്കൻ രാജ്യമായ എത്യോപ്യാ സന്ദർശിച്ചപ്പോഴാണ് ഉണ്ടായത്. ഓരോ യാത്രകളും അറിവിന്റെയും അനുഭവങ്ങളുടെയും പുതിയ അദ്ധ്യായങ്ങളും വാതായനങ്ങളും നമുക്കു മുമ്പിൽ തുറക്കുന്നുവെന്ന പറച്ചിൽ ഒരു സത്യമാണെന്ന് തോന്നിയ ഒരു വേറിട്ട യാത്ര!

നന്നേ ചെറുപ്പം മുതൽ യാത്രാതൽപരനായിരുന്ന എനിക്ക് അതിനുള്ള അവസരങ്ങൾ പിതാവ് നിഷേധിച്ചിരുന്നില്ല. കേരളത്തിനകത്തും പുറത്തും പിന്നെ ഭാരതത്തിന്റെ മറ്റു സംസ്ഥാനങ്ങളിലും തുടർന്ന് യൂറോപ്പും അമേരിക്കയും വിശുദ്ധനാടുകളുമൊക്കെ അനവധി തവണ യാത്ര ചെയ്തിട്ടുണ്ട്. എന്നാൽ ഈ എത്യോപ്യൻ യാത്ര സമാനതകളില്ലാത്തതായി തോന്നി. അതുകൊണ്ടു തന്നെ എഴുതുവാൻ തീരുമാനിച്ചു.

മലങ്കരസഭയിലെ ഒരു മെത്രാപ്പോലീത്തായോ വൈദികരോ എത്യോപ്യയിൽ പോകുന്നതോ അവിടെ ജീവിക്കുന്നതോ യാത്രാവിവരണം എഴുതുന്നതോ ഒന്നും ആദ്യ സംഭവമല്ല എന്ന് എനിക്ക് അറിയാം. എത്യോപ്യയോടും അവിടുത്തെ സഭയോടും നൂറ്റാണ്ടുകളുടെ ബന്ധം തന്നെ ഭാരതത്തിനും ഭാരത ഓർത്തഡോക്സ് സഭയ്ക്കും ഉണ്ടെന്ന കാര്യവും വിസ്മരിക്കുന്നില്ല. അതിലെ കാലികമായ ഒരു കണ്ണിയാകുവാൻ കഴിഞ്ഞുവെന്നതിൽ സന്തോഷിക്കുന്നു. 2014 ജനുവരി 16 മുതൽ 24 വരെ ഒമ്പതു ദിവസമായിരുന്നു സന്ദർശനം. പഴയ കലണ്ടർപ്രകാരം ജനുവരി മാസം 19-ാം തീയതിയിൽ എത്യോപ്യൻ സഭ ആഘോഷിക്കുന്ന ദനഹാ പെരുന്നാളിന്റെ ഭാഗമാകുവാനായി ലഭിച്ച ക്ഷണപ്രകാരം കൊച്ചി-മുംബൈ വഴി 16-നു രാവിലെ എത്യോപ്യൻ സമയം 8.15-ന് Adis Ababa അന്താരാഷ്ട്ര വിമാനത്താവളത്തിൽ ഇറങ്ങി. മുംബൈയിൽ നിന്നും 5 മണിക്കൂർ വിമാനയാത്ര. ഇന്ത്യൻ സമയത്തിന് രണ്ടര മണിക്കൂർ പുറകിലാണ് എത്യോപ്യൻ സമയം. ഇന്ത്യക്കാർക്ക് visa on arrival ആണ്. വിശ്വസനീയമായ ക്ഷണക്കത്തും 20 ഡോളറും കൊടുത്താൽ എയർപോർട്ടിൽ വച്ചു തന്നെ വിസ തരും.



കോട്ടയം സെമിനാരിയിൽ സഹപാഠിയും സുഹൃത്തും കഴിഞ്ഞ 12 വർഷമായി എത്യോപ്യയിലെ Holy Trinity Theological Seminary-യിലെ അദ്ധ്യാപകനും Patristics പ്രൊഫസറും Master Programme ന്റെ Dean of Studies- സുമൊക്കെയായി പ്രവർത്തിക്കുന്ന ഫാ. ഡോ. ജോസി ജേക്കബ് എയർപോർട്ടിൽ സ്വീകരിച്ചു. പൗരസ്ത്യ ഓർത്തഡോക്സ് സഭകൾ തമ്മിൽ നല്ല ബന്ധങ്ങൾ ഉണ്ടാകണമെന്നും ആയതിന് ഇത്തരം സൗഹൃദ സന്ദർശനങ്ങൾ ഏറെ സഹായിക്കുമെന്നും വിശ്വസിക്കുന്ന ബഹു. അച്ചൻ തന്നെയാണ് യാത്രയുടെ മുഴുവൻ കാര്യങ്ങളും ക്രമീകരിച്ചതും എത്യോപ്യൻ പാത്രിയർക്കീസ് പ. മത്ഥ്യാസ് ബാവായുടെ അതിഥിയായി Patriarchal Guest House-ൽ താമസിക്കുവാൻ ക്രമീകരണം ഒരുക്കിയതും. ആഡിസ് -അബാബാ പട്ടണത്തിന്റെ ഹൃദയഭാഗത്ത് അനേകം ഏക്കറുള്ള സ്ഥലത്താണ് പ. പാത്രിയർക്കീസിന്റെ അരമന, സഭാ ആസ്ഥാനം, ഹെയ്‌ലി സലാസി രാജാവിനെയും മൂന്നു മുൻ പാത്രിയർക്കീസുമാരെയും കബറടക്കിയിരിക്കുന്ന ഹോളി ട്രിനിറ്റി കത്തീഡ്രൽ, മറ്റൊരു ഭാഗത്തായി ഹോളി ട്രിനിറ്റി തിയോളജിക്കൽ സെമിനാരി തുടങ്ങി അനേകം സഭാ സ്ഥാപനങ്ങൾ.

വേറിട്ട അനുഭവങ്ങളിൽ ഒന്നാമതായി തോന്നിയത് Patriarchal Guest House തന്നെയാണ്. അത്യാഡംഭരം ഇല്ലാത്തതും എന്നാൽ പ്രൗഢവുമായ ഒരു മൂന്നു നില നാലുകെട്ട്. അതിന്റെ മുകൾ നിലയിൽ ഇന്ത്യൻ ഓർത്തഡോക്സ് ചർച്ചിനുവേണ്ടി dedicate ചെയ്തിരിക്കുന്ന റൂം ആണ് ഒരുക്കിയിരിക്കുന്നത്! എത്യോപ്യൻ സഭ കണ്ട എക്കാലത്തേയും പ്രഗത്ഭനായ The Patriarch എന്ന് അവരെല്ലാം വിളിക്കുന്ന, കാലം ചെയ്ത ആബൂനാ പൗലൂസ് ബാവായും മലങ്കരയുടെ 'ധ്യാനതേജ

സ്ലായ' പ. ദിദിമോസ് ബാവായും പരസ്പരം ആലിംഗനം ചെയ്യുന്ന വലിയ ഒരു ഫോട്ടോ മുറിയിലെ drawing Loby യിൽ ഉണ്ട്! കൗതുകത്തോടെ തിരക്കിയപ്പോൾ മുകൾനിലയിലെ ഓരോ മുറികളും ഈവിധം ഓരോ പൗരസ്ത്യ ഓർത്തഡോക്സ് സഭകൾക്കുമായി ഒരുക്കപ്പെട്ടതും അതിന്റെയെല്ലാം ഡ്രോയിംഗ് റൂമിൽ ആബൂനാ പൗലൂസ് അതാതു സഭയിലെ പാത്രിയർക്കീസുമാരുമായി നിൽക്കുന്ന ചിത്രങ്ങളും!

താഴത്തെ നില മറ്റു സഭകളിൽ നിന്നും ഔദ്യോഗികമായി പ. പാത്രിയർക്കീസിനെ സന്ദർശിക്കുവാൻ വരുന്ന മെത്രാപ്പോലീത്താമാർക്കായി ക്രമീകരിച്ചിരിക്കുന്നു; എന്തൊരു വലിയ ദർശനം. എത്യോപ്യൻ സഭ ഭാരത സഭയേക്കാൾ സാമ്പത്തികമായി ഉന്നതിയിലുള്ളതാണെന്ന് തോന്നുന്നില്ല. ദർശനം ഉണ്ടാകുന്നിടത്ത് സാഹചര്യങ്ങൾ തനിയെ ഉണ്ടാകും. എത്യോപ്യൻ സഭയുടെ എക്യുമെനിക്കൽ സാഹോദര്യത്തിന്റെ പ്രതീകമായി ആ Patriarchal Guest House മനസ്സിൽ ഉയർന്നു നിൽക്കുന്നു.

അൽപം വിശ്രമത്തിനുശേഷം ഒരു വിവാഹപാർട്ടിയിൽ പങ്കെടുത്തുകൊണ്ടായിരുന്നു എത്യോപ്യൻ സംസ്കാരത്തിലേയ്ക്ക് സ്വാഗതം ചെയ്യപ്പെട്ടത്. അനാവശ്യവും അടിച്ചേൽപ്പിക്കപ്പെട്ടതുമായ അതിർത്തികളൊന്നുമില്ലാത്തതും എന്നാൽ എല്ലാവരേയും ഏറെ ബഹുമാനിക്കുന്നതും ഒന്നിച്ച് സന്തോഷിക്കുന്നതുമായ ആ വിവാഹവിരുന്ന് നമ്മുടെ നാട്ടിൽ കല്യാണ മണ്ഡപത്തിന്റെ ഷട്ടർ തുറക്കുമ്പോൾ ഇടിച്ചു കയറി വരിക്കിരുന്ന് വേഗത്തിൽ ആഹാരം കഴിച്ച്, ഒരുപക്ഷേ വധൂവരന്മാരെ ഒന്നു ആശംസിക്കുവാൻ പോലും നിൽക്കാതെ മടങ്ങുന്ന വിരുന്നു സൽക്കാരത്തിൽ നിന്നും ഏറെ വിഭിന്നമായി തോന്നി. എത്യോപ്യൻ വിവാഹവിരുന്ന് ഒരു കേവല മലയാളിയെ സംബന്ധിച്ചിടത്തോളം വേറിട്ട അനുഭവം തന്നെ.

അന്നുതന്നെ വൈകിട്ട് 7 മണിക്ക് ബഹു. അച്ചനോടൊപ്പം Master of Theology ക്ലാസിൽ Guest Lecture ചെയ്തു; വിഷയം, ഭാരതീയ തത്വചിന്തയും ഇന്ത്യൻ ഓർത്തഡോക്സ് സഭയും. ഇവിടുത്തെ അദ്ധ്യയന പദ്ധതിയും രീതികളും തികച്ചും വേറിട്ട അനുഭവമായതിനാൽ അൽപം വിശദമാക്കട്ടെ. Theological College-ൽ Regular Course-ന് പഠിക്കുന്ന 200-ഓളം പേർക്ക് പകൽ സമയത്താണ് ക്ലാസ്സുകൾ. അവരുടെ പഠിത്തവും രീതികളുമൊക്കെ കുറെയൊക്കെ നമ്മുടെ സെമിനാരികളുടെ രീതികൾ തന്നെ. എന്നാൽ ആയിരത്തിലധികം വിദ്യാർത്ഥികൾ വിവിധ ബാച്ചുകളിലായി Evening class-കളിൽ പങ്കെടുത്ത് പഠനം നടത്തി വിവിധ ഡിഗ്രികൾ കരസ്ഥമാക്കുന്നു! അവരാരും വൈദികരാകുവാനുള്ളവരല്ല, മറിച്ച് സഭാ വിശ്വാസവും ആരാധനാരീതികളും



വേദശാസ്ത്രവും ശാസ്ത്രീയമായി പഠിക്കുവാനുള്ള അവരുടെ താൽപര്യത്താൽ സ്വയം പണവും സമയവും കണ്ടെത്തി പഠിക്കുവാൻ വരുന്നവർ. അതിൽ സെക്കുലർ യൂണിവേഴ്സിറ്റി സ്റ്റുഡന്റ്സ് മുതൽ സമൂഹത്തിൽ വിവിധ നിലകളിൽ പ്രവർത്തിക്കുന്നവരും എൺപതിലധികം പ്രായമുള്ളവരും വരെയുണ്ട്! ഒരു പരിധി വരെ ഈ പാഠ്യപദ്ധതിയെ നമ്മുടെ 'ദിവ്യബോധനം' പരിപാടിയുമായി താരതമ്യം ചെയ്യാമെങ്കിലും സാധാരണ ദിവ്യബോധനം വിദ്യാർത്ഥികളേക്കാളും ഇവർ വിജ്ഞാന കുതുകികൾ ആണോ എന്ന് ദിവ്യബോധനം വിദ്യാർത്ഥിയും അദ്ധ്യാപകനും കേന്ദ്ര രജിസ്ട്രാറും പുസ്തക രചയിതാവുമൊക്കെയായി ആ പ്രസ്ഥാനത്തിന്റെ ആരംഭം മുതൽ പ്രവർത്തിച്ചിട്ടുള്ള വ്യക്തിയെന്ന നിലയിൽ തോന്നിപ്പോകുന്നതിൽ തെറ്റുണ്ടെങ്കിൽ ക്ഷമിക്കുക.

അങ്ങനെ സന്ധ്യയായി ഉഷസുമായി; ഒന്നാം ദിവസം. എത്യോപ്യയിലെ ആദ്യ രാത്രി. യാത്രയും ഉറക്കക്ഷീണവും സുന്ദരമായ തണുപ്പും കൂട്ടിനുണ്ടായിരുന്നതിനാൽ സുഖസുഷുപ്തിയിലായി.

പരിശുദ്ധാത്മാവിന്റെ കിന്നരം എന്ന് പൗരസ്ത്യസഭ വിശേഷിപ്പിക്കുന്ന വി. അപ്രേം മൽപാന്റെ ആരാധന-കവിതകളെക്കുറിച്ച് ഡോ. സെബാസ്റ്റ്യൻ ബ്രോക്ക് എഴുതിയ ഒരു പുസ്തകമായിരുന്നു പ്രഭാതത്തിലെ കൂട്ടുകാരി; ബഹു. ജോസി അച്ചനാണ് അവളെ പരിചയപ്പെടുത്തിയത്. അപ്രേം പൗരസ്ത്യസഭയുടെ അത്ഭുത കവി തന്നെ.

ഇന്നും ബഹു. അച്ചന്റെ ക്ലാസ്സുകളിൽ പോവുകയും വിദ്യാർത്ഥികളുമായി സംവദിക്കുവാനും കഴിഞ്ഞു. സെമിനാരി റെക്ടർ ആയി പ്രവർത്തിക്കുന്ന ആബൂനാ തീമോത്തിയോസിനെയും സന്ദർശിച്ചു. മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് ഒരു കുടുംബവും രണ്ട് അർദ്ധ കുടുംബങ്ങളുമാണ് ആഡിസ് അബാബയിൽ ഉള്ളത്. അവരോടൊപ്പമായിരുന്നു അത്താഴം.

18-നു രാവിലെ എത്യോപ്യൻ പാത്രിയർക്കീസ് ആബൂനാ മത്ഥിയാസ് പ്രഥമനുമായി കൂടിക്കാഴ്ച. ഭാരതസഭയുടെയും പ. പൗലൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെയും അന്വേഷണങ്ങളും ആശംസകളും സമ്മാനങ്ങളും അദ്ദേഹത്തിന് നൽകി. 2015-ൽ ദൈവഹിതമായാൽ മലങ്കര സന്ദർശിക്കാമെന്ന് പ. പിതാവ് കൽപിച്ചു.

'Timket' (Baptism) എന്ന എത്യോപ്യൻ ദനഹാ പെരുന്നാളിന്റെ തലേ ദിവസമായതിനാൽ ദേവാലയങ്ങളിൽ നിന്നും വി. തബലൈത്താകൾ പൂർണ്ണ അംശവസ്ത്രങ്ങൾ ധരിച്ച വൈദികർ തലയിൽ ചുമന്ന് വലിയ പ്രദക്ഷിണങ്ങളായി ആഘോഷമായി ആ പ്രദേശത്തെ ഏതെങ്കിലും ജലാശയത്തിനരികിലേയ്ക്ക് കൊണ്ടുവരുകയും അവിടെ രാത്രി മുഴുവൻ കൂടാരമടിച്ചു താമസിക്കുകയും വി. കുർബാന അർപ്പിക്കുകയും ചെയ്തശേഷം അവിടെ വച്ചാണ് ദനഹായുടെ വെള്ളം വാഴ്വിന്റെ ശുശ്രൂഷ. ഈ പ്രദക്ഷിണ ഘോഷയാത്രയ്ക്ക് Katera (Procession) എന്ന് പേർ. പ. പാത്രിയർക്കീസിനോടൊപ്പം ഈ യാത്രയിൽ പങ്കെടുക്കുവാൻ കഴിഞ്ഞു. എത്യോപ്യൻ പ്രസിഡണ്ടും വിദേശരാജ്യങ്ങളുടെ അംബാസിഡർമാരുമൊക്കെ ഈ യാത്രയിൽ സംബന്ധിക്കുന്നത് ആശ്ചര്യമായിത്തോന്നി.

ജനുവരി 19-നു അതിരാവിലെ പ. പാത്രിയർക്കീസിനോടൊപ്പം പൂർണ്ണ അംശവസ്ത്രങ്ങൾ അണിഞ്ഞ് അദ്ദേഹത്തിന്റെ വാഹനത്തിൽ പട്ടണമദ്ധ്യത്തിലെ ഒരു തുറന്ന വിസ്തൃതമായ

*ശേഷം 28-ാം പേജിൽ*

# വിവാഹം

## പൗരസ്ത്യ ക്രൈസ്തവ പാരമ്പര്യത്തിൽ

■ ഫാ. ഡോ. കെ. എം. ജോർജ്



മലങ്കരസഭയിലെ പ്രബുദ്ധ വൈദികനായ ഫാ. ഡോ. ജോർജ് കോശിയുടെ ഏറ്റവും പുതിയ പുസ്തകമാണ് 'വിവാഹം പൗരസ്ത്യ പാരമ്പര്യത്തിൽ.' ഇന്ന് നമുക്ക് ഏറ്റം പ്രസക്തമായ ഒരു വിഷയത്തെക്കുറിച്ച് ഓർത്തഡോക്സ് സുറിയാനി സഭാപാരമ്പര്യത്തിന്റെയും ആരാധനക്രമത്തിന്റെയും വെളിച്ചത്തിൽ സമഗ്രമായി പ്രതിപാദിക്കുന്ന ഈ പുസ്തകത്തിന് പകരംവയ്ക്കാൻ മറ്റൊന്ന് മലങ്കരയിൽ ഇല്ല. പ്രതിഭാധനരും വലിയ ഗുരുക്കന്മാരുമായിരുന്ന ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ, പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ, റഷ്യൻ ഓർത്തഡോക്സ് പാരമ്പര്യത്തിലെ ഫാദർ ഷ്മേമാൻ, ഫാദർ മെയൻഡോർഫ് തുടങ്ങിയ ലോകപ്രശസ്ത വേദശാസ്ത്രജ്ഞരുടെ ശിഷ്യനായി പഠിക്കാനും അമേരിക്കയിലെ ആധുനിക ജീവിത സാഹചര്യങ്ങളിൽ ദീർഘനാൾ വിശ്വസ്തമായി സഭാശുശ്രൂഷ നിർവ്വഹിക്കാനും നല്ല കുടുംബജീവിതം നയിക്കാനും ഡോ. ജോർജ് കോശി അച്ചനു ഭാഗ്യം ലഭിച്ചു. അതിന്റെ വളരെ നല്ല പ്രതിഫലനങ്ങൾ ഈ പുസ്തകത്തിൽ കാണാം. നമ്മുടെ കോട്ടയം വൈദിക സെമിനാരി പ്രിൻസിപ്പാൾ ഫാ. ഡോ. ജേക്കബ് കുര്യൻ അച്ചന്റെ അവതാരിക പുസ്തകത്തിന് തിലകക്കുറിയാണ്.

വേദപുസ്തകം, ആരാധനക്രമം, ഓർത്തഡോക്സ് ദൈവശാസ്ത്രം, നല്ല സാമൂഹിക പാരമ്പര്യങ്ങൾ എന്നിവയുടെ അടിസ്ഥാനത്തിലാണ് ജോർജ് കോശി അച്ചൻ വിവാഹ കൂദാശയെ വിശകലനം ചെയ്യുന്നത്. ഇത് അക്കാദമികമായ പഠനം മാത്രമല്ല, അച്ചന്റെ അനുഭവജ്ഞാനത്തിൽ നിന്നും സഭയുടെ പ്രബോധനത്തിൽ നിന്നും നൽകുന്ന ആത്മീയ മാർഗ്ഗനിർദ്ദേശം കൂടിയാണ്. അതുകൊണ്ട് കുടുംബ കൗൺസലിംഗ്, വിവാഹപൂർവ്വ കൗൺസലിംഗ് തുടങ്ങിയവ നടത്തുന്നവർക്ക് വളരെ പ്രയോജനകരമായ ഗ്രന്ഥമാണ്. അച്ചന്റെ ശൈലി ആർജ്ജവത്വമുള്ളതും ഭാഷ സുഭഗവുമായതുകൊണ്ട്, താൽപര്യമുള്ള ആർക്കും വായിച്ചു മനസ്സിലാക്കാൻ കഴിയും.

ഈ പുസ്തകത്തിന്റെ പശ്ചാത്തലത്തിൽ ചില എളിയ ചിന്തകൾ ചർച്ചയ്ക്കായി അവതരിപ്പിച്ചുകൊള്ളട്ടെ:

1. പാശ്ചാത്യസംസ്കാരവും ആഗോളവൽക്കരണവും ഇന്റർനെറ്റും പരസ്യ-മാധ്യമ പ്രവണതകളും എല്ലാം ചേർന്ന് കുടുംബഭദ്രതയ്ക്ക് ഏൽപിച്ചിരിക്കുന്ന ആഘാതം വളരെ ഗൗരവമേറിയതാണ്. 'കുടുംബം മരിച്ചു', 'വിവാഹം ഇല്ലാതായി' എന്നൊക്കെ നാം കേൾക്കുന്നുണ്ട്. കേരളത്തിൽ ഏറ്റവും കൂടുതൽ വിവാഹമോചനം നടക്കുന്ന ഒരു സമുദായം സുറിയാനി ക്രിസ്ത്യാനികളുടേതാണ്. അതുപോലെ ജനസംഖ്യാനിരക്കിലും കാര്യമായ വീഴ്ച നസ്രാണികൾക്കിടയിൽ ഉണ്ടായിക്കൊണ്ടിരിക്കുന്നു. സഭയുടെ ഗൗരവമായ ശ്രദ്ധ പതിയേണ്ട മേഖലയാണ് വിവാഹവും കുടുംബജീവിതവും. 20-ാം നൂറ്റാണ്ടിനു മുമ്പ് കേരളത്തിലെ ഹൈന്ദവ സമൂഹത്തിൽ വിവാഹം, കുടുംബം എന്നതൊക്കെ അത്ര കെട്ടുറപ്പുള്ളതോ സാമൂഹിക സർഗശേഷിയെ പ്രോത്സാഹിപ്പിക്കുന്നതോ ആയിരുന്നില്ല. 19-ാം നൂറ്റാണ്ടിൽ തുടങ്ങി കേരളത്തിലുണ്ടായ സാംസ്കാരിക നവോത്ഥാനമാണ് കുടുംബവ്യവസ്ഥയ്ക്ക് ദാർഢ്യവും ദിശാബോധവും നൽകിയത്. ഇക്കാര്യത്തിൽ ക്രൈസ്തവസഭയുടെ സംഭാവന അവഗണിക്കാനാവാത്തതാണ്. കേരളത്തിൽ 20-ാം നൂറ്റാണ്ടിലുണ്ടായ സ്വാഗതാർഹമായ സാമൂഹ്യമാറ്റങ്ങൾക്കു പുറകിൽ ക്രിസ്തീയ കുടുംബസങ്കൽപ്പത്തിന്റെ ഗണ്യമായ സ്വാധീനമുണ്ട്. ഇത് ഗവേഷണ വിഷയമാക്കേണ്ടതാണ്.

2. പരമ്പരാഗതമായി ക്രിസ്തീയമെന്ന് കരുതപ്പെടുന്ന യൂറോപ്പിലെ (കത്തോലിക്കാ സഭയുൾപ്പെടെ) പള്ളികളിൽ നടക്കുന്ന വിവാഹങ്ങളുടെ എണ്ണം തീർത്തും കുറവാണ്. കാരണം സെക്കുലർ സമൂഹത്തിൽ ബഹുഭൂരിപക്ഷം ചെറുപ്പക്കാരും വിവാഹമെന്ന മതപരമോ സാമൂഹികമോ ആയ ചടങ്ങിൽ വിശ്വസിക്കുന്നില്ല. അതുകൊണ്ട് ആരെങ്കിലും വിവാഹം നടത്തണമെന്ന് ആവശ്യപ്പെട്ട് പള്ളിയിൽ വന്നാൽ, വലിയ കാനോനിക തടസ്സങ്ങളൊന്നും ഉന്നയിക്കാതെ കല്യാണം നടത്തിക്കൊടുക്കുന്ന രീതി കത്തോലിക്കാ സഭയിലും വ്യാപകമായി (കേരളത്തിൽ ഇപ്പോൾ "ഓറിയന്റൽ കാനോനാകൾ" ഉദ്ധരിച്ച്, മാർത്തോമ്മാ പാരമ്പര്യത്തിൽപ്പെട്ട നസ്രാണികൾ തമ്മിൽ അടുത്തകാലം വരെ പ്രയാസം കൂടാതെ സാമൂഹ്യാ

ചാരപ്രകാരം നടന്നിരുന്ന വിവാഹക്രമീകരണങ്ങൾക്ക് തടസ്സം സൃഷ്ടിക്കാനും സഭകൾ തമ്മിൽ ഭിന്നത വർദ്ധിപ്പിക്കാനും ശ്രമങ്ങൾ നടക്കുന്നുണ്ട് എന്നോർത്തിരിക്കണം. പക്ഷേ ആദരണീയനായ ഫ്രാൻസിസ് മാർപാപ്പാ ഈ വിവരം അറിഞ്ഞാൽ, തീർച്ചയായും നസ്രാണികളുടെ വിവാഹകാര്യത്തിൽ റോമിന്റെ കാനോനാകൾ ബാധകമാക്കേണ്ടതില്ല എന്നുതന്നെ പറയുമെന്നാണ് ഈ ലേഖകന്റെ വിശ്വാസം).

3. ഓർത്തഡോക്സ് സുറിയാനിക്കാരുടെ വിവാഹശുശ്രൂഷാക്രമം അതിമനോഹരമാണെന്ന് ആരും സമ്മതിക്കും. ഇത് എഴുതി ക്രമീകരിച്ചത് മിക്കവാറും അവിവാഹിതരായ സന്യാസിമാർ ആയിരിക്കാമെങ്കിലും, അവരുടെ നിരന്തരമായ പ്രാർത്ഥനാജീവിതവും ആത്മീയമായ ഉൾക്കാഴ്ചയും മൂലം, അവർ നേരിട്ടനുഭവിക്കാത്ത മേഖലകളിലും മാർഗ്ഗനിർദ്ദേശം നൽകുവാൻ ഈ ശുശ്രൂഷാക്രമത്തിലെ പ്രാർത്ഥനകൾ സഹായിക്കും (എന്നാൽ ഇതൊരു പൊതുനിയമമായി എടുക്കാതിരിക്കുന്നതാണ് നല്ലത്. അതായത്, വിവാഹം, കുടുംബജീവിതം തുടങ്ങിയ കാര്യങ്ങളിൽ സഭ നിയമങ്ങളും ചട്ടങ്ങളും മറ്റും സൃഷ്ടിക്കുമ്പോൾ, അവിവാഹിതരായ "സന്യാസി"മാർക്ക് മാത്രം അത് വിട്ടുകൊടുക്കാതെ, ഇക്കാര്യങ്ങളിൽ അനുഭവജ്ഞാനവും നല്ല ക്രിസ്തീയ വിശ്വാസവും വേദപാണ്ഡിത്യവും ഉള്ളവരുടെ അഭിപ്രായത്തിന് വലിയ വില കൽപിക്കേണ്ടതാണ്.).

4. പരമ്പരാഗത സമൂഹത്തിൽ, അവിവാഹിതരായ യുവജനങ്ങളിൽ ഒരു നല്ല പങ്കിനും വിവാഹജീവിതത്തെക്കുറിച്ച് പൊതുവെ 'റൊമാന്റിക്' സങ്കൽപങ്ങളാണുള്ളത്. വിവാഹിതരായിക്കഴിയുമ്പോൾ വിവാഹജീവിതത്തിന്റെ പരുക്കൻ യാഥാർത്ഥ്യങ്ങളുമായി അവ എപ്പോഴും ചേരുകയില്ല എന്ന് അവർ അനുഭവത്തിലൂടെ മനസ്സിലാക്കും. അതുകൊണ്ട് റൊമാന്റിക് സങ്കൽപ്പങ്ങൾ വച്ചുപുലർത്തരുത് എന്നർത്ഥമില്ല. ചുരുക്കം ചില ദമ്പതികളെങ്കിലും അവരുടെ വിവാഹജീവിതത്തിലുടനീളം "ആദ്യ സ്നേഹം വിട്ടുകളയാ"തെ നിലനിർത്താറുണ്ട്. മിക്കവരും ഗാഢമായ പരസ്പര സ്നേഹത്തിലേക്ക് ക്രമേണ വളരാറുണ്ട്. ലോകത്തിൽ എല്ലായിടത്തും നല്ല സാഹിത്യത്തെയും കലയെയും പ്രചോദിപ്പിക്കുന്നതിൽ പ്രണയത്തിന്റെ കാൽപ്പനിക ഭാവനകൾക്ക് പ്രധാന പങ്കുണ്ട്. ബൈബിളിലെ ഉത്തമഗീതം ഒരു തീവ്രപ്രണയത്തിന്റെ കാവ്യാവിഷ്ക്കാരമാണ്. മിസ്റ്റിക്കൽ വ്യാഖ്യാനത്തിലൂടെ അത് ദൈവവും മനുഷ്യാത്മാവും തമ്മിലുള്ള അനുരാഗമാണെന്നും, പുതിയനിയമത്തിൽ, യേശുക്രിസ്തുവും തന്റെ മണവാട്ടിയായ സഭയും തമ്മിലുള്ള ഉദാത്തമായ സ്നേഹബന്ധമാണെന്നും പാരമ്പര്യം പഠിപ്പിക്കുന്നു. സന്യാസിമാർ തയ്യാറാക്കിയ സഭയുടെ വിവാഹശുശ്രൂഷയിലും ഈ റൊമാന്റിക് സങ്കൽപ്പമുണ്ട്. വിവാഹിതരെക്കുറിച്ചല്ല, കാൽപ്പനിക സ്വപ്നങ്ങളോടെ വിവാഹത്തിലേക്ക് പ്രവേശിക്കാൻ ഒരുങ്ങുന്നവരെക്കുറിച്ചാണ് അവിടെ പ്രധാനമായും പറയുന്നത്. ഉത്തമഗീതത്തിലെ വാഗ്മയ ചിത്രങ്ങളും പുതിയനിയമത്തിൽ, മണവാട്ടിയെ കാത്തിരിക്കുന്ന മണവാളനും, മണവാളനുവേണ്ടി "കറയോ ചുളുക്കമോ" ഇല്ലാതെ തേജസ്വിനിയായിത്തീരാൻ, സർവ്വാഭരണവിഭൂഷിതയായി ഒരുക്കപ്പെടുന്ന മണവാട്ടിയും എല്ലാം വിവാഹപൂർവ്വമായ ഈ മധുരസങ്കൽപ്പത്തിന്റെ വെളിച്ചത്തിലാണ് അവതരിക്കപ്പെടുന്നത്. അതുകൊണ്ട് വിവാഹശുശ്രൂഷ ഭംഗിയായി നടത്തിക്കൊടുത്തതുകൊണ്ട് മാത്രം സഭയുടെ ജോലി തീരുന്നില്ല. വാസ്തവത്തിൽ പിന്നീടാണ് ആ ചുമതല കൂടുന്നതും കൂടുതൽ സങ്കീർണ്ണമാകുന്നതും. കുടുംബജീവിതത്തിലേക്ക് പ്രവേശിക്കുന്നവർക്ക് സഭയുടെ കരുതലും അകമ്പടിയും ആവശ്യമാണ്. വിവാഹം നടത്തികൊടുക്കുന്ന വൈദികരും മേൽപട്ടക്കാരും ഈ ഇടയഭാരം ഏറ്റെടുക്കണം. നവദമ്പതികളെ യാതൊരു പരിചയവുമില്ലാത്ത ഒരു കാർമ്മികനെ വെറും ആർഭാടത്തിനുവേണ്ടി വിളിച്ച് കല്യാണം നടത്തിപ്പിക്കുന്നതുപോലെയല്ല, അവരിൽ ഒരാളെയെങ്കിലും നന്നായി അറിയുന്ന ഇടവക വൈദികൻ വിവാഹം നടത്തുന്നത് എന്ന് ജോർജ് കോശി അച്ചൻ സൂചിപ്പിക്കുന്നുണ്ട്. തുടർശുശ്രൂഷ ഇവിടെ പ്രധാനമാണ്.

5. ആയിരത്തിലധികം വർഷങ്ങൾക്കപ്പുറത്ത്, പശ്ചിമേഷ്യയിലെ ഗ്രാമീണ കാർഷിക പശ്ചാത്തലത്തിൽ മിക്ക വിശ്വാസികളും കഴിഞ്ഞുകൂടിയിരുന്നപ്പോൾ രൂപംകൊടുത്ത വിവാഹശുശ്രൂഷ അതിന്റെ ആദ്ധ്യാത്മിക സൗന്ദര്യം കൊണ്ട് ഇന്നും വളരെ പ്രസക്തമാണ് എന്നത് അത്ഭുതകരമാണ്. അതേസമയം, നമ്മുടെ യുവജനങ്ങളും വിവാഹിതരും ജീവിക്കാൻ നിർബ്ബന്ധിതരാകുന്ന സങ്കീർണ്ണമായ ഉപഭോഗ-ശാസ്ത്ര-സാങ്കേതിക-വ്യാവസായിക നഗരസംസ്കാരം പുരാതന ഗ്രാമീണ




സംസ്കാരത്തിൽ നിന്ന് തുലോം വിഭിന്നമാണ്. സെക്കുലർ എന്നു വിളിക്കുന്ന പാശ്ചാത്യ സംസ്കാരത്തിന്റെ പ്രഭാവത്തിലാണ് നമ്മുടെ മിക്ക ചെറുപ്പക്കാരും ജീവിക്കുന്നത്. ദൈവത്തിന്റെയോ ആദ്ധ്യാത്മികതയുടെയോ സൂചനകൾ നൽകാത്തതും മതാനുഷ്ഠാനങ്ങൾക്ക് അർത്ഥം കൽപിക്കാത്തതുമായ സെക്കുലർ സംസ്കാരത്തിൽ ജീവിക്കുന്ന ഈ വിശ്വാസികൾക്ക് ഇടയപരിപാലനം കൊടുക്കേണ്ടതുണ്ട്. വിവാഹത്തെ സംബന്ധിച്ച് പഴയ കാലങ്ങളിലുണ്ടാക്കിയ കാനോനകൾ, പ്രത്യേകിച്ചും വിവാഹം അനുവദിക്കപ്പെട്ടിരിക്കുന്ന ദിവസങ്ങളെ സംബന്ധിച്ച ചട്ടങ്ങൾ പുനഃപരിശോധിക്കുന്നത് ഈ ഇടയപരിപാലനത്തിന്റെ ഭാഗമാണ്. ഏതാനും കാര്യങ്ങൾ നമ്മുടെ പരിഗണനയർഹിക്കുന്നു.

a) ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ അഭിപ്രായങ്ങളെ ഡോ. ജോർജ് കോശി അച്ചൻ ഉദ്ധരിക്കുന്നുണ്ട്. നോമ്പുകളിലും നോമ്പുള്ള ബുധൻ, വെള്ളി ദിവസങ്ങളിലും വിവാഹം നടത്തരുതെന്ന് പറയുന്നത്, നോമ്പിനെ ലംഘിക്കുന്ന കല്യാണസദ്യകൾ നടത്തരുത് എന്നതുകൊണ്ടാണെന്ന് അദ്ദേഹം പറയുന്നു. ഇത് ദമ്പതികളുടെ ശാരീരികബന്ധത്തിന്റെ കാര്യമായി നാം ചുരുക്കിയിരിക്കുകയാണ്. "ഭാര്യാഭർത്താക്കന്മാർ വിവാഹബന്ധത്തിൽ ജീവിക്കുന്നത് ദൈവമുമ്പാകെ അനുഗ്രഹീതമാകുന്നു. വിവാഹബന്ധത്തിൽ നിന്ന് ഉഭയസമ്മതത്തോടെ ഒഴിഞ്ഞിരിക്കുന്നതും ദൈവതിരുമുമ്പാകെ പ്രസാദകരമാണ്" എന്ന് പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ സഭാപാരമ്പര്യത്തെ സൂചിപ്പിച്ചുകൊണ്ട് പറയുന്നത് ആർക്കും തർക്കമില്ലാത്ത

ശേഷം 19-ാം പേജിൽ

# സുറിയാനി ഒരു ചർച്ച

നസ്രാണി സമൂഹത്തിന് സുറിയാനി ഭാഷയോടുള്ള മമത ഇന്നോ ഇന്നലയോ ആരംഭിച്ചതല്ല. 4-ാം നൂറ്റാണ്ടു മുതലെങ്കിലും ഇവിടെ പ്രചരിച്ചിരുന്ന ആരാധനാ ഭാഷയാണത്. 17-ാം നൂറ്റാണ്ടിൽ പാശ്ചാത്യ ആധിപത്യത്തിൽ നിന്ന് മോചിതരായപ്പോഴും ഒരു സുറിയാനി സഭയുടെ സഹായമാണ് നസ്രാണികൾ തേടിയത്. ചരിത്രത്തിന്റെ ഗതിയിൽ, നിലവിലിരുന്ന കിഴക്കൻ സുറിയാനി ആരാധനാ ക്രമങ്ങൾ ഉപേക്ഷിച്ച് പടിഞ്ഞാറൻ രീതികൾ ക്രമേണ ആവലംബിക്കേണ്ടി വന്നപ്പോൾ നമ്മുടെ പൂർവ്വികർ കാര്യമായ അതൃപ്തി പ്രകടിപ്പിച്ചില്ല- രണ്ടും സുറിയാനി യാണല്ലോ എന്ന ചിന്തയാവണം ഈ മാറ്റം സുഗമമാക്കി തീർത്തത്.

സുറിയാനി ആരാധനാ പാരമ്പര്യം മലങ്കരയിൽ വന്ന കാലം മുതൽ നമ്മുടെ ആരാധന എങ്ങിനെ നടന്നിരുന്നു എന്നതു സംബന്ധിച്ച് ആഴമായ ഗവേഷണം നടത്തേണ്ടിയിരിക്കുന്നു. സാധാരണക്കാരന് ഒരക്ഷരം പോലും മനസിലാകാത്ത ഒരു ഭാഷയിൽ നൂറ്റാണ്ടുകൾ നമ്മൾ ആരാധന നടത്തിയിരുന്നു എന്നു ചിന്തിക്കാൻ പ്രയാസം. അതോ ആന്ന് ജനങ്ങൾക്കുപോലും അത്യാവശ്യം ഈ ഭാഷ അറിയാമായിരുന്നുവോ? വൈദികർ ചൊല്ലേണ്ട ഭാഗങ്ങൾ അവർ തൽസമയം തർജിമചെയ്യുകയോ, തർജിമ എഴുതിയ കൈയെഴുത്തുരൂപങ്ങൾ സൂക്ഷിക്കുകയോ ചെയ്തിരിക്കാം. എന്നാൽ ജനങ്ങൾ ചൊല്ലേണ്ടഭാഗങ്ങൾ, പ്രത്യേകിച്ച് പാട്ടുകൾ എങ്ങിനെ ആലപിച്ചിരുന്നു എന്നത് ഗവേഷണ വിധേയമാക്കണം.

ഏതായാലും ഇന്ന് വൈദിക സെമിനാരിയിലെ ഉപയോഗം ഒഴിച്ചു നിർത്തിയാൽ മലയാളത്തിൽ തന്നെയാണ് ആരാധനയുടെ 99 ശതമാനവും നടക്കുന്നത്. അത് അപ്രകാരം തന്നെ ആയിരിക്കണം എന്നാണ് എന്റെ വ്യക്തിപരമായ അഭിപ്രായവും. എന്നാൽ ഒരൽപ്പസ്വൽപ്പം സുറിയാനി ചില പ്രത്യേക സന്ദർഭങ്ങളിലും സ്ഥാനങ്ങളിലും കൂട്ടിച്ചേർക്കുന്നതിൽ തെറ്റില്ല എന്നും തോന്നിയിട്ടുണ്ട്. ആരാധനാഭാഷയെകുറിച്ച് ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനി രേഖപ്പെടുത്തിയിട്ടുള്ള ഏതാനും വാചകങ്ങൾ ഉദ്ധരിക്കട്ടെ. "I do believe that normal language of the people should be the language used in worship . . . I would however be in favour of retaining certain expressions in the traditional liturgical language of the particular church, because our ordinary language is inadequate to express our deeper emotions and certain old expressions can still be used in an ancient language to bring more emotional depth into our prayers .. . There are moments in the worship of God where intelligibility has to give place to a kind of speaking in tongues- in ardent exaltation in an unusual language which speaks to the heart more than the mind (*Worship in a Secular Age* p. 18) ഈ പ്രക്രിയയാണ് ഇന്ന് മലങ്കര സഭയുടെ ആരാധനയിൽ നടക്കുന്നത്. ആരാധനാ മുഴുവനും മലയാളത്തിൽ നടത്താം എന്നാൽ ഒരൽപ്പം സുറിയാനി കൂട്ടിച്ചേർത്താൽ പലപ്പോഴും ഒരു വൈകാരിക സംതൃപ്തി ജനത്തിന് ലഭിക്കുന്നു എന്നത് സത്യമല്ലേ?

ഇത്തരത്തിൽ ആരാധന ക്രമീകരിക്കുമ്പോൾ ശ്രദ്ധിക്കണം. ഉപയോഗിക്കുന്ന വാക്കുകൾ കൃത്യമായി ഉച്ചരിക്കാനും പാരമ്പര്യമായി ഓരോ ക്രിയയുടെ ഉദ്ദേശലക്ഷ്യങ്ങൾ കൈവിടാതെ ഉപയോഗിക്കാനും കഴിയണം. കാലക്രമത്തിൽ പലതും മാറിപ്പോകുന്നു. പലതിന്റെയും അർത്ഥം ഗ്രഹിക്കാൻ കഴിയാതെ പോകുന്നു. പല കാര്യങ്ങളും അതിന്റെ അർത്ഥം ഗ്രഹിക്കാതെ ചെയ്തു പോകുന്ന അവസ്ഥ സംജാതമാകുന്നു. പലതും സൗകര്യാർത്ഥം മാറ്റിമറിക്കുന്നു. സൗകര്യം മാത്രം നോക്കുമ്പോൾ കാതലായ പലതും നഷ്ടപ്പെടുന്നു. നമ്മൾ പറയുന്ന വചനങ്ങളും ചെയ്യുന്ന ക്രിയകളും അതിന്റെ യഥാർത്ഥരൂപത്തോട് ചേർന്നിരിക്കണം. അത്തരത്തിലുള്ള ഒരന്വേഷണമാണ് ഇവിടെ നടത്തുന്നത്.

എന്റെ സ്വന്ത നിരീക്ഷണത്തിൽ നിന്നും മനസിലാക്കിയവയും, പിതാക്കന്മാർ പറഞ്ഞുതന്നിട്ടുള്ളവ യിൽ നിന്നും, സുറിയാനി പിതാക്കന്മാരുടെ വ്യാഖ്യാനങ്ങൾക്ക് അനുരൂപമായും ചില കാര്യങ്ങളാണ് ചർച്ചചെയ്യുവാൻ ആഗ്രഹിക്കുന്നത്. ചർച്ചചെയ്തശേഷം ഉചിതമെന്നു തോന്നുന്ന കാര്യങ്ങൾ വ്യത്യാസപ്പെടുത്താനും തയ്യാറാവണം. ഏതാനും കാര്യങ്ങൾ മാത്രമാണ് ഞാൻ ഉന്നയിക്കുന്നത്, അവയിൽ കൂടുതൽ കാര്യങ്ങൾ ഉന്നയിക്കുവാൻ ഓരോരുത്തർക്കും സാധിച്ചേക്കും.

## I. യാമപ്രാർത്ഥനകൾ

1. യാമപ്രാർത്ഥനകളുടെ പ്രാരംഭത്തിൽ നിന്നും തുടങ്ങാം. രണ്ടു പാരമ്പര്യങ്ങളാണ് ഇന്ന് നിലവിലുള്ളത്. (1) ത്രിത്വനാമത്തെ സ്തുതിച്ചു കൊണ്ട് ആരംഭിക്കുന്നു (2) ത്രിത്വനാമം ഉച്ചരിച്ചശേഷം പുത്രനെ സംബോധന ചെയ്തുകൊണ്ട് ആരംഭിക്കുന്നു. (...നാമത്തിൽ തനിക്കു സ്തുതി). നമ്മുടെ ആരാധനക്രമങ്ങളിൽ ക്രിസ്തു ശാസ്ത്രത്തിന് മുൻതൂക്കമുണ്ട് എന്നും അതിനാൽ ഇവയിൽ രണ്ടാമത്തെ രീതിയാണ് ശരിയെന്നും ഫാ. ഡോ. വി.സി. ശാമുവേൽ

# ആരാധനാ പാരമ്പര്യം

■ ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്



ചൂണ്ടിക്കാണിക്കുന്നുണ്ട് "To start the prayers with "Holy to the Father and to the Son and to the Holy Spirit is not the Antiochene Syrian tradition... It is obvious that all the prayers and praises till the Lord's prayer are addressed to the incarnate Son". ("The Christotlogical Basis of some Syrian Orthodox Traditions" in *Star of the East*, July 1980, p. 22). ത്രിത്വസ്തുതികൊണ്ട് ആരംഭിച്ചാൽ അതിനു തൊട്ടു പിന്നാലെ വരുന്ന "ദൈവമായ കർത്താവിന്റെ തിരുനാമത്തിൽ വന്നവനും" എന്നത് ആദ്യഭാഗത്തോട് ചേരാതെ വരും. പ്രാരംഭം മുതൽ "സ്വർഗ്ഗസ്ഥനായ പിതാവേ" എന്നതിനു തൊട്ടു മുൻപു വരെ പുത്രനെയാണ് സംബോധന ചെയ്യുന്നത്. അവിടെ "ബാറെക്മോർ" പറയുന്നത് സംബോധന മാറുന്നതിനാൽ മുഖ്യകാർമ്മികൻ പ്രാർത്ഥന തുടങ്ങികൊടുക്കുവാനാണ്.

**2.** യാമപ്രാർത്ഥനകളിലെ "ശുബഹോ" " മെനഓലം" പറയുന്നരീതി. മുഖ്യകാർമ്മികൻ ആരംഭം ഇടുന്നതിനും, "ശുബഹോ" പറയുവാനുമാണ് ജനം "ബാറെക്മോർ" ചൊല്ലുന്നത്. എന്നാൽ "ശുബഹോ" യുടെ പിന്നാലെ എപ്പോഴും "മെനഓലം" പറയുന്നില്ല. മസ്മുറാകളുടെ അവസാനവും, കുക്കിലിയോന്റെ ആദ്യമുള്ള മസമൂർ ഭാഗം കഴിഞ്ഞും, എനിയോനോയുടെ അവസാന പാദത്തിനു മുൻപും "മെനഓലം" പറയാറുണ്ട്. എന്നാൽ കോലോകളുടെ ഇടയിൽ എപ്പോഴും പറയുന്നില്ല. ഏറ്റവും കുറഞ്ഞത് മൂന്നു പാദങ്ങൾ (stanzas) എങ്കിലും പാടുന്നെങ്കിൽ ആദ്യ പാദത്തിനു ശേഷം ബാറെക്മോറും, തുടർന്ന് "ശുബഹോയും" രണ്ടാം പാദത്തിനു ശേഷം "മെനഓലവും" അവസാനത്തെതിനു ശേഷം "മൊറിയോറാഹേം" പറയുന്നരീതിയാണ് സുറിയാനി ആരാധനാക്രമങ്ങളിൽ കാണുന്നത്. ഇതല്ലാതെ രണ്ടു പാദങ്ങൾ മാത്രം പാടുമ്പോൾ "മെനഓലം" പറയാറില്ല. ഈ തത്വപ്രകാരമാണ് കുക്കിലിയോന്റെ കോലോകൾക്കിടയിൽ "മെനഓലം" ചെല്ലാത്തത്. അതുകൊണ്ട് ഒരു ന്യൂനതയും സംഭവിക്കുന്നുമില്ല. എന്നാൽ "ശുബഹോ" പറയാത്ത സാഹചര്യത്തിൽ "ബാറെക്മോർ" "മെനഓലം" ഇവ പറയുന്നത് അർത്ഥശൂന്യമാണ്. ഈ തത്വം പ്രയോഗിക്കുന്നെങ്കിൽ 9-ാം മണി, സൂത്താറ, രാത്രിയുടെ കൗമകൾ മൂന്നാം മണി, എന്നീ യാമങ്ങളുടെ കോലോകൾക്കിടയിൽ "മെനഓലം" പറയേണ്ടതില്ല. സന്ധ്യയുടെയും പ്രഭാതത്തിന്റെയും, ഉച്ചയുടെയും കോലോയുടെ ആദ്യപാദം കഴിഞ്ഞ് "ശുബഹോയും," രണ്ടാം പാദം കഴിഞ്ഞ് "മെനഓലം" ചൊല്ലണം.

**3.** "കൃപനിറഞ്ഞമറിയമേ" എന്ന പ്രാർത്ഥന കൗമായുടെ ഭാഗമല്ല എന്നത് എല്ലാവർക്കും അറിവുള്ളതാണ് എന്നു വിചാരിക്കുന്നു. എങ്കിൽ അതിന്റെ

ശേഷം 21-ാം പേജിൽ



ജൂൺ 5: പരിസ്ഥിതി ദിനം

# കേരളം നേരിടുന്ന പഞ്ചവ്യാധികൾ

■ തോമസ് കുളത്തിൻകരോട്ട്, തുമ്പമൺ

ദൈവത്തിന്റെ സ്വന്തം നാടാണ് കേരളം. പക്ഷെ അടുത്ത കാലങ്ങളായി അഞ്ചു മഹാവ്യാധികൾ ഈ നാടിനെ കാർന്നു തിന്നുകൊണ്ടിരിക്കുകയാണ്. ക്യാൻസർ, വൃക്കതകരാറുകൾ, കരൾ രോഗങ്ങൾ, കുടൽ രോഗങ്ങൾ, ചർമ്മരോഗങ്ങൾ എന്നിവയാണ് ഈ പഞ്ചവ്യാധികൾ. ഈ മഹാവിപത്തിന് എന്താണ് കാരണം? എങ്ങനെ ഇവയെ നേരിടാം എന്നതിനെപ്പറ്റി പൊതുജനങ്ങൾ അതീവജാഗരൂകരാകേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.

WARNING:
Pesticides are Dangerous to Your Health!

സർക്കാർ ഭാഗത്തുനിന്നും വിട്ടുവീഴ്ചയില്ലാതെ മായം/വിഷം ചേർക്കുന്നവരെ ശിക്ഷിക്കാൻ സാധിക്കുമോ ?

ഗൾഫിൽ നിന്നും മറ്റു വിദേശരാജ്യങ്ങളിൽ നിന്നും കേരളത്തിലേക്ക് ഒഴുകുന്ന പണം അളവറ്റതാണ്. ഇത് ജനങ്ങളെയെല്ലാം അലസരും സുഖപ്രിയരുമാക്കി. കൂലികൂടുതലും തൊഴിൽ ചെയ്യാൻ തല്പരരുടെ കുറവും നിമിത്തം നമ്മുടെ പുരാതനമായി കാത്തുസൂക്ഷിച്ച കൃഷി ആകെപ്പാടെ അറം പറ്റി. സംസ്ഥാനത്തിനുവേണ്ട ഭക്ഷ്യവസ്തുക്കൾ എല്ലാം അന്യസംസ്ഥാനങ്ങളിൽ നിന്നോ അന്യ രാജ്യങ്ങളിൽ നിന്നോ ഇറക്കുമതി ചെയ്യേണ്ടിയിരിക്കുന്നു. ഇവയിൽ പ്രത്യേകിച്ച് പച്ചക്കറികളിലും പഴവർഗ്ഗങ്ങളിലും മാരകമായ കീടനാശിനികളും മറ്റു രാസവസ്തുക്കളും അടങ്ങിയിരിക്കുന്നു എന്ന് ഗവേഷണഫലങ്ങൾ തെളിയിച്ചിട്ടുണ്ട്. മേൽപറഞ്ഞ അഞ്ച് വ്യാധികളും കേരളത്തിൽ പെരുകാൻ ഒരു കാരണം ഇതാണെന്ന് ദേശിയ അന്തർദേശീയ പഠനങ്ങൾ സാക്ഷ്യപ്പെടുത്തുന്നു.

ലോക ആരോഗ്യ സംഘടന 1992-ൽ നടത്തിയ ഗവേഷണത്തിൽ ആണ്ടുതോറും മൂന്നു കോടി ജനങ്ങൾക്ക് കീടനാശിനി വിഷബാധ ഈ ലോകത്തുണ്ടാകുന്നുണ്ടെന്നും അതുമൂലം രണ്ടു ലക്ഷത്തി ഇരുപതിനായിരം ആളുകൾ മരണപ്പെടുന്നു എന്നും കണ്ടെത്തിയിരുന്നു. കീടനാശിപ്രയോഗം മനുഷ്യരാശിക്ക് എത്രവലിയ വിനാശമാണ് വരുത്തികൂട്ടുന്നതെന്ന് ഇതിൽ നിന്നും വെളിവാകുന്നുണ്ടല്ലോ!

കഴിഞ്ഞ അൻപതു വർഷമായി രാസവസ്തുസാങ്കേതികശാസത്രം വളരെയധികം പുരോഗമിച്ചു. മുൻകാലങ്ങളിൽ നമ്മൾ ഉപയോഗിച്ചിരുന്ന കീടനാശിനികൾ ഒന്നുകിൽ സമ്പർക്കത്തിൽ കൂടിയുണ്ടാകുന്ന വിഷം മൂലമോ അല്ലെങ്കിൽ അതു ഭക്ഷിക്കുമ്പോഴുണ്ടാകുന്ന വിഷംമൂലമോ ആണ് പ്രാണികളെ തുരത്തിയിരുന്നത്. പക്ഷെ ഇന്നത്തെ നൂതന കീടനാശിനികൾ കൂടുതലും ചെടികളുടെ ശരീര സിസ്റ്റത്തിൽ കൂടി വിന്യസിച്ച് പ്രാണികളെ തുരത്തുകയാണ് ചെയ്യുന്നത്. അതിനാലാണ് പുറമെയാതൊരു കേടുപാടുകളുമില്ലാത്ത സുന്ദരമായ പച്ചക്കറികളും ഫലവർഗ്ഗങ്ങളും മാർക്കറ്റിൽ നിന്നും നമുക്ക് ലഭ്യമാകുന്നത്. പക്ഷെ പരിശോധിച്ച ഗവേഷകർ ഇവകളിൽ മാരകമായ വിഷാംശം ഉള്ളതായി കണ്ടെത്താൻ സാധിച്ചിട്ടുണ്ട്. കേരളത്തിലേയ്ക്ക് അയക്കാൻ തമിഴ് നാട്ടിലും മറ്റും വളർത്തുന്ന പച്ചക്കറികളിലും പഴവർഗ്ഗങ്ങളിലും ഇത്തരം സിസ്റ്റീമിക്ക് കീടനാശിനികൾ ഉപയോഗിച്ചാണ് വളർത്തുന്നതെന്ന് തെളിഞ്ഞിട്ടുണ്ട്.

മേൽപറഞ്ഞ അഞ്ച് അസുഖങ്ങൾക്കുപരി, അമേരിക്കയിൽ നടത്തിയ പഠനങ്ങളിൽ ചില കീടനാശിനികൾ മനുഷ്യരുടെ പ്രതിരോധശക്തി കാര്യമായി കുറയ്ക്കുമെന്ന് തെളിയിച്ചു. കൂടാതെ മനുഷ്യരുടേയും മൃഗങ്ങളുടേയും വൃഷണങ്ങൾക്ക് പ്രവർത്തനതകരാറും തന്നിമിത്തം ഉല്പാദനശേഷി കുറയ്ക്കുന്നതായും

കാണുകയുണ്ടായി. വേറൊരു പ്രധാന വസ്തുത, കൂടുതൽ പഠനങ്ങളും മുതിർന്നവരിലാണ് നടത്തിയിട്ടുള്ളത്. കുട്ടികൾക്കും കൗമാരക്കാർക്കും കീടനാശിനി രാസവസ്തുക്കൾ മൂലമുണ്ടാകാവുന്ന ഭവിഷ്യത്തുകൾ മുതിർന്നവരെക്കാൾ വളരെ കൂടുതലാകാനാണ് സാധ്യതയെന്ന് അമേരിക്കൻ സർക്കാർ സ്ഥാപനമായ എഫ്.ഡി.എ (FDA) 1990-ൽ തന്നെ ലോകത്തിന് മുന്നറിയിപ്പ് നൽകിയിട്ടുണ്ട്.

യു.എൻ.ഡി.പി-യുടെ (UNDP) കണക്കനുസരിച്ച് ലോകത്തിൽ ഉല്പാദിപ്പിക്കുന്ന കീടനാശിനികളിൽ 80 ശതമാനവും വികസ്വരരാജ്യങ്ങളിലാണ് ഉപയോഗിക്കുന്നത്. നമ്മുടെ രാജ്യത്തും ഇതിന്റെ ഉപയോഗ തോത് വളരെ കൂടുതലാണ്. ദേശീയ അന്തർദേശീയ കമ്പനികളുടെ സമ്മർദ്ദത്തിലും അവരിൽ നിന്നും ലഭിക്കുന്ന സാമ്പത്തിക നേട്ടങ്ങളാലും ഈ രാസവസ്തുക്കളുടെ ഉപയോഗം നിജപ്പെടുത്താനോ നിരോധിക്കാനോ രാഷ്ട്രീയ നേതൃത്വത്തിന് സാദ്ധ്യമാകുമെന്ന് തോന്നുന്നില്ല. എൻഡോസൾഫാന്റെ കാര്യം തന്നെ ഇതിന് ഉദാഹരണമാണ്. സംശയാതീതമായി ഈ കീടനാശിനി അപകടകാരിയാണെന്നും ജനിതക വൈകല്യങ്ങൾ വരുത്തുന്നതാണെന്നും ശാസ്ത്രജ്ഞന്മാർ ഒന്നടങ്കം അഭിപ്രായപ്പെട്ടിട്ടുണ്ടെങ്കിലും കേരളത്തിൽ മാത്രമെ ഇതിന്റെ പൂർണ്ണ നിരോധനം നടപ്പാക്കിയിട്ടുള്ളു.

ഇനിയും നമ്മൾ ഭക്ഷിക്കുന്ന പച്ചക്കറികളെ ഓരോന്നായി അവലോകനം ചെയ്താൽ, കറിവേപ്പിൽ നിന്നും ആഴ്ചതോറും ഇലകൾ വെട്ടിയെടുക്കുന്നതിനാലും കൂടുതൽ കേടില്ലാത്ത ഇലകൾ ലഭിക്കാനും ഫുറഡാൻ എന്ന മാരക കീടനാശിനി അന്യസംസ്ഥാനങ്ങളിൽ ഉപയോഗിക്കാറുണ്ടെന്നാണ് റിപ്പോർട്ട്. ആന്ധ്രയിൽ നിന്നും നമുക്ക് ലഭിക്കുന്ന പച്ചമുളകിനെ കീടങ്ങളിൽ നിന്ന് രക്ഷിക്കാൻ കീടനാശിനികൾ വിളവെടുപ്പിന് തൊട്ട് മുമ്പോലും തളിക്കുന്നു. കാബേജ്, കോളിഫ്ളവർ, വഴുതന, വെള്ളരി, പയർ എന്നുവേണ്ട എല്ലാ പച്ചക്കറികളിലും ആദ്യകാലങ്ങളിലും വിളവെടുക്കുന്നതിന് മുമ്പും കീടനാശിനികൾ ഉപയോഗിക്കുന്നു. വാഴകളുടെ കന്ന് മണ്ണിൽ നടുമ്പോൾ മുതൽ പല പ്രാവശ്യമായി ഫുരഡാനും മറ്റ് രാസ വിഷങ്ങളും മണ്ണിൽ നൽകിയാണ് കേടുകൂടാത്ത വാഴക്കുലകൾ ഉണ്ടാക്കി കമ്പോളത്തിലിറക്കുന്നത്. മറ്റ് സംസ്ഥാനങ്ങളിൽ മാത്രമല്ല കേരളത്തിൽപോലും ഈ വിഷകൃഷി പൂർവ്വാധികം നടപ്പാക്കി കൊണ്ടിരിക്കുന്നു.

പഴവർഗ്ഗങ്ങളുടെ കാര്യമെടുത്താൽ പച്ചക്കറികളിലുള്ള പ്രയോഗങ്ങളേക്കാൾ ഒരു പടി മുന്നിലാണ്. ചുവന്ന മുന്തിരിക്ക് തന്നെ ഫസ്റ്റ് റാങ്ക്. ആദ്യം മുതൽ കീടനാശിനിയും കുമിൾനാശിനികളും വിളവെടുപ്പ് വരെ നടത്തിയാണ് ഇതിനെ മാർക്കറ്റിലെത്തിക്കുന്നത്. മാങ്ങയും മറ്റും ചീയാതിരിക്കാനും നല്ല സുന്ദരപഴുത്ത നിറം തൊലിക്കു ലഭിക്കാനും കാർബൈഡ് ഗ്യാസ് ഉപയോഗിക്കുന്നതായി തെളിഞ്ഞിട്ടുണ്ട്. കാർബൈഡ്, ക്യാൻസർ വരുത്തുന്ന ഒരു വസ്തുവായി കരുതപ്പെടുന്നു. ആപ്പിൾ കേടാകാതിരിക്കാനും കളർ ലഭിക്കാനുമായി കളറും പ്രത്യേകതരം മെഴുവും ഉപയോഗിക്കുന്നതായി റിപ്പോർട്ടുണ്ട്.

കടല, ചെറുപയർ, പരിപ്പ്, ഉഴുന്ന്, കടുക്, വെണ്ട, കടകളിൽ നിന്നും ലഭിക്കുന്ന പല വസ്തുക്കളിലും വിഷമുള്ള മായവസ്തുക്കളാണ് നമ്മുടെ വ്യാപാരികൾ ചേർക്കുന്നത്. ഉദാഹരണത്തിന് നാം വാങ്ങുന്ന കടുകിനകത്ത് ആർഗിമോൺ എന്ന വിത്തുചേർത്ത് വിൽക്കുന്നു. ഇത് ആട്ടി കടുകെണ്ണയായും വില്ക്കപ്പെടുന്നു. ആർഗിമോണിലുള്ള സാൻഗിനാരിൻ (Sanguinarine) എന്ന ആൽക്കലോയിഡ് വിഷമുള്ളതിനാൽ ഒരു ലവലിന് മുകളിൽ ഉള്ളിൽ ചെന്നാൽ നീർവീക്കം, മഹോദരം, പക്ഷപാതം വരെ സംഭവിക്കാം എന്നാണ് കണ്ടിരിക്കുന്നത്. മുളക് പൊടിയിലും മഞ്ഞൾ പൊടിയിലും ലെഡ് ഓക്സയിഡ് ചേർക്കുന്നത് നല്ല നിറവും തിളക്കവും വരുത്തി ആകർഷകമാക്കാനാണ്. മഞ്ഞൾ പൊടിയിൽ മെറ്റാനിൽ ചേർക്കുന്ന നികൃഷ്ടരായ ഉല്പാദകരും നമ്മുടെയിടയിലുണ്ട്. ഈ രാസവസ്തു ക്യാൻസർ ഉണ്ടാക്കുന്നതായി സംശയാതീതമായി തെളിയിച്ചിട്ടുണ്ട്.

നമ്മുടെ ഈ ദുരവസ്ഥയ്ക്ക് എന്താണ് പരിഹാരം? ബെർലിൻ ആസ്ഥാനമായി പ്രവർത്തിക്കുന്ന ട്രാൻസ്പേരൻസി ഇന്റർ നാഷണലിന്റെ ഗ്രേഡിംഗിൽ അഴിമതിക്ക് ഇന്ത്യക്ക് മുകളിൽ അഫ്ഗാനിസ്ഥാൻ, കംബോഡിയ, കാമറൂൺ എന്ന മൂന്ന് അപ്രധാന രാജ്യങ്ങളെ ഉള്ളു. അതിനാൽ സർക്കാർ ഭാഗത്തുനിന്നും വിട്ടുവീഴ്ചയില്ലാതെ മായം/വിഷം ചേർക്കുന്നവരെ ശിക്ഷിക്കാൻ സാധിക്കുമോ? ഇതിലുപരി നമുക്കറിയാം സംസ്ഥാനത്തെ ജനങ്ങളെ കൂടുതൽ കൂടുതൽ വൃക്ക, കരൾ, കുടൽ രോഗികളാക്കാൻ സർക്കാർ ബിവറേജസ് കോർപ്പറേഷന്റെ കൂടുതൽ കൂടുതൽ റീട്ടെയിൽ വില്പന ശാലകൾ തുറന്ന് ജനസേവനം നടത്തുന്നുമുണ്ടല്ലോ?

അതിനാൽ പൊതുജനപ്രവർത്തകരും വിവിധ മതസ്ഥാപനങ്ങളും മുന്നോട്ട് വന്ന് ജനങ്ങളെ പ്രത്യേകിച്ച് സാധാരണക്കാരെ വേണ്ടവിധം ബോധവൽക്കരിക്കുകയും ഈ രംഗത്ത് കൂടുതൽ ഉൽബുദ്ധരാക്കേണ്ടിയുമിരിക്കുന്നു. ഈ ലക്ഷ്യത്തോടുകൂടി തുമ്പമണ്ണിൽ ഗ്രീൻലാൻഡ് ഫാർമേഴ്സ് ക്ലബ്ബ് എന്ന പേരിൽ ഒരു കൂട്ടായ്മ രൂപീകരിച്ചു. ഈ ക്ലബ്ബിലെ വീട്ടുകാർ കഴിയുന്നത്ര പച്ചക്കറികളും ഫല വൃക്ഷാദികളും നട്ടുവളർത്തിവരുന്നു. ഈ കൂട്ടായ്മയുടെ സൽപ്രവൃത്തികൾ മനസ്സിലാക്കി പത്തനംതിട്ടയിൽ മലങ്കര കാത്തോലിക്കാ സഭാ നേതൃത്വത്തിലും കലയപുരത്ത് റിട്ടയാഡ്/കോളേജ്/സ്കൂൾ അദ്ധ്യാപകരുടെ ഉത്തരവാദിത്തതിലും ഈ ക്ലബ്ബിന്റെ രണ്ട് ചാപ്റ്ററുകൾ കൂടി രൂപീകരിച്ച് പ്രവർത്തനം ആരംഭിച്ചിട്ടുണ്ട്. ഈ കൂട്ടായ്മയുടെ ശൃംഖലയിൽ ചേരാൻ വേറെ ചില സ്ഥലവാസികളും സഭകളും സന്നദ്ധത പ്രകടിപ്പിച്ചിട്ടുണ്ട്.

രൂപീകരിക്കുന്ന ഓരോ കൂട്ടായ്മ (ക്ലബ്ബ്)ക്കും നബാർഡിൽ നിന്നും പ്രതിവർഷം 10,000 രൂപ ബോധൽക്കരണ പ്രവർത്തനങ്ങൾക്കും മറ്റ് അനാമത്ത് ചെലവുകൾക്കുമായി ലഭിക്കും. കൂടാതെ പഠനയാത്രകൾക്ക് വേറെ ഗ്രാന്റും ലഭിക്കുന്നതാണ്. ഇന്നത്തെ പരിതസ്ഥിതിയിൽ വലിയ ഫലം കണ്ടില്ലെങ്കിലും ജനങ്ങൾ ഉത്ബുദ്ധരായാൽ ഭക്ഷ്യവസ്തുക്കളിലെ മായം ചേർക്കൽ കുറെയൊക്കെ തടയാം. അതാത് ജില്ലാ ഫുഡ് ഇൻസ്പെക്ടർമാർക്കാണ് പരാതിപ്പെടേണ്ടത്. കൂടാതെ കോഴിക്കോട്, എറണാകുളം, തിരുവനന്തപുരം റീജിനൽ അനലിറ്റിക്കൽ ലബോറട്ടറികളിൽ സാമ്പിളുകൾ പരിശോധിപ്പിക്കുകയും ചെയ്യാം. സംസ്ഥാന ഫുഡ് സേഫ്റ്റി കമ്മീഷണർ ഓഫീസിലും പരാതിപ്പെടാം. ഫോൺ : 0471-2322833.

www.foodsaftykerala.gov.in



# ST. GEORGE ORTHODOX CATHEDRAL ABU DHABI

## CHARITY COMMITTEE

## ST.GEORGE HOMES PROJECT 2014



അബുദാബി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് കത്തീഡ്രലിന്റെ തന്നാണ്ടത്തെ ജീവകാരുണ്യപദ്ധതിയായ ST.GEORGE HOMES നുള്ള അപേക്ഷകൾ ക്ഷണിക്കുന്നു.

വീടൊന്നിന് 5 ലക്ഷം രൂപാ ചെലവിട്ട് ഏകദേശം 500 sqft വിസ്തൃതിയുള്ള ഭവനം ഓർത്തഡോക്സ് സഭാംഗങ്ങളായ സാമ്പത്തികമായി ബുദ്ധിമുട്ടനുഭവിക്കുന്ന തെരഞ്ഞെടുക്കപ്പെടുന്നവർക്കായി നിർമ്മിച്ചു നൽകുന്ന പദ്ധതിയിലേക്ക് പരിഗണിക്കപ്പെടുവാൻ ആഗ്രഹിക്കുന്നവർ തങ്ങളുടെ അപേക്ഷകൾ Vicar, St. George orthodox Cathedral, P.O. Box – 883, Abu Dhabi, United Arab Emirates എന്ന വിലാസത്തിൽ അയയ്ക്കുക.

അപേക്ഷ സംബന്ധിച്ച വിശദവിവരങ്ങൾ

1. സാമ്പത്തികസ്ഥിതിയും പരിഗണനാർഹമായ മററ് യോഗ്യതകളും വെളിപ്പെടുത്തുന്ന അപേക്ഷ.
2. അപേക്ഷകന്റെ പേരിൽ ഭവന നിർമ്മിതിക്കാവശ്യമായ ഭൂമി(വസ്തു)യുണ്ടെന്ന് ബോധ്യപ്പെടുത്തുന്നതിനായി ആധാരത്തിന്റെയും കരമടച്ച രസീതിന്റെയും കോപ്പികൾ.
3. ഇപ്പോഴത്തെ താമസസ്ഥലത്തിന്റെ ഫോട്ടോ.
4. ഇടവക വികാരിയുടെ ശുപാർശയും അപേക്ഷ തെരെഞ്ഞെടുക്കപ്പെട്ടാൽ നിർമ്മാണപ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകാമെന്ന സമ്മതവും ഉൾപ്പെടുന്ന കത്ത്.

NB:

I) മേൽ പ്രസ്താവിച്ച 1 മുതൽ 3 വരെയുള്ള രേഖകൾ ഇടവക വികാരി സാക്ഷ്യപ്പെടുത്തേണ്ടതാണ്.

II) അർഹരായ അപേക്ഷകരെയും, ഇടവക വികാരിയെയും വിവരം രേഖാമൂലം അറിയിക്കുന്നതാണ്.

III) മററ് കത്തിടപാടുകൾ, ശുപാർശകൾ, ടെലിഫോൺ വഴിയുള്ള അന്വേഷണങ്ങൾ തുടങ്ങിയവ അനുവദനീയമല്ല.

അപേക്ഷ ലഭിക്കേണ്ട അവസാന തീയതി 2014 ജൂൺ മാസം 30-ാം തീയതി ആണ്.

**Fr. V.C. Jose Chemmanam**
**Vicar**

**Fr. Cherian K. Jacob**
**Assistant Vicar**

## സ്വർഗ്ഗാരോഹണം



ഉയിർപ്പിന്റെ നാൽപ്പതാം ദിവസം. സ്ലീബാ ആഘോഷം പുതിയ പുസ്തകങ്ങളിൽ കാണുന്നുണ്ട്. കുർബ്ബാന മദ്ധ്യേ നടത്താം. മ്നൊർത്തോയിൽ നിന്ന് കുരിശെടുത്ത് അകത്തോ പുറത്തോ പ്രദക്ഷിണം നടത്താം. നാലുവശത്തും ആഘോഷിക്കാം. 'ഞങ്ങൾക്കുവേണ്ടി സ്വർഗ്ഗാരോഹണം ചെയ്തവനേ' എന്ന് പ്രതിവാക്യം. പഴയ ആണ്ടുതക്സായിൽ ഈ ശുശ്രൂഷ ഇല്ല.

സ്വർഗ്ഗാരോഹണം മുതൽ പെന്തിക്കോസ്തി വരെ പത്തു ദിവസം കാത്തിരിപ്പിന്റെ നാളുകളായി ആചരിക്കുന്നു. ഈ നാളുകളിൽ വിവാഹം നടത്താറില്ല.

## പെന്തിക്കോസ്തി



ഉയിർപ്പിന്റെ 50-ാം ദിവസം (അമ്പതാം പെരുന്നാൾ). ത്രിത്വനാമത്തിൽ മുട്ടുകുത്തലിന്റെ മൂന്ന് ശുശ്രൂഷകൾ. കുർബ്ബാനമദ്ധ്യേ ദർഗായിൽ വെള്ളമുള്ള പാത്രം വെച്ച് ശുശ്രൂഷ തുടങ്ങുന്നു.

മുട്ടുകുത്താൻ ആഹ്വാനമുണ്ടാകുമ്പോൾ എല്ലാവരും മുട്ടുകുത്തണം. പട്ടക്കാരൻ ചൊല്ലുമ്പോൾ ഏവരും കുറിയേലായിസ്സോൻ ചൊല്ലിക്കൊണ്ടിരിക്കണം. എഴുന്നേൽക്കാൻ ആഹ്വാനം ലഭിക്കുമ്പോൾ എല്ലാവരും എഴുന്നേൽക്കുന്നു. വടക്കുഭാഗത്തുകൂടെ പോയി തെക്കുഭാഗത്തു കൂടെ വന്ന് പ്രദക്ഷിണം സമാപിക്കുന്നു. മൂന്നു ശുശ്രൂഷയുടെയും സംവിധാനം സമാനമാണ്. അവ യഥാക്രമം പിതാവിനെയും പുത്രനെയും റൂഹായെയും അഭിസംബോധന ചെയ്യുന്നു. മൂന്ന് ശുശ്രൂഷകളിലെയും സെദ്റകൾ ത്രിത്വത്തെപ്പറ്റിയുള്ള സഭയുടെ പഠിപ്പിക്കലുകൾ നിർവ്വചനരൂപത്തിൽ ഉൾക്കൊള്ളുന്നു. മൂന്ന് പ്രദക്ഷിണങ്ങളിലും വെള്ളം തളിക്കുന്നു. ഓരോ ശുശ്രൂഷയിലും വെള്ളം മാറ്റണം. ഒടുവിൽ ഹൂത്തോമ്മോ ചൊല്ലി (മൂന്ന് പ്രാവശ്യം കുറിയേലായിസോൻ ചൊല്ലുന്ന ജനത്തെ സ്ലീബാ ഉയർത്തി അനുഗ്രഹിക്കണം) സമാപിക്കുന്നു.

**- ഫാ.ഡോ.ജോസഫ് ചീരൻ**

# സെന്റ് പോൾസ് മിഷൻ സെന്ററിൽ ദൈവശാസ്ത്രബിരുദ കോഴ്സ്

**ഡോ. യൂഹാനോൻ മാർ തേവോദോറോസ് മെത്രാപ്പോലീത്താ**

സെറാംപൂർ യൂണിവേഴ്സിറ്റിയുടെ ദൈവശാസ്ത്രപഠന പദ്ധതികളിൽ ഒന്നാണ് ബാച്ചിലർ ഓഫ് മിഷ്യോളജി (B.MISS) ബിരുദ കോഴ്സ്. സുവിശേഷ ദൗത്യത്തിന് ഊന്നൽ കൊടുത്ത് സഭാശുശ്രൂഷകൾക്ക് വ്യക്തികളെ സജ്ജരാക്കുകയാണിതിന്റെ ഉദ്ദേശം. ബൈബിൾ, ദൈവശാസ്ത്രം, അജപാലന ശുശ്രൂഷ, മതങ്ങൾ, കൗൺസലിംഗ്, സംസ്ക്കാരങ്ങൾ, സംവേദനരീതികൾ എന്നിവയിൽ പരിശീലനം നൽകുന്ന പാഠ്യപദ്ധതിയാണുള്ളത്. ധാർമ്മികതയിൽ ഉറച്ച ആദ്ധ്യാത്മിക സിദ്ധികളും അക്കാദമിക് വൈദഗ്ദ്യത്തോടൊപ്പം പകർന്നുനൽകുന്നു. വ്യക്തികളുടെയും സമൂഹങ്ങളുടെയും സാമൂഹികവും ആത്മികവുമായ രൂപാന്തരത്തിനുള്ള മിഷനറി പരിശീലനമാണ് ഈ കോഴ്സിലൂടെ ലഭ്യമാകുന്നത്. ബൈബിളിനെപ്പറ്റിയും ക്രിസ്തീയ വിശ്വാസത്തെപ്പറ്റിയും ഇതരമതങ്ങളെപ്പറ്റിയും മൂല്യബോധമുള്ള മിഷൻ പ്രവർത്തനത്തെപ്പറ്റിയും അവബോധം നൽകി സമകാലീന വെല്ലുവിളികളുടെയും മതബഹുലതയുടെയും പശ്ചാത്തലത്തിൽ ദൗത്യനിർവ്വഹണനേതൃത്വപാടവമുള്ള മിഷനറിമാരെയും സഭാശുശ്രൂഷകരെയും വാർത്തെടുക്കുകയാണ് പഠനപദ്ധതിയുടെ ലക്ഷ്യം.

പതിനെട്ടു വയസ്സ് കഴിഞ്ഞവരും +2 പാസ്സായവരുമായ സ്ത്രീപുരുഷന്മാർക്കാണ് മൂന്നുവർത്തെ B.MISS ബിരുദ കോഴ്സിന് പ്രവേശനം നൽകുന്നത്. അഭിരുചി പരീക്ഷയും ഇന്റർവ്യൂവും നടത്തിയാണ് പ്രവേശനം. വിദ്യാർത്ഥികളുടെ പേരുകൾ സെറാംപൂർ സർവ്വകലാശാലയിൽ രജിസ്റ്റർ ചെയ്യുന്നതിനുള്ള അവസാന തീയതി 2014 ജൂലൈ 31 ആണ്. അക്കാദമിക് സർട്ടിഫിക്കറ്റുകളുടെ സാക്ഷ്യപ്പെടുത്തിയ കോപ്പികളും സ്വഭാവസർട്ടിഫിക്കറ്റും സഹിതമാണ് രജിസ്ട്രേഷന് അപേക്ഷിക്കേണ്ടത്. മറ്റു യൂണിവേഴ്സിറ്റികളിൽ പഠനം നടത്തിക്കൊണ്ടിരിക്കുന്നവർക്ക് സെറാംപൂർ സർവ്വകലാശാലയിൽ പ്രവേശനത്തിന് രജിസ്റ്റർ ചെയ്യാനാവില്ല. രജിസ്റ്റർ ചെയ്ത് അഞ്ചുവർഷത്തിനകം കോഴ്സ് പാസ്സായിരിക്കണം. പഠന മാധ്യമം ഇംഗ്ലീഷ് ആയിരിക്കും. പ്രോജക്ട് വർക്ക് ഉൾപ്പെടെ മൂന്നു വർഷം കൊണ്ട് 21 വിഷയങ്ങൾ പഠിക്കാനുണ്ട്. ക്ലാസ്സിലെ അദ്ധ്യാപനം, ലൈബ്രറി, വായന, സെമിനാറുകൾ, പ്രായോഗിക പരിശീലനം എന്നിവ പഠനപദ്ധതിയുടെ ഭാഗമായിരിക്കും. ഓരോ സെമസ്റ്ററിലും (6 മാസം) പരീക്ഷ ഉണ്ടായിരിക്കും. പ്രാക്ടിക്കൽ വർക്കിനും മാർക്ക് നൽകും.

+2 കഴിഞ്ഞ് സെറാംപൂർ സർവ്വകലാശാലയുടെ ഈ ദൈവശാസ്ത്രപഠന പദ്ധതിയിലൂടെ ബിരുദം നേടി (B.MISS) തുടർന്ന് ബി.ഡി. തുടങ്ങിയ ഡിഗ്രികൾക്ക് ചേരാവുന്ന രീതിയിലാണ് ഈ പദ്ധതി സെറാംപൂർ സർവ്വകലാശാല ക്രമീകരിച്ചിരിക്കുന്നത്. ആദ്ധ്യാത്മിക അടിത്തറയും ബൈബിൾ വിജ്ഞാനവും നേടി സഭയുടെ വിവിധ കർമ്മ മണ്ഡലങ്ങൾക്ക് നേതൃത്വം കൊടുക്കാൻ വേണ്ടി ഒരുക്കുന്ന പഠന പദ്ധതിയാണിത്. എക്യുമെനിസത്തിന്റെ ഈ കാലയളവിൽ വിവിധ സഭകളിൽപെട്ടവർക്ക് പ്രവേശനം നല്കണമെന്ന് നിഷ്ക്കർഷിക്കുന്നു. സ്ത്രീകൾക്കും പ്രവേശനം നൽകണം. ഫാക്കൽറ്റിയിലും കഴിവതും സ്ത്രീകളെ ഉൾപ്പെടുത്തണമെന്നാണ് നിർദ്ദേശം.

ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസ് തിരുമേനിയുടെ ചിരകാല സ്വപ്നമാണ് പൂവണിയുന്നത്. 1953-ൽ സെന്റ് പോൾസ് വയോമിംഗ് ഗോസ്പൽ ഹാൾ ആയി തുടങ്ങിയ ഈ സ്ഥാപനം മലങ്കര ഓർത്തഡോക്സ് സഭയുടെ പരിശുദ്ധ സുന്നഹദോസിന്റെ അനുവാദത്തോടെ 1979-ൽ ത്രിവത്സര സർട്ടിഫിക്കറ്റ് കോഴ്സ് നൽകുന്ന മിഷൻ പരിശീലന കേന്ദ്രമായി ഉയർന്നു. 1997 ജൂലൈ സുന്നഹദോസ് തീരുമാനപ്രകാരം ത്രിവത്സര കോഴ്സ് പാസ്സാകുന്നവർക്ക് "ഡിപ്ലോമാ ഇൻ മിഷൻ സ്റ്റഡീസ്" (DMS) നൽകി വരുന്നു. 2014 ജൂൺ മുതൽ സെറാംപൂർ സർവ്വകലാശാലയുടെ B.MISS ബിരുദ പഠനം ആരംഭിക്കുന്നു.

+2 ആണ് പ്രവേശനത്തിനുള്ള മിനിമം വിദ്യാഭ്യാസ യോഗ്യത. 18 വയസ്സ് പൂർത്തിയായിരിക്കണം. സ്ത്രീപുരുഷന്മാർക്ക് അപേക്ഷിക്കാം. അപേക്ഷാഫോറം പൂരിപ്പിച്ച് അയയ്ക്കേണ്ട അവസാന തീയതി 15-5-2014. ബന്ധപ്പെടേണ്ട വിലാസം: പ്രിൻസിപ്പൽ, സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്റർ, മാവേലിക്കര-690103. ഫോൺ: 0479 2302473, 2342709. e-mail: stpaulsmtc@yahoo.com അപേക്ഷാഫോറത്തിന് വില 20 രൂപ. 2014 ജൂൺ 2-ന് ക്ലാസ്സ് ആരംഭിക്കും.



# P.T.JOSE

25th DEATH ANNIVERSARY

Birth: 25/04/1947

Death: 15/05/1989

**YOU HAVE BEEN A GREAT SOURCE OF ENCOURAGEMENT AND BLESSING TO US ALL THESE YEARS. THE ASSURANCE THAT YOU ARE PRAYING AND WATCHING OVER US GIVES US THE STRENGTH AND CONFIDENCE TO FULFILL YOUR DREAMS.**

**YOU WILL ALWAYS REMAIN IN OUR HEART**

**PREMY JOSE**

**VINU ABRAHAM PREJI VINU**

**PRENCY JOSE JEROME P JOSE**

**ABHAY VINU AJAY VINU**

"Jose Villa" 44, 7th Street, Tatabad, Coimbatore – 12. Ph: 0091 - 98433 80075



# വിവാഹം

## പൗരസ്ത്യ ക്രൈസ്തവ പാരമ്പര്യത്തിൽ

11-ാം പേജിൽ നിന്നു തുടർച്ച...

കാര്യമാണ്. "പ്രാർത്ഥനയ്ക്ക് അവസരം ഉണ്ടാവാൻ ഒരു പ്രത്യേക സമയത്തേക്ക്, പരസ്പരസമ്മതത്തോടെ അല്ലാതെ തമ്മിൽ വേർപെട്ടിരിക്കരുത്. നിങ്ങളുടെ അജിതേന്ദ്രിയത്വം നിമിത്തം സാത്താൻ നിങ്ങളെ പരീക്ഷിക്കാതിരിക്കേണ്ടതിന് വീണ്ടും ചേർന്നിരിപ്പിൻ" (1 കൊരി. 7:5) എന്ന് പൗലോസ് ശ്ലീഹാ പഠിപ്പിക്കുന്നു. "സകല മനുഷ്യരും എന്നെപ്പോലെ (അവിവാഹിതൻ) ആയിരിക്കേണം എന്നു ഞാൻ ഇച്ഛിക്കുന്നു" എന്നു പറയുന്ന തീക്ഷ്ണവാനായ പൗലോസ് ശ്ലീഹായാണ്, തന്റെ "തീവ്രവാദം" ആരുടേയുംമേൽ അടിച്ചേൽപ്പിക്കാതെ, കർത്താവിന്റെയും തന്റെ സഭയുടെയും ഉപദേശമനുസരിച്ച്, "എങ്കിലും ഒരുവന് ഇങ്ങനെയും ഒരുവന് അങ്ങനെയും താന്താന്റെ കൃപാവരം നൽകിയിരിക്കുന്നു" എന്നു സമ്യഗ്ബോധത്തോടെ പ്രബോധിപ്പിക്കുന്നതും (1 കൊരി. 7:7). ദൈവത്തിനും മനുഷ്യസേവനത്തിനും വേണ്ടി പൂർണ്ണസമയം സമർപ്പിച്ച് അവിവാഹിതനായി ജീവിക്കുന്നതും, വിവാഹിതരായി കുടുംബത്തെ പോറ്റി വളർത്തി ലോകനന്മയ്ക്കുവേണ്ടി കുട്ടികളെ സജ്ജരാക്കുന്നതും ഒരുപോലെ ദൈവസന്നിധിയിൽ മൂല്യമുള്ളതാണെന്നും, പക്ഷേ, രണ്ടും വ്യത്യസ്തമായ ദൈവവിളിയിലും വരങ്ങളിലും അധിഷ്ഠിതമാണെന്നും സഭ എപ്പോഴും പഠിപ്പിക്കുന്നു. ഗൃഹസ്ഥാശ്രമം വളരെ ഭാരമേറിയതും ദുഃഖപൂർണ്ണമായ ഉത്തരവാദിത്തങ്ങൾ അടങ്ങിയതുമാണെന്ന് നാം തിരിച്ചറിയണം. നല്ല സന്യാസിയും ഇതിന് തുല്യമായ ആത്മികഭാരം മറ്റുള്ളവർക്കുവേണ്ടി ഏറ്റേടുക്കേണ്ടവനാണ്.

b) കൗദാശികബന്ധത്തിലൂടെ ഭാര്യാഭർത്താക്കന്മാരായവരുടെ ശാരീരികബന്ധത്തിന്റെ സ്വകാര്യതയും സ്വാതന്ത്ര്യവും ആദരിക്കപ്പെടണം. അതിന്റെ വിശദാംശങ്ങളെക്കുറിച്ച്, പുറത്തുനിന്ന് ആരെങ്കിലും സങ്കൽപിച്ച് ചട്ടങ്ങളും നിയമങ്ങളും അടിച്ചേൽപ്പിക്കുന്നത് ക്ഷന്തവ്യമല്ല. നല്ല ക്രിസ്തീയ പരിശീലനം വിവാഹിതരാകുന്നവർക്ക് പൊതുവായി കൊടുക്കുക എന്നതാണ് പ്രധാനം. നോമ്പ്, ഉപവാസം, പ്രാർത്ഥന, ലൈംഗികത, ആത്മസംയമനം എന്നിവയുടെ ശരിയായ അർത്ഥവും പ്രസക്തിയും അവരെ നേരത്തേ പഠിപ്പിച്ചാൽ മതി. ദമ്പതികളുടെ ശാരീരികവേഴ്ചയെ സ്വാധീനിക്കുന്ന പല ഘടകങ്ങളുണ്ട്. രോഗം, കുട്ടികൾ, ജോലിസമയം, ബന്ധുജനങ്ങൾ, കുടുംബപ്രാരാബ്ധങ്ങൾ, വൈകാരിക വ്യതിയാനങ്ങൾ, പിരിമുറുക്കങ്ങൾ തുടങ്ങി വളരെ സംഗതികളുണ്ട്. അതുകൊണ്ട് അവരുടെ പരസ്പരബന്ധത്തെ ഏതൊക്കെ തരത്തിൽ പരിപോഷിപ്പിക്കാനും സുദൃഢമാക്കാനും അവർക്ക് സാധിക്കുമോ അങ്ങനെയൊക്കെ ചെയ്യാനുള്ള സാവകാശവും സ്വാതന്ത്ര്യവും അവർക്കു ലഭിക്കേണ്ടതാണ്.

c) അതുപോലെതന്നെ കല്യാണത്തിന്റെ ദിവസങ്ങളെ സംബന്ധിച്ച്, കൂടുതൽ അനുകമ്പാപൂർവ്വമായ ഒരു നിലപാട് ആവശ്യമാണ്. പഴയകാലത്ത് കാർഷികസംസ്കാരത്തിൽ മനുഷ്യരുടെ പകലും രാത്രിയുമൊക്കെ കൃത്യമായി നിർവ്വചിക്കപ്പെടുകയും ജോലി, ഭക്ഷണം, ഉറക്കം എന്നിവയുടെ സമയം വ്യക്തമായി നിർണ്ണയിക്കപ്പെടുകയും ചെയ്തിരുന്നു. ഇപ്പോൾ വ്യത്യസ്ത സ്ഥലങ്ങളിൽ, വ്യത്യസ്ത ജോലികളിൽ ഏർപ്പെട്ടിരിക്കുന്ന വിവാഹിതരും വിവാഹം ചെയ്യുവാൻ ആഗ്രഹിക്കുന്നവരുമായ ചെറുപ്പക്കാരിൽ ഒരു നല്ല പങ്കും ജീവിക്കുന്ന സാഹചര്യങ്ങൾ ഇത്തരം നിശ്ചിതമായ ക്രമീകരണങ്ങൾക്ക് വഴങ്ങുന്നതല്ല. പകലിരവുകളും ആഹാര നീഹാര നിദ്രാ മൈഥുനങ്ങളും എല്ലാം പുതിയൊരു സമയക്രമവുമായി ബന്ധപ്പെടുന്നു. അവർക്ക് വിവാഹം നടക്കണമെങ്കിൽ, നമ്മുടെ പരമ്പരാഗതമായ കാല-ദിവസ സങ്കൽപ്പങ്ങൾ പൂർണ്ണമായും ഒത്തുവരികയില്ല. ഈ സാഹചര്യത്തിൽ കൗദാശിക വിവാഹത്തെ പ്രോത്സാഹിപ്പിക്കാൻ എന്തൊക്കെ ചെയ്യാമോ അതൊക്കെ നാം പരിഗണിക്കണം. കൂടുതൽ വിവാഹങ്ങൾ നടക്കാനും, അവ കൗദാശികമായി നടക്കാനും വിവാഹിതർക്ക് ആത്മീയ അകമ്പടി (Spiritual accompaniment) നൽകാനുമാണ് സഭാപ്രവർത്തകർ ശ്രമിക്കേണ്ടത്. സഭയുടെ വേദതത്വമനുസരിച്ച് നടക്കേണ്ട ന്യായമായ വിവാഹങ്ങൾക്കുപോലും കൊച്ചു നിയമങ്ങളുടെ പേരിൽ വെറും മുട്ടാപ്പോക്കുകൾ സൃഷ്ടിച്ചാൽ, എന്താണു സംഭവിക്കുകയെന്ന് നമുക്ക് സങ്കൽപ്പിക്കാനാവും. പുരാതന നിയമങ്ങൾക്കും ആധുനിക ജീവിതസമരത്തിൽ കഴിയുന്ന വിശ്വാസികൾക്കും ഇടയ്ക്ക് വിഷമിച്ച് നിൽക്കുന്നത് വൈദികരാണ്. അവരെയും സഹായിക്കുന്ന നിലപാടുകൾ ഉണ്ടാവണം. സഭ ഒരു പുതിയ കമ്മീഷനെ നിയമിച്ച് കാര്യങ്ങൾ പഠിച്ച് ഇക്കാര്യത്തിൽ വ്യക്തതയും, ജനങ്ങളോട് അനുഭാവപൂർവ്വമായ പ്രായോഗിക നയങ്ങളും ആവിഷ്ക്കരിക്കേണ്ടതാണ്. കുറ്റബോധം കൂടാതെ, ക്രിസ്തീയവിവാഹം കൗദാശികമായി നടത്താൻ കൂടുതൽ ദിവസങ്ങൾ അനുവദിക്കുന്നതു പോലെതന്നെ, നിസ്സാരമായ കാരണങ്ങൾ പറഞ്ഞ് വിവാഹമോചനം ആവശ്യപ്പെടുന്നവർക്ക് അത് അനുവദിക്കാതിരിക്കുന്നതും പ്രധാനമാണ്. "ദൈവം യോജിപ്പിച്ചതിനെ മനുഷ്യർ വേർപിരിക്കരുത്" എന്നു പറഞ്ഞ് ക്രിസ്തീയ വിവാഹത്തെയും കുടുംബജീവിതത്തെയും നമ്മുടെ കർത്താവ് ആർദ്രസ്നേഹത്തോടെ ആശീർവദിച്ച നിലപാടിലേക്കാണ്, നിയമത്തിന്റെ കാർക്കശ്യത്തിലേക്കല്ല നാം ഉയരേണ്ടത്.

d) സഭയുടെ കൂദാശകളും കാനോനകളും തമ്മിലുള്ള ബന്ധവും വ്യത്യാസവും നാം തിരിച്ചറിയണം (കാനോൻ എന്ന ഗ്രീക്ക് വാക്കിന് Rule, ചട്ടം, നിയമം, അളവുകോൽ എന്നൊക്കെ അർത്ഥം). ദൈവത്തിന്റെ കരുണയിലും മനുഷ്യസ്നേഹത്തിലും വേരൂന്നിയതാണ് ക്രിസ്തുവിന്റെ മനുഷ്യാവതാരം. മനുഷ്യാവതാര രഹസ്യമാണ് കൂദാശകളുടെ അടിസ്ഥാനം. ഈ ഉറവിടവും അടിസ്ഥാനവും ഒരിക്കലും മാറുന്നില്ല. എന്നാൽ കാലാകാലങ്ങളിൽ, മാറിമാറി വരുന്ന സന്ദർഭങ്ങൾ കണക്കിലെടുത്ത് രക്ഷാകരമായ ദൈവസ്നേഹത്തെയും കരുണയെയും എങ്ങനെ ഫലപ്രദമായി മനുഷ്യർക്ക് കാണിച്ചുകൊടുത്ത് അവരെ രക്ഷയിലേക്ക് നയിക്കാം എന്നതിന് സഹായിക്കുന്ന ചട്ടങ്ങളും നിയമപരമായ ക്രമീകരണങ്ങളുമാണ് കാനോനകൾ. അതുകൊണ്ട് കൂദാശകളുടെ ലക്ഷ്യത്തിന് പൂർണ്ണമായും വിധേയമാണ് കാനോനകൾ. ഒരിക്കലും കാനോൻ നിയമങ്ങൾ കൗദാശിക ലക്ഷ്യങ്ങളെ തടസ്സപ്പെടുത്താനോ അവയുടെ മേൽ അധികാരം നടത്താനോ പാടില്ല. സഭാധികാരികൾ, ഒരു വിശാല സുന്നഹദോസ് മുഖേന ഏറ്റവും അവധാനപൂർവ്വം, സുചിന്തിതമായി പ്രവർത്തിച്ചാൽ, അപ്രസക്തമായ കാനോനകൾ നീക്കം ചെയ്യുന്നതിനും പുതിയ കാനോനകൾ സൃഷ്ടിക്കുന്നതിനും കഴിയും (ഓരോ വിഷയത്തിലും പ്രഗൽഭരായ വൈദികർ, അൽമായർ എന്നിവരോട് ചർച്ച ചെയ്ത് തീരുമാനിക്കുന്ന രീതിയാണ് 'വിശാല സുന്നഹദോസ്' എന്ന് സൂചിപ്പിച്ചത്). വിവാഹത്തിന്റെ അനുവദനീയമായ ദിവസങ്ങൾ, രണ്ടാം വിവാഹ ശുശ്രൂഷയുടെ പരിഷ്ക്കരണം തുടങ്ങിയ കാര്യങ്ങൾ പുനർവിചിന്തനം ചെയ്യുന്നതിന് സഭയ്ക്ക് അധികാരമുണ്ട്. വിവാഹകൂദാശയുടെ ഉദ്ദേശ്യലക്ഷ്യങ്ങൾക്ക് അനുസൃതമാകണം അത് സംബന്ധിച്ചുള്ള കാനോനകൾ.

*(സി.എസ്.എസ്. ബുക്സ്, തിരുവല്ല, 2014-ൽ പ്രസിദ്ധീകരിച്ചത്)*

# സ്നേഹദീപം

## (സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ്കോൺഗ്രിഗേഷൻ - SGOC)

## ധനസഹായ അപേക്ഷ ഫോറം

ഏത് തരത്തിലുള്ളസഹായത്തിനു അപേക്ഷിക്കുന്നു.......................................................................................................

പേര്.......................................................................വയസ്സ്..................തൊഴിൽ...................................................................

മേൽവിലാസം........................................................................................................................................................................

........................................................................................ഫോൺ:......................................................പിൻകോഡ്.......................

വിദ്യാഭ്യാസ യോഗ്യത............................................................പ്രതിമാസ വരുമാനം...........................................................

ബാങ്ക്അക്കൗണ്ട്വിവരങ്ങൾ, ബ്രാഞ്ച്.............................................................................................................................

അക്കൗണ്ട് നമ്പർ.........................................................ഐ.എഫ്.സി.കോഡ്..........................................................................

ഇടവക......................................................................ഭദ്രാസനം...............................................................................................

ഇടവകയിലെ ആദ്ധ്യാത്മീക പ്രവർത്തനങ്ങളിൽ പങ്കെടുക്കുന്ന വിവരം......................................................................

ഇതിനു മുൻപ് ഇവിടേക്ക് അപേക്ഷിച്ചിട്ടുണ്ടോ?..............................സഹായം ലഭിച്ചിട്ടിട്ടുണ്ടോ?..................................

ഉണ്ടെങ്കിൽവർഷം..................എന്താവശ്യത്തിനു.......................................എന്ത് തുക ലഭിച്ചു...........................................

**കുടുംബാംഗങ്ങളുടെ/ ആശ്രിതരുടെ പൂർണ്ണവിവരം.**

| പേര് | അപേക്ഷകനുമായുള്ള ബന്ധം | വയസ്സ് | തൊഴിൽ | പ്രതിമാസവരുമാനം |
|---|---|---|---|---|
| | | | | |
| | | | | |
| | | | | |
| | | | | |
| | | | | |
| | | | | |

പരിഗണനാർഹമായമറ്റു പരാധീനതകൾ ഉണ്ടെങ്കിൽ അപേക്ഷയോടൊപ്പംഎഴുതുക.

അപേക്ഷകന്റെ ഒപ്പ്...................................................................സ്ഥലം/തീയതി.......................................................................

*എല്ലാ അപേക്ഷയോടുമൊപ്പം ഇടവകവികാരിയുടെ ഒപ്പും, സീലും, പേരും, പൂർണ്ണമേൽവിലാസവും, പള്ളിയുടെ ലെറ്റർപാഡിൽ സീലും ഉണ്ടായിരിക്കണം.*

### അപേക്ഷകരുടെ ശ്രദ്ധയ്ക്ക്

- ചികിത്സാസഹായത്തിനു മൂന്നുമാസത്തിനുള്ളിൽ നൽകിയിട്ടുള്ള മെഡിക്കൽ സർട്ടിഫിക്കറ്റ് ഉണ്ടായിരിക്കണം. മാരകരോഗങ്ങൾ ബാധിച്ച നിരാലംബരും സാധുക്കളുമായരോഗികൾക്ക് പരിമിതമായ ധനസഹായം നൽകുന്നു.
- വിധവകൾ, അംഗവൈകല്യം സംഭവിച്ചവർ, മാരകരോഗങ്ങൾ ബാധിച്ചവർ, ഇടവകയിലെ ആദ്ധ്യാത്മീയ സംഘടനകളിൽ പ്രവർത്തിക്കുന്നവർ എന്നിവർക്ക് പ്രത്യേക പരിഗണന നൽകുന്നു.
- വിദ്യാഭ്യാസ സഹായത്തിനു അവസാനവർഷ പരീക്ഷയുടെ മാർക്ക്ലിസ്റ്റും, ഇപ്പോഴത്തെ കോഴ്സ് സർട്ടിഫിക്കേറ്റും പഠനത്തിൽ സമർത്ഥനാണെന്നുള്ള വികാരിയുടെ ശുപാർശക്കത്തും ഉണ്ടായിരിക്കണം.
- ഭവനനിർമ്മാണ സഹായത്തിനും ജീവസന്ധാരണത്തിനും വികാരിയുടെ ശുപാർശക്കത്തിൽ കമ്മറ്റിക്കാരുടെയും പേരും ഒപ്പും, കമ്മറ്റിയുടെ പൂർണ്ണ ഉത്തരവാദിത്വത്തിൽ പണി പൂർത്തികരിച്ചു കൊള്ളാമെന്നുള്ള ഉറപ്പും ഉണ്ടായിരിക്കണം. (ഭവനസഹായം തൃശൂർ ഭദ്രാസനത്തിൽ ഉള്ളവർക്കായി പരിമിതപ്പെടുത്തിയിരിക്കുന്നു).
- ചികിത്സാ സഹായമൊഴികെ മറ്റു സഹായങ്ങൾക്ക് ഓർത്തഡോക്സ് സഭാ വിശ്വാസികൾ അല്ലാത്തവർ അപേക്ഷിക്കാൻ പാടില്ല. കൂടുതൽ പരിഗണനാർഹമായവ മാത്രം തെരെഞ്ഞെടുത്ത് സഹായം എത്തിക്കുന്നതാണ്.
- നിർദ്ധനയായ ഒരു പെൺകുട്ടിയുടെ വിവാഹം നടത്തികൊടുക്കാനുള്ള അപേക്ഷ വികാരിയുടെയും, കമ്മറ്റിക്കാരുടെയും പേരും ഒപ്പും സഹിതമുള്ള ശുപാർശയോടുകൂടി അയയ്ക്കുക. കമ്മറ്റിയുടെ പൂർണ്ണ ഉത്തരവാദിത്വത്തിൽ വിവാഹം നടത്തികൊള്ളാം എന്ന ഉറപ്പ് ശുപാർശക്കത്തിൽ രേഖപ്പെടുത്തണം.
- മുകളിൽ ആവശ്യപ്പെട്ടിട്ടുള്ള വിവരങ്ങൾ പൂർണ്ണമായും സത്യസന്ധമായും നിർബന്ധമായും എഴുതി വേണ്ട രേഖകളും ശുപാർശയും സഹിതം സാധാരണ തപാലിൽ **Office Co ordinator, SGOC, Basil Jubilee Center, Bethany Aramana, Thiruvalla, Kerala- 689 101** എന്ന വിലാസത്തിൽ മാത്രം അയയ്ക്കുക. അല്ലാതെ ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല. അപേക്ഷകന്റെ പൂർണ്ണമേൽ വിലാസവും, പിൻകോഡും, ബാങ്ക് അക്കൗണ്ട് വിവരങ്ങളും എഴുതുവാൻ മറക്കരുത്. രേഖകൾ ഇല്ലാത്തതും അപൂർണ്ണവുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.



## സുറിയാനി ആരാധനാ പാരമ്പര്യം

13-ാം പേജിൽ നിന്നു തുടർച്ച...

ഉപയോഗം നിയന്ത്രിതമാക്കേണ്ടതല്ലേ? നവീകരണക്കാരുമായുണ്ടായ ആശയ സംഘർങ്ങളുടെ കാലത്ത് സഭയുടെ ഓർത്തഡോക്സിയുടെ തെളിവായി ഇതിന്റെ ഉപയോഗം വിപുലപ്പെടുത്തിയതാണ്. പക്ഷെ അങ്ങിനെ ചെയ്തപ്പോൾ നമ്മൾ കത്തോലിക്കരോട് സമരാവുകയാണ് ചെയ്ത്. ഇനിയെങ്കിലും ഈ യാഥാർത്ഥ്യം മനസിലാക്കി ഒരു യാമപ്രാർത്ഥനയിൽ ഒരുപ്രാവശ്യം മാത്രം "കൃപനിറഞ്ഞ മറിയമേ" എന്ന പ്രാർത്ഥന ഉപയോഗിക്കുക എന്ന തത്വം സ്വീകരിക്കരുതോ? രണ്ടു കൗമാകൾ ഒരുമിച്ചു പ്രാർത്ഥിക്കുമ്പോൾ രണ്ടാമത്തതിനുമാത്രം ഈ പ്രാർത്ഥന ചൊല്ലുകയും വിശ്വാസപ്രമാണത്തിനുമുമ്പും അത് ഒഴിവാക്കുകയും ചെയ്താൽ ഈ തത്വം പ്രായോഗികമാക്കാം.

**4.** രാത്രിപ്രാർത്ഥനയിലെ "മറിയാം പറഞ്ഞതെന്തെന്നാൽ" മുതൽ "ഉറങ്ങിയവരെ.." വരെയുള്ളഭാഗം, വി. കുർബാനയിൽ സംബന്ധിക്കുന്ന ദിവസങ്ങളിൽ മാത്രം ചൊല്ലുന്ന പാരമ്പര്യമാണ് സുറിയാനി സഭയ്ക്കുള്ളത് എന്നു തോന്നുന്നു. പാമ്പാക്കുട നമസ്ക്കാരത്തിലെ ഒരു പരാമർശവും, നോമ്പുകാലങ്ങളിൽ ഈഭാഗം വിട്ടുകളയുന്നതുമാണ് തെളിവുകൾ. നോമ്പിലും കഷ്ടാനുഭവാഴ്ചയിലും കുർബാനയുള്ള ദിവസങ്ങളിൽ ഈ ഭാഗം ചൊല്ലുന്നുമുണ്ട്.

### II. വിശുദ്ധ കുർബ്ബാന

1. വിശുദ്ധ കുർബ്ബാനയിലെ അനേകം കാര്യങ്ങൾ പറയാനുണ്ടെങ്കിലും അത്യാവശ്യ കാര്യങ്ങൾ മാത്രം പറയട്ടെ. ഏവൻഗേലിയോൻ മേശയുടെ സ്ഥാനം മദ്ബഹായിലേക്കു പ്രവേശിക്കുന്ന ആർച്ചിന്റെ താഴെ നടുവിലാണെന്ന് നമുക്കറിയാം. അവിടെ വയ്ക്കുവാൻ പ്രയാസമെങ്കിൽ നടകളുടെ തൊട്ടുതാഴെ നടുവിലായി എങ്കിലും വയ്ക്കേണ്ടതാണ്. നടുവിൽ ഒരു നമസ്ക്കാര മേശമാത്രം ഉള്ള പള്ളികളിൽ ഈ ക്രമീകരണം ഉണ്ട്. എന്നാൽ അഴിക്കകത്ത് ഇരുവശങ്ങളിലുമായി മേശയിട്ട് പ്രാർത്ഥിക്കുന്ന പള്ളികളിൽ (ഉദാ. പഴയസെമിനാരി ചാപ്പൽ) നടുവിൽ ഒരു ഏവൻഗേലിയോൻ പുസ്തകം വയ്ക്കേണ്ടതല്ലേ?

**2.** ഏവൻഗേലിയോൻ വായിക്കുമ്പോൾ മൂന്നു കുരിശടയാളങ്ങൾ ജനത്തിനു നേരേ വരയ്ക്കുന്നു. അതിൽ ഒരെണ്ണത്തിനു മുമ്പ് മാത്രം പട്ടക്കാരൻ സ്വയം കുരിശുവരയ്ക്കുന്നു, എന്നു മാത്രമല്ല ചിലർ വടക്കു വശത്തേക്ക് തിരിഞ്ഞ് കുരിശുവരയ്ക്കുന്നു, ചിലർ കിഴക്കോട്ട് തിരിഞ്ഞ് വരയ്ക്കുന്നു, ചിലർ പടിഞ്ഞാറോട്ടു തിരിഞ്ഞു വരയ്ക്കുന്നു. ഇതിന്റെ സാംഗത്യം എന്തെന്ന് ചിന്തിക്കേണ്ടി യിരിക്കുന്നു. ത്രോണോസിനു നേരേ തിരിഞ്ഞു വരയ്ക്കണം എന്ന തത്വം സ്വീകരിക്കുന്നെങ്കിൽ ഭവനകൂദാശയ്ക്കും, തൈലാഭിഷേകത്തിനും തിരിയേണ്ടതില്ലല്ലോ.

**3.** ധൂപക്കുറ്റി വാഴ്ത്തുമ്പോൾ അതിന്മേൽ മൂന്ന് കുരിശടയാളങ്ങൾ വരയ്ക്കണം. അനേകം വൈദികരും രണ്ടു കുരിശുകൊണ്ട് അവസാനിപ്പിക്കുന്നു. ത്രിത്വ നാമത്തിൽ മൂന്ന് കുരിശുകൾ തന്നെ ഇടേണ്ടതുണ്ട്.

**4.** അനുസ്മരണ പ്രാർത്ഥനയ്ക്കുശേഷം റൂഹാക്ഷണത്തിനു മുമ്പുള്ള സ്തോത്ര പ്രാർത്ഥന പട്ടക്കാരൻ ഉച്ചത്തിൽ ചൊല്ലുവാൻ ഉദ്ദേശിക്കപ്പെട്ടിട്ടു ള്ളതാണ്. തക്സായുടെ കൈയെഴുത്തു പ്രതികളിലും പ്രസിദ്ധീകരണങ്ങളിലും എല്ലാം അപ്രകാരം കാണുന്നു. ഈ സ്തോത്രപ്രാർത്ഥന ഉച്ചത്തിൽ ചൊല്ലുന്ന പതിവ് സെമിനാരിയിലെങ്കില്ലും ആരംഭിക്കുന്നത് നന്നായിരിക്കില്ലേ. ആദ്യകാലങ്ങളിൽ പരസ്യമായി ചൊല്ലിക്കൊണ്ടിരുന്ന പല പ്രാർത്ഥനകളും ഇതുപോലെ ഉപയേഗത്തിൽ രഹസ്യമായി പോയതാണ്.

**5.** അപ്പ വീഞ്ഞുകളിന്മേൽ ഇടേണ്ട കുരിശുകളുടെ എണ്ണം 9+9=18 ആണ്. സ്ഥാപന വചനങ്ങൾ, റൂഹാക്ഷണം, ഖണ്ഡിപ്പ് ഈ മൂന്നു സമയങ്ങളിൽ മൂന്നു വീതമാണ് ഇടേണ്ടത്. ഖണ്ഡിപ്പിന്റെ സമയത്ത് പലരും കൂടുതൽ കുരിശുകൾ ഇടാറുണ്ട്. അതിന്റെ ആവശ്യമില്ല. 8-ാം നൂറ്റാണ്ടു മുതൽ നിഷ്ക്കർഷിച്ചിട്ടുള്ള പാരമ്പര്യമാണിത്. ജനങ്ങളുടെ മേലും, അനാഫോറയുടെ ഭാഗത്ത് 9 കുരിശ് മാത്രം മതിയാകും. അപ്പോൾ കാസായും പീലാസായും പടിഞ്ഞാറോട്ട് എഴുന്നള്ളിക്കുന്ന സമയത്ത് കുരിശുകൾ ഇടേണ്ട ആവശ്യമില്ല.

**6.** കുർബാനയിൽ കുക്കിലിയോനുകൾ ചൊല്ലുമ്പോൾ പട്ടക്കാരുടെതിനു മാത്രം വൈദികർ ധൂപം വയ്ക്കുന്ന പതിവ് വ്യാപകമായിക്കൊണ്ടിരിക്കുന്നു. ഇത് മുളയിലേ നുള്ളേണ്ടതാണ്. ദൈവമാതാവിനും പരിശുദ്ധന്മാർക്കും നൽകാത്ത പ്രാധാന്യം വൈദികർക്കു നൽകുന്നത് യുക്തമാണോ?

**7.** വി. കുർബ്ബാന കൊടുക്കുന്ന സമയം, സെമിനാരിയിലെങ്കില്ലും പുരാതനമായി ഉദ്ദേശിക്കപ്പെട്ടിട്ടുള്ള സമയത്ത് (പടിഞ്ഞാറോട്ടു കൊണ്ടു വരുമ്പോൾ) കൊടുക്കേണ്ടതല്ലേ.

**8.** 'സേലൂൻ ബശ്ലോമോ'യുടെ നടുഭാഗത്ത് മുഖ്യ കാർമ്മികൻ കാല് ഇറക്കി വയ്ക്കേണ്ട ആവശ്യ മുണ്ടോ. പട്ടത്വത്തിൽ ഉയർന്നവരും, ഗുരുക്കന്മാരും സന്നിഹിതരാണെങ്കിൽ പടിഞ്ഞാറോട്ട് തിരിഞ്ഞ് റൂശ്മാ ചെയ്യുമ്പോഴെല്ലാം ആദ്യം മുതൽ കാൽ ഇറക്കി വയ്ക്കുകയല്ലേ വേണ്ടത്.

### III. വി. മാമോദീസ

1. വിശുദ്ധ മാമോദീസാ ക്രമത്തിൽ ശ്രദ്ധിക്കേണ്ട ചില കാര്യങ്ങൾ ഉണ്ട്. ആദിമ സഭയിൽ മാമോദീസായ്ക്കു പേര് രജിസ്റ്റർ ചെയ്യുന്ന പതിവ് ഉണ്ടായിരുന്നു. അതിനു തത്തുല്യമായി ജീവഗ്രന്ഥത്തിൽ പേരെഴുതുന്ന ഒരു ചടങ്ങ് ഇന്നും ക്രമത്തിൽ ഉണ്ട് എങ്കിലും അത് നിർവഹിക്കുന്നില്ല. ഇതിന് മാറ്റം വരേണ്ടതല്ലേ.

**2.** മാമോദീസായിൽ സ്നാനാർത്ഥിയുടെ മേൽ ത്രിത്വനാമത്തിൽ മൂന്നു പ്രാവശ്യമായി 9 കുരിശുകളും, വെള്ളത്തിന്മേൽ മൂന്നു പ്രാവശ്യമായി 9 കുരിശും ഇടേണ്ടതാണ്. ഇത് ഭൂതോച്ചാടനം കൂടാതെയാണ് - അത് ആദിമസഭയിൽ മാമോദീസ സമയത്ത് നടത്തിയിരുന്നതല്ലല്ലോ. സ്നാനാർത്ഥിയുടെ മേൽ ഉള്ള കുരിശുകൾ ഇന്ന് തികയ്ക്കാറുണ്ട്. എന്നാൽ വെള്ളത്തിന്മേൽ ഉള്ളത് പലരും തികയ്ക്കാറില്ല. മൂറോൻ ഒഴിക്കുമ്പോൾ മൂന്ന് കുരിശടയാളം വരച്ചാലേ പൂർത്തിയാകു. അതു പലരും ഒന്നും മാത്രം വരച്ച് അവസാനിപ്പിക്കുന്നു.

**3.** വി. മൂറോൻ അഭിഷേകത്തിനുശേഷം കിരീടം ധരിപ്പിക്കുന്നു. ഉടൻ തന്നെ എടുക്കുകയും ചെയ്യുന്നു. 7 ദിവസം കഴിഞ്ഞ് എടുക്കാനാണ് നിർദ്ദേശം. അതിനു ബുദ്ധിമുട്ടാണെങ്കിൽ കുർബ്ബാന അനുഭവം കഴിഞ്ഞ് ക്രമം പൂർത്തിയാകുന്നതുവരെ എങ്കിലും ക്ഷമിക്കേണ്ടതല്ലേ. കുർബ്ബാന അനുഭവവും, മദ്ബഹായിൽ കയറ്റുമ്പോൾ അവിടെ വച്ചു തന്നെ നടത്തരുതോ? വ്യഖ്യാതാക്കൾ പറയുന്നത് ഇപ്രകാരമാണ്. വി. മൂറോൻ അഭിഷേകം ചെയ്ത് മഹത്വ വസ്ത്രം ധരിച്ചശേഷം സ്നാനമേറ്റയാൾ പറുദീസായിലേക്ക് (മദ്ബഹാ)തിരികെ പ്രവേശിച്ച് ജീവവൃക്ഷത്തെ (ത്രോണോസ്) സമീപിച്ച് അതിൽ നിന്നും

ആദാമിനു വിലക്കപ്പെട്ട ജീവഫലം (വി. കുർബ്ബാന) അനുഭവിക്കുന്നു എന്നാണ്.

**IV. വിവാഹ ശുശ്രൂഷ**

വിവാഹ ശുശ്രൂഷയിൽ മോതിരവും, കിരീടങ്ങളും വാഴ്ത്തുമ്പോൾ സുറിയാനിയിൽ പ്രാർത്ഥന ചൊല്ലുന്നു എങ്കിൽ മോതിരങ്ങൾക്ക് "മ്ബർക്കോൻ ഏനേൻ" എന്നും കിരീടങ്ങൾക്ക് "മ്ബർക്കീൻ ഏനുൻ" എന്നും പറയുവാൻ ശ്രദ്ധിക്കണം. "ബ്ശമോദാബോ" യുടെ അവസാനം "ല ഹായേ ദൽ ഓലം" ആവശ്യമില്ല. അവയുടെ ആശിർ വാദം നിത്യജീവനു വേണ്ടിയല്ല എന്നു ശ്രദ്ധിക്കുക. കിരീടം ആഘോഷിക്കുമ്പോഴും സുറിയാനി പാടുന്നു എങ്കിൽ മണവാളന് "സോയേം ബ് റീശേ" എന്നും മണവാട്ടിക്ക് "ബ് റീശോ" എന്നു പറയാൻ ശ്രദ്ധിക്കണം.

**V. ശവസംസ്ക്കാരം**

ശവസംസ്ക്കാരത്തിൽ മൃതശരീരത്തിൽ മണ്ണിടുമ്പോൾ 'ബശ്മോദാബോ' ആവശ്യമില്ല. അതു ചൊല്ലണമെങ്കിൽ ആ വാക്കുകൾ മുഴുവനായി വ്യത്യാസപ്പെടുത്തണം. "പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ നിത്യജീവനായി ഈ മണ്ണ് വീഴ്ത്തപ്പെടുന്നു" എന്നു പറയുന്നു എങ്കിൽ "ബശ്മോദാബോ" പറയാം. ഇപ്പോൾ കിടക്കുന്ന വിധത്തിൽ "നീ മണ്ണാകുന്നു. . ."എന്നതു ചൊല്ലി ആമ്മീൻ എന്നു മാത്രം പറഞ്ഞാൽ മതിയാകും.

**VI. ഭവനദാനം**

ഭവനകൂദാശയ്ക്കും കട്ടിളപ്പടിമേൽ മുദ്രയിടുമ്പോൾ "ബ്ശമോ ദാബോ"യുടെ അവസാനം "ല്ഹായേ ദൽഓലം" ആവശ്യമില്ല. ഇവിടെ വെള്ളം ഉപയോഗിക്കുന്നതു ക്രമത്തിൽ ഇല്ലായിരുന്നു. വ്യാപകമായി വെള്ളം ഉപയോഗിക്കാൻ തുടങ്ങിയപ്പോൾ കാലം ചെയ്ത ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെ നിർദ്ദേശമനുസരിച്ച് വെള്ളത്തിന്മേൽ ഒരു പ്രാർത്ഥന കൂടെ അടുത്ത കാലത്ത് കൂട്ടിച്ചേർത്തു. എന്നാൽ വെള്ളം വാഴ്ത്തുന്നു എങ്കിൽ അത് നിലത്ത് വീഴും വിധം തളിക്കുന്നത് ശരിയല്ല. വാഴ്ത്തപ്പെട്ടതൊന്നും ചവിട്ടുന്ന സ്ഥലത്ത് ഒഴിക്കുന്ന പതിവ് സുറിയാനി പാരമ്പര്യത്തിൽ ഇല്ല. പെന്തിക്കൊസ്തി പെരുന്നാളിൽ വെള്ളം തളിക്കുന്നുണ്ട് പക്ഷെ അത് വാഴ്ത്തപ്പെട്ട ജലമല്ല. അതിനാൽ ഭവനകൂദാശയിലെ വെള്ളത്തിന്മേലുള്ള പ്രാർത്ഥനയുടെ വാക്കുകൾ വ്യത്യാസപ്പെടുത്തണം. "പിതാവിന്റെയും, പുത്രന്റെയും, പരി. ആത്മാവിന്റെയും നാമത്തിൽ ഈ വെള്ളം ഭവനശുദ്ധീകരണത്തിനുള്ള തളിപ്പായി തീരുമാറാകട്ടെ" എന്നു മാത്രം മതിയാകും. വീടിനെ മുഴുവൻ ഒന്നായി കാണുന്നു എങ്കിൽ മുൻവശത്തെ വാതിലിലും, ഏറിയാൽ പുറത്തേക്കുള്ള മറ്റു വാതിലുകളിലും മാത്രം കുരിശടയാളം മതിയാകും. മിസ്രേമിൽ ഭവനങ്ങളുടെ കട്ടിള പടിമേൽ ആടിന്റെ രക്തം പുരട്ടിയതിന്റെ പ്രതീകമായി ഇതിനെ കാണുന്നു എങ്കിൽ എല്ലാ കട്ടിളപ്പടിമേലും റൂശ്മാ ചെയ്യേണ്ട ആവശ്യമുണ്ടോ.

**VII. സ്ലീബാ ആഘോഷം**

സ്ലീബാ ആഘോഷത്തിലെ "ഹൗ ദ്മാലാഖെ" നടത്തുമ്പോൾ ഓരോ വശത്തേക്കും മൂന്നു പ്രാവശ്യം ആഘോഷിച്ചാൽ മതിയാകും. പലരും 4 പ്രാവശ്യം ആഘോഷിക്കാറുണ്ട്. പട്ടക്കാരൻ ചൊല്ലുന്ന സമയത്തല്ല സ്ലീബാ ഉയർത്തി ആഘോഷിക്കേണ്ടത്. പ്രതിവാക്യം പറയുമ്പോഴാണ്. വൈദികരുടെ ശവസംസ്ക്കാരത്തിൽ "പുശ് ബശ്ലോമോ" ചൊല്ലുമ്പോഴും, മേൽപ്പട്ടക്കാരുടെ സ്ഥാനാരോഹണത്തിൽ "ഒക്സിയോസ്" ചൊല്ലുമ്പോഴും, പ്രതിവാക്യ സമയത്താണല്ലോ ആഘോഷവും, മണിയും മർവഹ്സായും കിലുക്കുന്നതും.

ഇവിടെ പങ്കിട്ട ആരാധനയിലെ ഏതാനും കാര്യങ്ങളെക്കാൾ വളരെ കൂടുതൽ ഓരോരുത്തർക്കും നിർദ്ദേശിക്കുവാനുണ്ടാവും. അവയെല്ലാം ചർച്ചചെയ്യുവാൻ സമയം കണ്ടെത്തണം. വേദശാസ്ത്രം പോലെ തന്നെ പ്രധാനപ്പെട്ട താണ് അനുഷ്ഠാനങ്ങളും എന്ന് വിസ്മരിക്കാനിടയാകരുത്. ■



20th Death Anniversary
13-03-2014



**P. O. ZACHARIAH**
PUTHENPURACKAL
PIRAVANTHOOR, PATHANAPURAM

9th Death Anniversary
27-05-2014



**KURIAN ZACHARIAH (THAMPY)**
PUTHENPURACKAL
PIRAVANTHOOR, PATHANAPURAM

ഫാ. കെ. റ്റി. ഫിലിപ്പ്

# കരകൗശലത്തിന്റെ കരസ്പർശം



പൂന്തോട്ടത്തിൽ മുളകൊണ്ട് വേലി കെട്ടിയപ്പോഴാണ് മുളയെക്കുറിച്ച് കൂടുതൽ ആലോചിച്ചത്. മുളകൊണ്ട് എന്തെല്ലാം ഉണ്ടാക്കാം. മുള കൊച്ചു കൊച്ചു കഷണങ്ങളാക്കി ഏറ്റവും ചെറുതായി അരിഞ്ഞ് രണ്ടും മൂന്നും മില്ലി മീറ്റർ വലുപ്പത്തിലാക്കി. ഈ ചെറിയ ചെറിയ കഷണങ്ങൾ കൊണ്ട് വിശ്രമ ജീവിതം നയിക്കുന്ന ഡോ. ജോൺ വെട്ടത്ത് തീർത്തത് കരകൗശലത്തിന്റെ മായാജാലങ്ങൾ.

എറണാകുളം കലൂരിൽ ആസാദ് റോഡിൽ താമസിക്കുന്ന ഡോ. ജോൺ വെട്ടത്ത് അനവധി കലാ ദൃശ്യങ്ങൾ. ഗൃഹോപകരണങ്ങൾ, ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ കണ്ട ദൃശ്യങ്ങൾ, പഴയ-പുതിയ നിയമ കഥാപാത്രങ്ങൾ തുടങ്ങിയവ എല്ലാം മുളയുടെ കൊച്ചു കൊച്ചു കഷണങ്ങളിലൂടെ ദൃശ്യം പകർന്നു.

മത്സ്യത്തിന്റെ വയറ്റിൽ കിടക്കുന്ന യോന, അബ്രഹാം ഇസഹാക്കിനെ ബലികഴിപ്പിക്കുന്നത്, മോശ ചെങ്കടൽ വിഭജിക്കുന്നത്, മോശ പാറ പിളർത്തുന്നത്, ദാനിയേൽ സിംഹക്കുഴിയിൽ കിടക്കുന്നത്, ബാബേൽ ഗോപുരം, യാക്കോബ് കണ്ട ഗോവേണി തുടങ്ങിയവ എല്ലാം മുളയുടെ കഷണങ്ങൾ കൊണ്ട് വളരെ ആകർഷകമായി ഒട്ടിച്ച് ചേർത്ത് രൂപശില്പം ചെയ്തിരിക്കുന്നു. ബൈബിൾ കഥാപാത്രങ്ങളുമായി ബന്ധപ്പെട്ട് 60-ൽപ്പരം ചിത്രങ്ങൾക്ക് ജീവൻ പകർന്നിട്ടുണ്ട്.

ഒരു വ്യക്തിയുടെ ജീവിതത്തിലെ ഏതു കാലഘട്ടവും ഏറ്റവും പ്രയോജന പൂർണ്ണമാക്കാം എന്നുള്ളതിന് വ്യക്തമായ ഉദാഹരണമാണ് ഡോ. ജോൺ വെട്ടത്ത്. ഉത്സാഹത്തിമിർപ്പുള്ള വ്യക്തിത്വത്തിന്റെ ഉടമയാകുക എന്നത് ഒരു വലിയ ദൈവകൃപയാണ്.

ഡോ. ജോൺ 1952-ൽ മദ്രാസിലെ സ്റ്റാൻലി മെഡിക്കൽ കോളേജിൽ നിന്ന് ബിരുദം നേടി. ലുധിയാന മെഡിക്കൽ കോളേജിൽ ശസ്ത്രക്രിയാ വിഭാഗത്തിൽ പ്രവർത്തനം ആരംഭിച്ചു. തുടർന്ന് സർജറിയിൽ എം.എസ്.ഉം 1960-ൽ അമേരിക്കൻ കേളേജ് ഓഫ് സർജൻസിൽ നിന്ന് ഫെലോഷിപ്പും കരസ്ഥമാക്കി. അമേരിക്കയിൽ നിന്ന് കാർഡിയോ വസ്കുലാർ സർജറിയിലും ഫെലോഷിപ്പ് നേടി.

മാതാപിതാക്കളുടെ സംരക്ഷണചുമതല ഏറ്റെടുക്കാൻ മാത്രം. വൈദ്യശാസ്ത്ര വേദിയിലെ ഉന്നതസ്ഥാനങ്ങൾ ഉപേക്ഷിച്ച് ഡോക്ടറും സഹധർമ്മിണി ഡോ. നയോമി വെട്ടത്തും സ്വഭവനത്തിൽ താമസമാക്കുകയും കങ്ങഴ, കോലഞ്ചേരി, ലൂർദ് എന്നീ ആസ്പത്രികളിൽ അർപ്പണ ബോധത്തോടും ആത്മാർത്ഥതയോടും 46 വർഷം പ്രവർത്തിക്കുകയും ചെയ്തു. ദൈവം നല്കിയ എഴുപതാമത്തെ വയസ്സിൽ ആതുര ശുശ്രൂഷ മേഖല വിട്ടെങ്കിലും ഇന്നും ഡോക്ടർ ജോൺവെട്ടത്ത് കർമ്മനിരതനാണ്. അതും അതീവ സങ്കീർണ്ണമായ ജോലികൾ. വേദപുസ്തകത്തിലെ കഥാപാത്രങ്ങളെയും ചരിത്രസംഭവങ്ങളെയും അടിസ്ഥാനമാക്കിയുള്ള കരകൗശല കൗതുക വസ്തുക്കൾ നിർമ്മിക്കുന്നത് ആരെയും വിസ്മയിപ്പിക്കുന്നവ തന്നെ. പ്രതിദിനം നാലര മണിക്കൂർ ഇന്നും അദ്ദേഹം ജോലി ചെയ്യും. വാർദ്ധക്യത്തെ ദൂരെ കാണുമ്പോൾ തന്നെ, തങ്ങൾ ഏതിനും അശക്തരാണെന്ന് ആശങ്കപ്പെടുന്നവർക്ക് ഒരു വെല്ലുവിളിയാണ് ഡോ. ജോൺ വെട്ടത്ത്.

വൈദ്യവൃത്തിയിൽ നിന്നും വിരമിച്ച അദ്ദേഹം 'മാജിക് അഭ്യസനം' തുടങ്ങി. ചെറിയ ഗ്രൂപ്പുകളിൽ വിസ്മയാവഹമായ മാജിക്കുകൾ അവതരിപ്പിച്ച് കൈയടി നേടുന്നതിന് സാധിച്ചു. പട്ടം പറപ്പിക്കുന്നത് ഒരു ഹരമായിരുന്നു ഡോക്ടർക്ക്. വലിയ വലിയ പട്ടങ്ങൾ ഉണ്ടാക്കി അതു പറപ്പിച്ച് ആസ്വദിക്കുന്നതിന് എറണാകുളത്തു നിന്ന് ചെറായി ബീച്ചിൽ അദ്ദേഹം പതിവായി പോകുമായിരുന്നു. ഇപ്പോഴത്തെ ഏറ്റവും വലിയ ഉത്സാഹം കരകൗശല വസ്തുക്കൾ ഉണ്ടാക്കുകയാണ്.

ഇപ്പോൾ അദ്ദേഹം ബാംബൂചീളുകൾ കൊണ്ട് കരകൗശലവസ്തുക്കൾ ഉണ്ടാക്കുകയാണ്. അതിസൂക്ഷ്മമായി ഇവ നിർമ്മിക്കുന്നത് തികഞ്ഞ ശസ്ത്രക്രിയാ വൈഭവത്തോടെ ആണെന്നുള്ളത് ആരെയും വിസ്മയിപ്പിക്കും.

അദ്ദേഹത്തിന്റെ ഏറ്റവും മനോഹര സൃഷ്ടിയാണ് പാലാരിവട്ടം സെന്റ് ജോർജ് ഓർത്തഡോക്സ് വലിയ പള്ളി. പള്ളിയും പള്ളിക്കകത്തുള്ള സകല ക്രമീകരണങ്ങളും ബാംബുചീളുകൾ ഉപയോഗിച്ച് അതിസൂക്ഷ്മമായി നിർമ്മിച്ചിരിക്കുന്നത് കണ്ട്, പ്രസിദ്ധ വേദശാസ്ത്രജ്ഞനായ റവ.ഡോ.കെ.എം. ജോർജു പറഞ്ഞു, ആദിമസഭയിലെ പിതാക്കന്മാർ ഐക്കണുകൾ നിർമ്മിക്കുന്നതും, തിരുവചനങ്ങൾ പരിഭാഷപ്പെടുത്തുന്നതും ഒരു തപസ്യയും ധ്യാനവും ആയിട്ടാണ്. ഏറ്റവും ഏകാഗ്രത ആവശ്യമുള്ള ദൈവീക ശുശ്രൂഷയാണ് ഡോ. ജോൺ വെട്ടത്തിന്റെ ഈവിധ ശുശ്രൂഷകൾ അദ്ദേഹത്തിന്റെ കരകൗശല പ്രവർത്തനങ്ങൾ മറ്റുള്ളവർക്ക് മാതൃകയായ തപസ്യയും ധ്യാനവും ദൈവിക സംസർഗ്ഗവും ആണ്. മാത്രമല്ല, അദ്ദേഹത്തിന്റെ മനസ്സിൽ വിരിയുന്ന കഥാപാത്രങ്ങൾ അധികവും വേദപുസ്തക ഗന്ധിയാണ് എന്നത് വ്യക്തിജീവിതത്തിൽ ആത്മീയതയ്ക്ക് നല്കുന്ന പ്രാധാന്യം ചൂണ്ടിക്കാണിക്കുന്നു.

വിശ്രമ ജീവിതം നയിക്കുന്ന 88 വയസ്സുള്ള ഡോ. ജോൺ വെട്ടത്തിനെ സഹായിക്കുവാൻ സഹധർമ്മിണി ഡോ. നവോമി വെട്ടത്ത് എപ്പോഴും സന്നദ്ധമാണ്. കരകൗശല ശില്പങ്ങൾ നിർമ്മിക്കുന്നതും അത് ആസ്വാദിക്കുന്നതും ഇരുവർക്കും ഒരു പ്രാർത്ഥനാനുഭവമാണ് ആത്മീയതയും.

വാർദ്ധക്യത്തിൽ എത്തിയാൽ പിന്നെ ഒന്നും ചെയ്യുവാൻ കഴിയില്ല എന്ന് വിചാരിച്ചിരിക്കുന്നവർക്ക് ഡോ. ജോൺ. വെട്ടത്ത് പകരുന്നത് പ്രത്യാശയുടെ സന്ദേശമാണ്. ഡോ. ജോൺവെട്ടത്ത് പറയുന്നു; എത്ര പ്രായമായാലും എന്തെങ്കിലും ഒന്നിൽ കേന്ദ്രീകരിച്ച് പ്രാവർത്തിച്ചാൽ വിശ്രമ ജീവിതം ആനന്ദകരമാകും. ദൈവം എല്ലാവർക്കും വിവിധതര കഴിവുകൾ നൽകിയിട്ടുണ്ട്. അവ ഭംഗിയായി വിനിയോഗിക്കുവാനുള്ള സന്നദ്ധത ഏതു പ്രായത്തിലും ഉണ്ടാകണം.

ഫോൺ:9847298649



# മക്കൾ ദൈവത്തിന്റെ ദാനം

ഫാ. ഡോ. ഒ. തോമസ്

ശാസ്ത്ര സാങ്കേതിക വളർച്ച മനുഷ്യകുലത്തിന് ഒട്ടേറെ നന്മകൾ നൽകിയിട്ടുണ്ട്. എന്നാൽ വിവേചനപൂർവ്വം ശാസ്ത്രത്തെ ഉപയോഗിക്കാത്തതിനാൽ അനവധി ദോഷങ്ങളും ഉണ്ടായിട്ടുണ്ട്. അതിൽ പ്രധാനമായ ഒന്നാണ് "ജീവന്റെ വില".

ഫാക്ടറികളിൽ അനവധി യന്ത്രസാമഗ്രികൾ ഉല്പാദിപ്പിക്കുന്നതുപോലെ 'മനുഷ്യജീവനും' ഉല്പാദിപ്പിക്കപ്പെടാവുന്ന ഒന്നായി തരംതാണു. കുടുംബ ജീവിതത്തിൽ ദൈവം തരുന്ന വലിയ ദാനമായി കണ്ടിരുന്ന കുഞ്ഞുങ്ങളെ, വേറൊരുവിധത്തിൽകാണാൻ ഇടയായി. അതായത് ഏതൊരു ഉല്പന്നവും പോലെ ഉല്പാദകർക്ക് സൗകര്യമായ വിധത്തിൽ ഉല്പാദിപ്പിക്കപ്പെടുന്ന വസ്തുവായി മാറി. പഴയകാലത്തെ അമ്മമാർ എട്ടാമതും, പത്താമതുമൊക്കെ കുഞ്ഞിനെ ഏറ്റുവാങ്ങുമ്പോൾ ഉരുവിടുന്ന വാചകം ഒന്നുതന്നെ. 'ദൈവം തന്നു'. അങ്ങനെ ആരെങ്കിലും ഇന്ന് പറഞ്ഞാൽ അവരെ പരിഹസിക്കുന്ന വിധത്തിൽ കാര്യങ്ങൾ മാറി. നിങ്ങൾക്കു വേണമെങ്കിൽ ഈ ഉല്പന്നം വേണ്ടെന്നു വെക്കാമായിരുന്നല്ലോ എന്ന മട്ടിലാണ് ചിലർ നോക്കിക്കാണുന്നത്. എല്ലാ മേഖലയിലും ഉല്പാദനം വർദ്ധിപ്പിക്കണമെന്ന് ആവശ്യപ്പെടുന്ന ശാസ്ത്രസാങ്കേതിക സാമ്പത്തിക ലോകം ഇക്കാര്യത്തിൽ ഉല്പാദനം കുറയ്ക്കണമെന്ന് ആവശ്യപ്പെടുകയാണുണ്ടായത്. പുരോഗമിച്ചു എന്ന് അവകാശപ്പെടുന്ന എല്ലാ സമൂഹങ്ങളും കുഞ്ഞുങ്ങളുടെ സംഖ്യ വളരെ കുറച്ചു. ചൈന പോലെ ചില രാജ്യങ്ങളിൽ ഒന്നിൽ കൂടുതൽ കുഞ്ഞുങ്ങൾ ജനിച്ചാൽ അതു ശിക്ഷാർഹമാകുന്ന കുറ്റമാകുകയും ചെയ്തു. ജനസംഖ്യയുടെ വർദ്ധനവ് നിയന്ത്രിച്ചില്ലെങ്കിൽ, മനുഷ്യരാശി കടുത്ത പ്രതിസന്ധിയിലാവുകയില്ലേ എന്ന ചോദ്യം നിസ്സാരമായി തള്ളിക്കളയാനാവില്ല. എന്നാൽ അതിന്റെ മറുപടി കണ്ടെത്തേണ്ടത് ആത്മീയ മൂല്യങ്ങളുടെ അടിസ്ഥാനത്തിലായിരിക്കണം.

കേവലം ഫാക്ടറി ഉല്പന്നം പോലെ ഒരു പുതിയ സൃഷ്ടിയെ കാണരുത്. "ഓരോ കുട്ടിയുടെ ജനനവും ദൈവം ഇനിയും ലോകത്തെ സ്നേഹിക്കുന്നു എന്നതിന്റെ അടയാളമായി" രവീന്ദ്രനാഥടാഗോർ വിശേഷിപ്പിച്ചു. അതേ സമയം അവിവാഹിത അമ്മമാർ ജന്മം നൽകുന്ന കുട്ടികളും, പിതാവാരാണെന്നറിയാതെ തെരുവോരത്തു ജനിച്ചു വീഴുന്ന കുട്ടികളുമൊക്കെ ഈ ദൈവസ്നേഹത്തിന്റെ പരിധിയിൽ വരുന്നതാണോ എന്ന് സന്ദേഹിച്ചാൽ ആർ, എന്ത് മറുപടി നൽകും. വളരെ സങ്കീർണ്ണമായ വിഷയങ്ങൾ ഇവിടെ ഉണ്ട്. ക്രിസ്തീയ കുടുംബങ്ങൾക്ക് ഈ സങ്കീർണ്ണതയുടെ നടുവിലും ഒരു ക്രിസ്തീയ വീക്ഷണം വെച്ചു പുലർത്തേണ്ടതുണ്ട് ലോകയാഥാർത്ഥ്യങ്ങളെ ഉൾക്കൊള്ളുന്നതോടൊപ്പം, ദൈവം മനുഷ്യർക്കു

# ഗർഭസ്ഥശിശു ആണും പെണ്ണും തമ്മിൽ വിവേചനമരുത്



നൽകുന്ന ഏറ്റവും വലിയ ദാനം കുഞ്ഞുങ്ങളാണെന്ന കാഴ്ചപ്പാടിന് യാതൊരു കോട്ടവും തട്ടാതെ വേണം ഒരു മൂല്യബോധം വളർത്തിയെടുക്കേണ്ടത്.

### ഉത്തരവാദിത്വ കുടുംബം

വി. വേദപുസ്തകം നൽകുന്ന ഉൾക്കാഴ്ചകൾ ഇവിടെ പ്രധാനമാണ്. അതായത് ഉല്പത്തിയിലെ സൃഷ്ടിയുടെ വിവരണത്തിൽ എല്ലാം 'ഉണ്ടാകട്ടെ' എന്ന് കല്പിച്ച ദൈവം കുടുംബത്തെ സൃഷ്ടിച്ചപ്പോൾ അതിന് പ്രത്യേകതയുണ്ടായിരുന്നു. തന്റെ കൈകൾ കൊണ്ടു കുടുംബത്തെ മെനഞ്ഞുണ്ടാക്കി എന്നാണ് വായിക്കുന്നത് (ഉല്പത്തി 1, 2). പുതിയ നിയമത്തിലേക്കു വരുമ്പോൾ, ദൈവം മനുഷ്യനായി അവതരിച്ചപ്പോൾ, ജോസഫും, മറിയയും ചേർന്ന ഒരു കുടുംബത്തെ സൃഷ്ടിച്ചു. പുരുഷ ബന്ധം കൂടാതെയാണ് കർത്താവ് ജനിച്ചതെങ്കിലും, ആ ജനനവും ഒരു കുടുംബത്തിലാണ് നടന്നത്. അതുപോലെ കർത്താവ് തന്റെ മനുഷ്യാവതാരകാലത്ത് ചെയ്ത അത്ഭുതങ്ങളിൽ ആദ്യത്തേതും കാനാവിലെ കല്യാണ വിരുന്നിലായിരുന്നു എന്നത് യാദൃശ്ചിക സംഭവമല്ല. 'ദൈവം കൂട്ടിച്ചേർത്ത' കുടുംബ ബന്ധത്തിലാണ് കുട്ടികൾ ജനിക്കേണ്ടത്. അല്ലാതെ ജനിക്കുന്ന കുഞ്ഞുങ്ങളെ തള്ളിക്കളയണമെന്നല്ല, ഇവിടെ വിവക്ഷിക്കുന്നത്. എന്നാൽ ക്രിസ്തീയ വിശ്വാസികൾക്ക് കുടുംബത്തിൽ ജനിക്കുന്ന കുഞ്ഞുങ്ങളെക്കുറിച്ച് മാത്രമേ ചിന്തിക്കാനാവൂ.

കുട്ടികളുടെ എണ്ണത്തെപ്പറ്റിയും ക്രിസ്തീയ ദമ്പതികൾ പ്രാർത്ഥനാപൂർവ്വം തീരുമാനിക്കണം. പ്രാഥമികമായ ജീവിതസൗകര്യങ്ങൾ വളരുന്ന തലമുറയ്ക്കു ലഭിക്കത്തക്ക പശ്ചാത്തലം തീർച്ചയായും ദമ്പതികൾ കണക്കിലെടുക്കണം. നാലോ, അഞ്ചോ, കുഞ്ഞുങ്ങൾ വളരാൻ സൗകര്യപ്രദമായ വലിയ വീടും പറമ്പുമുള്ളിടത്ത് ഒരു കുഞ്ഞു മാത്രം. ഒരു കുഞ്ഞിനുപോലും ഓടിച്ചാടിക്കളിക്കാൻ സൗകര്യമില്ലാത്തിടത്തു അവർ ആഗ്രഹിച്ചാലും സാമ്പത്തിക സ്ഥിതി പ്രശ്നമാകുന്നു. കുഞ്ഞുങ്ങളെ നന്നായി വളർത്തുവാനുള്ള ഭൗതിക സൗകര്യങ്ങൾക്കൂടി കണക്കിലെടുത്ത് പ്രാർത്ഥനാ പൂർവ്വം ദമ്പതികൾ തീരുമാനിക്കണം.

**ഗർഭഛിദ്രം അരുത്:** ചില അസൗകര്യങ്ങളുടെ പേരിൽ കുഞ്ഞിനെ ഗർഭത്തിൽ വെച്ചു നശിപ്പിക്കുന്നത് ഇന്ന് സാധാരണമായിരിക്കുന്നു. കത്തോലിക്കാ സഭ ഈ കാര്യത്തിൽ ശക്തമായ പ്രബോധനങ്ങൾ നൽകുന്നതുപോലെ മറ്റു സഭകൾ ചെയ്യുന്നതായി കാണുന്നില്ല. ആഗ്രഹിച്ചാലും, കുഞ്ഞുങ്ങളെ ലഭിക്കാത്ത വിധത്തിൽ വന്ധ്യത വർദ്ധിച്ചുവരുന്ന ഒരു കാലമാണ് ഇത്. ഒരു കുഞ്ഞിനുവേണ്ടി ദാഹിക്കുന്ന ദമ്പതികളുടെ എണ്ണം കൂടിവരുന്നു. മറുവശത്ത് ചില അസൗകര്യങ്ങളുടെ പേരിൽ കുഞ്ഞുങ്ങളെ ഗർഭത്തിൽ വെച്ചു നശിപ്പിക്കുന്നു. ഇതുപാപമാണ്. ഭ്രൂണമായപ്പോഴേ ജീവന്റെ ആരംഭമായി. അതിനാൽ എത്ര ആഴ്ചകളാകുമ്പോഴാണ് ശരിക്കും ജീവൻ ആരംഭിക്കുന്നത് എന്ന ചോദ്യം വേദശാസ്ത്രത്തിൽ പ്രസക്തമല്ല. ഭ്രൂണം ഏതുപ്രായത്തിൽ നശിപ്പിക്കപ്പെട്ടാലും അതു ജീവനെ നശിപ്പിക്കുന്നതാണ്. ഇപ്പോൾ ദമ്പതികൾക്ക്, കുഞ്ഞിനേക്കാൾ പ്രാധാന്യം സാമ്പത്തിക വരുമാനം ഉണ്ടാക്കുന്ന ജോലി കിട്ടുക എന്നതാണ്. അതിനാൽ ജോലി സമ്പാദിച്ചു കഴിഞ്ഞു മാത്രം കുഞ്ഞുങ്ങൾ മതി എന്ന നിലയിലേക്കു ദമ്പതികൾ നീങ്ങുന്നു. ഈ അമിത സാമ്പത്തിക താല്പര്യം ദൈവീക കുടുംബങ്ങൾക്കു ചേർന്നതാണെന്നു തോന്നുന്നില്ല.

> നാലോ, അഞ്ചോ, കുഞ്ഞുങ്ങൾ വളരാൻ സൗകര്യപ്രദമായ വലിയ വീടും പറമ്പുമുള്ളിടത്ത് ഒരു കുഞ്ഞു മാത്രം. കുട്ടികളെ എണ്ണത്തേപ്പറ്റിയും ക്രിസ്തീയ ദമ്പതികൾ പ്രാർത്ഥനാപൂർവ്വം തീരുമാനിക്കണം.

ദൈവീക പദ്ധതിയിൽ ദമ്പതികൾക്കു കുഞ്ഞുങ്ങളെ നൽകുന്നതാണ് ഏറ്റം പ്രാധാന്യം. കുഞ്ഞുങ്ങൾക്കു വേണ്ടിയാണ് സമ്പത്തും, ജോലിയും എല്ലാം. ഭൗതികത്വത്തിന്റെ പിടിയിലമർന്ന ലോകത്തിന് അനുരൂപമായിട്ട് ക്രിസ്തീയ കുടുംബങ്ങൾ ചിന്തിക്കുകയും തീരുമാനമെടുക്കുകയും ചെയ്യരുത്. ആത്മീയ മൂല്യങ്ങളിൽ അധിഷ്ടിതമായിരിക്കണം അവരുടെ ജീവിതശൈലി. എന്തു ത്യാഗം സഹിക്കേണ്ടിവന്നാലും ദൈവം തന്നെ ജീവനെ നശിപ്പിച്ചാൽ പിന്നീട് ദുഃഖിക്കേണ്ടിവരും. ക്രിസ്തീയ ദമ്പതികൾ ആ വഴിക്കു ചിന്തിക്കുക പോലുമരുത്. ഈ ലേഖനം വായിക്കുമ്പോൾ ഏതെങ്കിലും കാരണവശാൽ ഗർഭഛിദ്രം നടത്തിയ ദമ്പതികൾ കുറ്റബോധത്തിനടിമപ്പെടാം. അതും ഉണ്ടാകരുത്. തെറ്റുകളെ ക്ഷമിക്കുന്ന ദൈവതിരുമുമ്പാകെ ഏറ്റുപറഞ്ഞ് കുമ്പസ്സാരത്തിലൂടെ പാപക്ഷമ പ്രാപിക്കുകയാണ് വേണ്ടത്. ശിക്ഷിക്കുന്ന ദൈവത്തിലല്ലാ ക്ഷമിക്കുകയും, സ്നേഹിക്കുകയും ചെയ്യുന്ന ദൈവത്തിലാണ് നാം വിശ്വാസിക്കുന്നത്. എന്നാൽ കുടുംബജീവിതത്തിലേക്കു പ്രവേശിക്കുന്ന ദമ്പതികൾ മുൻ കരുതൽ എടുക്കേണ്ടതിനാണ് ഒരു കാരണവശാലും ഗർഭഛിദ്രത്തിനു മുതിരരുത് എന്ന് ഓർമ്മിപ്പിച്ചത്.

### ആൺകുട്ടിയും പെൺകുട്ടിയും

സ്ത്രീ ശക്തീകരണത്തേപ്പറ്റി സെക്കുലർ ലോകവും, വിശ്വാസലോകവും ഒരുപോലെ ചിന്തിക്കുന്നുണ്ട്. ഒട്ടേറെ നിയമനിർമ്മാണങ്ങളും ആ വഴി നടക്കുന്നുണ്ട്. അതൊക്കെ വളരെ ആവശ്യമുള്ളതു തന്നെ. എന്നാൽ ഏറ്റവും വലിയ വ്യതിയാനം ഉണ്ടാകേണ്ടത് സമൂഹത്തിന്റെ ഏറ്റവുംചെറിയ യൂണിറ്റായ കുടുംബങ്ങളിലാണ്. അവിടെ ആണിനും പെണ്ണിനും ഒരുപോലെ സ്വീകാര്യത കിട്ടുന്നുണ്ടോ എന്നതാണ് പ്രധാനമായും ചിന്തിക്കേണ്ടത്. ഇന്നും നല്ല ഒരു പങ്ക് കുടുംബങ്ങളിൽ ആൺകുട്ടിക്ക് കിട്ടുന്ന സ്വീകാര്യതയും, അംഗീകാരവും പെൺകുട്ടിക്കു കിട്ടുന്നില്ല. പെൺകുട്ടിയെ ഗർഭത്തിൽ വെച്ചു നശിപ്പിക്കുന്ന അധഃപതനം കേരളത്തിലെ ക്രിസ്തീയ കുടുംബങ്ങളിൽ ഉണ്ടായിട്ടില്ല എന്നു തോന്നുന്നു. എന്നാൽ ആൺകുട്ടികൾക്കു വേണ്ടി, നേർച്ച നേരുന്നവരുടെ എണ്ണം ഇന്നും വളരെ കൂടുതലാണ്. ആണായാലും പെണ്ണായാലും ഒരുപോലെ

ശേഷം 37-ാം പേജിൽ

## പുസ്തകശാല

### തോമയാർ കോവിൽ

ഡോ. എം. കുര്യൻ തോമസ്




മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച തിരുവിതാംകോട് അരപ്പള്ളി 'തോമയാർ കോവിൽ' എന്ന് സംബോധന ചെയ്യണമെന്ന് സാമൂഹിക ചരിത്ര വെളിച്ചത്തിൽ തെളിയിക്കുന്നു. അവതാരിക: പ. കാതോലിക്കാ ബാവാ, പേജ്. 230, വില 150; എം. ഒ.സി. പബ്ലിക്കേഷൻസ്, കോട്ടയം.

### അനുഗ്രഹീതയായ കന്യകയും...

ജസ്റ്റിസ് ബഞ്ചമിൻ കോശി



"അനുഗ്രഹീതയായ കന്യകയും തമ്പുരാന്റെ അമ്മയുമായ മർത്തമറിയം" -വിശുദ്ധ കന്യകമറിയാമിനെക്കുറിച്ചുള്ള സമഗ്രമായ പഠനമാണ്. മാതാവിന്റെ ജനനം മുതൽ വാങ്ങിപ്പു വരെയുള്ള ജീവിതം വിവരിക്കുന്നു. അനുബന്ധമായി പ്രാർത്ഥനകളും. അവതാരിക:ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്. പേജ്. 218, വില: 150.

### വചന വിചിന്തനം

ഫാ. ഷാലു ലൂക്കോസ് തിരുമംഗലം




ഞായറാഴ്ച വേദവായന അടിസ്ഥാനമാക്കി മലങ്കര സഭാ മാസികയിൽ പ്രസിദ്ധീകരിച്ച 53 വേദപഠനങ്ങൾ. വേദവായനക്ക് പുത്തൻ അർത്ഥവും കാഴ്ചപ്പാടും പകരുന്നു. അവതാരിക: ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ്, ആശീർവാദം: ഡോ. യൂഹാനോൻ മാർ തേവോദോറോസ്, വാങ്മുഖം: ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ, സമ്യഗ് ബുക്സ്, ആയൂർ, പേജ്-208, വില. 150

### ബോൺസായ്

ഫാ. ഷാലു ലൂക്കോസ് തിരുമംഗലം




മലങ്കരസഭാ മാസികയിൽ പ്രസിദ്ധീകരിച്ച 'സമ്യഗ് ദർശനം' എന്ന പംക്തിയിലെ ലേഖന സമാഹാരം വൈവിധ്യമാർന്ന വിഷയങ്ങളുടെ ഹ്രസ്വമായ വിചിന്തനങ്ങൾ. അവതാരിക: ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ്, സമ്യഗ് ബുക്സ്, ആയൂർ. പേജ് 108, വില 100, Mob. 9446707276

ഗ്രിഗോറിയൻ ദർശനം-5

ജോൺ കുന്നത്ത്



# പാശ്ചാത്യ ക്രൈസ്തവ ലോകത്തിന്റെ ചിന്താ വൈകല്യം-1

ക്രിസ്തുമതത്തിന്റെ ആദ്യനൂറ്റാണ്ടുകളിൽ റോമാ സാമ്രാജ്യം രണ്ട് വ്യത്യസ്ത സംസ്കാരങ്ങളായാണ് വികസിച്ചു വന്നത്. കിഴക്കും പടിഞ്ഞാറും. പടിഞ്ഞാറൻ റോമിന്റെ ഭാഷ ലത്തീനായിരുന്നു. കിഴക്കൻ റോമിന്റെ ഭാഷ ഗ്രീക്കും. ഇന്നത്തെ പശ്ചിമ-പൗരസ്ത്യ യൂറോപ്പ് എന്ന വിഭജനം അന്നത്തെ വിഭജനത്തിന്റെ തുടർച്ചയാണ്. പടിഞ്ഞാറൻ റോമിലെ ക്രൈസ്തവ സഭ റോമൻ കത്തോലിക്ക സഭ എന്നറിയപ്പെട്ടു. കിഴക്കൻ റോമിലെ സഭകൾ ഓർത്തഡോക്സ് സഭകൾ എന്നറിയപ്പെട്ടു.

നാലാം നൂറ്റാണ്ടിൽ കിഴക്കൻ റോമിലെ ക്രൈസ്തവ സഭ ഒരു മഹാസംസ്ക്കാരമായി പടർന്ന് പന്തലിച്ചപ്പോഴും പടിഞ്ഞാറൻ റോമിലെ ക്രൈസ്തവസഭ അതിന്റെ ശൈശവ ദശയിലായിരുന്നു. കിഴക്കുള്ള പിതാക്കന്മാരുടെ ചിന്തകളും ദർശനവും ഉൾക്കൊള്ളുവാൻ പടിഞ്ഞാറുള്ളവർക്ക് ഭാഷാ വ്യത്യാസം മൂലം സാധിക്കാതെ പോയി. അതുകൊണ്ട് കിഴക്കൻ സഭകളുടെ ദർശനത്തിൽ നിന്നും പല കാര്യങ്ങളിലും പടിഞ്ഞാറൻ സഭ വ്യതിചലിച്ചു പോയി. ദൈവം മനുഷ്യർ, സഭ, സഭാദൗത്യം, ആരാധന ഇവയെക്കുറിച്ചെല്ലാമുള്ള പാശ്ചാത്യ ചിന്ത എപ്രകാരം വികലമായിപ്പോയി എന്ന് പൗലോസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്താ വ്യക്തമാക്കിയിട്ടുണ്ട്.

### ദൈവം

നൂറ്റാണ്ടുകൾ കൊണ്ട് വികസിച്ചു വന്നതാണ് ത്രിയേക ദൈവത്തെക്കുറിച്ചുള്ള കിഴക്കൻ ചിന്ത. ദൈവം ആത്യന്തികമായി ഏകനാണെന്നും എന്നാൽ ലോകത്തോടുള്ള ബന്ധത്തിൽ ദൈവം മൂന്ന് വ്യത്യസ്ത ആളുകളായി കാണപ്പെടുന്നു എന്നുള്ളതായിരുന്നു ആ ചിന്തയുടെ അടിസ്ഥാനം. പിതാവും പുത്രനും പരിശുദ്ധാത്മാവുമാണ് ത്രിത്വത്തിലെ മൂന്ന് ആളുകൾ. പിതാവ് മറ്റ് രണ്ട് ആളുകളുടേയും ലോകത്തിന്റെയും ഉത്ഭവകേന്ദ്രമാണ്. പുത്രൻ പിതാവിൽ നിന്ന് ജനിക്കുന്നു. പരിശുദ്ധാത്മാവ് പിതാവിൽ നിന്ന് നിരന്തരം പുറപ്പെടുന്നു. പുത്രനിലൂടെയാണ് പിതാവ് ലോകത്തെ സൃഷ്ടിക്കുന്നത് മനുഷ്യനായ് അവതരിച്ച് ലോകത്തോട് ഒന്നായി ചേരുന്നതും പുത്രനാണ്. സകലത്തെയും ജീവിപ്പിക്കുന്നതും പൂർത്തീകരിക്കുന്നതും പരിശുദ്ധാത്മാവാകുന്നു. ഇതിൽ നിന്ന് വിഭിന്നമായ ഒരു ത്രിത്വ സങ്കൽപമാണ് പടിഞ്ഞാറൻ സഭയിലെ പ്രമുഖ ചിന്തകനായിരുന്ന അഗസ്തീനോസ് അവതരിപ്പിച്ചത്. പരിശുദ്ധാത്മാവ് പിതാവിൽ നിന്നും പുത്രനിൽ നിന്നും പുറപ്പെടുന്നു എന്നതായിരുന്നു അദ്ദേഹത്തിന്റെ കണ്ടെത്തൽ. പിതാവിനെയും പുത്രനെയും ബന്ധിപ്പിക്കുന്ന സ്നേഹമാണ് പരിശുദ്ധാത്മാവ് എന്നും അദ്ദേഹം അവകാശപ്പെട്ടു. പിന്നീട് നിഖ്യാവിശ്വാസപ്രമാണത്തിൽ തന്നെ ഈ ഭേദഗതി വരുത്തുകയും ചെയ്തു.

ദൈവം നമ്മുടെ ബുദ്ധിശക്തിക്ക് അപ്രാപ്യനാണെന്നും ലോകത്തിലുള്ള തന്റെ പ്രവർത്തനങ്ങളോടുള്ള ബന്ധത്തിൽ മാത്രമേ ദൈവത്തെപ്പറ്റി നമുക്ക് ചിന്തിക്കാൻ സാധിക്കൂ എന്നും ആയിരുന്നു കിഴക്കൻ ചിന്ത. ദൈവത്തെ ത്രിത്വമായി കണ്ടത് ലോകത്തോടുള്ള ബന്ധത്തിന്റെ പശ്ചാത്തലത്തിലാണ്. എന്നാൽ ലോകവുമായുള്ള ബന്ധം കണക്കിലെടുക്കാതെ ദൈവത്തെ വസ്തുനിഷ്ഠമായി പഠിക്കാനും സങ്കൽപിക്കാനുമുള്ള ശ്രമമാണ് അഗസ്തീനോസ് നടത്തിയത്. യാഥാർത്ഥ്യത്തിനു നിരക്കാത്ത ഈ വീക്ഷണം കിഴക്കൻ ക്രൈസ്തവ ലോകത്തിന് സ്വീകാര്യമായില്ല.

### മനുഷ്യൻ

"പരിശുദ്ധനായ ഏക പിതാവും പരിശുദ്ധനായ ഏക പുത്രനും പരിശുദ്ധനായ ഏക റൂഹായുമല്ലാതെ പരിശുദ്ധൻ ആരുമില്ല" എന്ന വിശുദ്ധ കുർബ്ബാനയിലെ നമ്മുടെ പ്രഖ്യാപനത്തിന്റെ അടിസ്ഥാനത്തിൽ ദൈവം മാത്രമാണ് പരിശുദ്ധൻ. സ്വർഗത്തിലെ മാലാഖമാരും പരിശുദ്ധരല്ല എന്നാണ് അതിന്റെ അർത്ഥം. "ദൈവമല്ലാതെ നല്ലവൻ ആരുമില്ല" എന്ന യേശുതമ്പുരാന്റെ പ്രസ്താവന ഈ അർത്ഥത്തിലാണ് കാണേണ്ടത്. തീച്ചൂളയിൽ കാരിരുമ്പ്

ചുട്ടുപഴുത്ത് അഗ്നി സമാനമാകുന്നതുപോലെ ദൈവസാന്നിദ്ധ്യത്തിൽ മനുഷ്യർക്കും മാലാഖമാർക്കും പരിശുദ്ധി ഉണ്ടാകും. ഇത് അവരുടെ സ്വന്തം പരിശുദ്ധി അല്ല. അതുകൊണ്ട് ദൈവത്തിൽ നിന്ന് അകലുമ്പോൾ മനുഷ്യരായാലും മാലാഖമാരായാലും അവർക്ക് പരിശുദ്ധ നഷ്ടപ്പെടും. ഈ ചിന്തയനുസരിച്ച് ആദിമനുഷ്യൻ (ആദം) പോലും പരിശുദ്ധനായല്ല സൃഷ്ടിക്കപ്പെട്ടത്. ഏദൻ തോട്ടത്തിലെ ആദിമനുഷ്യന്റെ പരിശുദ്ധി ദൈവത്തോട് ചേർന്നു നിന്നതിന്റെ ഫലമായി അവരിലൂടെ പ്രകടമായ ദൈവത്തിന്റെ പരിശുദ്ധിയാണ്. മനുഷ്യനെക്കുറിച്ചുള്ള കിഴക്കൻ ക്രൈസ്തവ വീക്ഷണം ഇതാണ്.

ഈ വീക്ഷണം മനസിലാക്കുവാനോ ഉൾക്കൊള്ളുവാനോ പടിഞ്ഞാറൻ ക്രൈസ്തവ ലോകത്തിന് കഴിഞ്ഞില്ല. ഇക്കാര്യത്തിലും പടിഞ്ഞാറൻ ക്രൈസ്തവ വീക്ഷണത്തിന് അടിത്തറയിട്ടത് അഗസ്തീനോസ് തന്നെ. അദ്ദേഹത്തിന്റെ വീക്ഷണം ഏതാണ്ട് ഇങ്ങനെയാണ്. ആദിമനുഷ്യൻ നല്ലവനും നിഷ്കളങ്കനുമായിരുന്നു. സാത്താന്റെ പ്രലോഭനത്തിന് വശപ്പെട്ട് ആദിമനുഷ്യന് പാപം എന്ന മഹാവ്യാധി പിടിപെട്ടു. ഇത് ഒരു പകർച്ച വ്യാധി ആയിരുന്നു. ഈ സംഭവത്തിനു ശേഷം ഭൂമിയിൽ പിറക്കുന്ന എല്ലാവരും ജനിക്കുന്നതു തന്നെ പാപം എന്ന വ്യാധി ബാധിച്ചവരായാണ്. മനുഷ്യവർഗത്തെ ഈ മഹാവ്യാധിയിൽ നിന്ന് രക്ഷിക്കുവാൻ ദൈവപുത്രനായ യേശു പാപരഹിതനായി പിറക്കുന്നു.

ആദമിന്റെ പാപം ഒരു മഹാവ്യാധി പോലെ എല്ലാവരിലേക്കും പടർന്നു എന്ന് കിഴക്കൻ ക്രൈസ്തവ ലോകം ചിന്തിക്കുന്നില്ല. എല്ലാ ശിശുക്കളും ജനിക്കുന്നത് അദിമനുഷ്യനെപ്പോലെ തന്നെയാണ്. ഒരു ശിശുവും പാപിയായോ പരിശുദ്ധനായോ അല്ല ജനിക്കുന്നത്. എന്നാൽ ദൈവസാമീപ്യവും പരിശുദ്ധിയും സ്വീകരിക്കാനോ നിരാകരിക്കാനോ ഉള്ള സമ്പൂർണ്ണ സ്വാതന്ത്ര്യത്തോടു കൂടിയാണ്. നിർഭാഗ്യവശാൽ ഈ പൗരസ്ത്യ ക്രൈസ്തവ ദർശനം ഉൾക്കൊള്ളുവാൻ പാശ്ചാത്യ ക്രൈസ്തവ ലോകത്തിനു കഴിയാതെ പോയി. ■



# സൺഡേസ്ക്കൂൾ വാർത്തകൾ

### ജൂബിലി സമ്മേളനങ്ങൾ

പുരാതനമായ നമ്മുടെ സഭയുടെ സൺഡേസ്ക്കൂളിന് 50 വർഷമേ ആയുസ്സുള്ളുവോ എന്ന സന്ദേഹം ജനിപ്പിച്ചു എന്ന് ചിലർ അഭിപ്രായപ്പെട്ടു. ഏതായാലും ചരിത്രസത്യങ്ങൾ തമസ്ക്കരിക്കപ്പെടാനാവില്ലലോ. ഓർത്തഡോക്സ് സൺഡേസ്ക്കൂൾ അസ്സോസിയേഷൻ ഓഫ് ദി ഈസ്റ്റ് (OSSAE) എന്ന സംഘടനയുണ്ടായിട്ട് 50 വർഷമേ ആയുള്ളു എന്നത് ചരിത്ര സത്യം. ഈ വസ്തുതയെ മുൻനിർത്തി അതിനു മുൻപു സംഭവിച്ചതും ഇനി ഭാവിയിലും ഉണ്ടാകേണ്ടതുമായ മാറ്റങ്ങളെക്കുറിച്ച് സമഗ്രമായി ചിന്തിക്കുവനും പഠിക്കുവാനും അവസരം ലഭിക്കുന്നു എന്നുള്ളത് ഈ ജൂബിലിയാചരണത്തിന്റെ നല്ലവശമായി പലരും ചൂണ്ടിക്കാട്ടി. ആഘോഷങ്ങളില്ലാതെ പഠന, ബോധന ക്ലാസ്സുകളിലാണ് ജൂബിലി ഊന്നൽ നൽകുന്നത്. ആഘോഷങ്ങൾക്കു നൽകുന്ന സ്ഥാനം പഠനത്തിന് നമ്മുടെ സഭയിൽ ഇന്നും നൽകിയിട്ടില്ല. ഈ കാര്യത്തിൽ സൺഡേസ്ക്കൂളിന്റെ ജൂബിലി വേറിട്ടു നിൽക്കുന്നു. ഇടവകകളിലെ എല്ലാ വീടുകളും സന്ദർശിച്ച് കുട്ടികളെ സൺഡേസ്ക്കൂളിൽ ആക്കുന്നതിന്റെ ആവശ്യകത ബോദ്ധ്യപ്പെടുത്തണമെന്ന് നിഷ്ക്കർഷിച്ചിരുന്നു. താഴേത്തട്ടിലുള്ള അത്തരം പ്രവർത്തനങ്ങൾ ഇനിയും ആരംഭിച്ചിട്ടില്ലാത്ത യൂണിറ്റുകൾ അവധിക്കാലത്ത് നടത്തുന്നത് നന്നായിരിക്കും. അതുപോലെ യൂണിറ്റുകളിൽ അത്യാവശ്യം വേണ്ട ഓഫീസ് പരിഷ്ക്കരണവും നടത്തപ്പെട്ടാൽ പ്രസ്ഥാനത്തിന് ഒരു പുതിയ മുഖം നൽകാൻ സഹായിക്കും. ഏതായാലും കുറെ ചർച്ചാ ക്ലാസ്സുകൾ ഡിസ്ട്രിക്ട്, ഭദ്രാസന സോണൽ തലങ്ങളിൽ നടന്നത് വളരെ പ്രയോജനമായിരുന്നു എന്ന് അതിൽ സംബന്ധിച്ചവരെല്ലാം അഭിപ്രായപ്പെട്ടിട്ടുണ്ട്.

### പുതിയ അദ്ധ്യാപകർ

അനേക വർഷങ്ങളായി അദ്ധ്യാപകരായും പ്രഥമാദ്ധ്യപകരായും പ്രവർത്തിക്കുന്നവർ തൽസ്ഥാനങ്ങൾ ഒഴിയാത്തതിനാൽ പുതിയവർക്ക് അവസരം ലഭിക്കുന്നില്ലാ എന്ന പരാതികൾ ലഭിക്കുന്നുണ്ട്. എല്ലാവർക്കും സ്വീകാര്യമായ ആ നിയമം ഈ കാര്യത്തിൽ ഉണ്ടാക്കാൻ ആവില്ല. വിരമിക്കലിന് പ്രായം വെക്കുന്നതും അഭിലഷണീയമല്ല. ഈ കാര്യത്തിൽ ഓരോ യൂണിറ്റിലെയും സാഹചര്യങ്ങൾ കണക്കിലെടുത്ത് ഉദ്ദേശ ശുദ്ധിയോടെ തീരുമാനങ്ങൾ എടുക്കണം. പ്രാർത്ഥന, ആചാരാനുഷ്ഠാനങ്ങളിലെ നിഷ്ഠ, പക്വത, വേദപുസ്തക ചരിത്ര വിജ്ഞാനം എന്നിവയിലൊക്കെ പ്രായമുള്ളവരുടെ മാതൃക തുടർന്നും ലഭിക്കത്തക്കവിധത്തിൽ അവരെ നിലനിർത്തണം. അതേ സമയം സേവനമനോഭാവവും, ദൈവത്തോടും, സഭയോടുമുള്ള സമർപ്പണവും, ആധുനിക വിദ്യാഭ്യാസം, സെക്കുലർ, സൺഡേസ്ക്കൂൾതലങ്ങളിൽ (12-ാം ക്ലാസ്സ് പാസ്സായ) ലഭിച്ച യൗവനക്കാർക്ക് പഠിപ്പിക്കാനുള്ള അവസരം തീർച്ചയായും നൽകുകയും ചെയ്യണം. ഇവിടെ വാശിയും, തർക്കവും ഒന്നും ഉണ്ടാകേണ്ട ആവശ്യമില്ല. താഴ്മയും വിനയവുമുണ്ടെങ്കിൽ ഇതൊന്നും പ്രശ്നങ്ങളാവുകയില്ല. ഇടവകയിൽ ഒരു ആത്മീയ അന്തരീക്ഷമുണ്ടാക്കുന്നതിൽ നിൽക്കേണ്ടത് സൺഡേസ്ക്കൂളും അതിലെ അദ്ധ്യാപകരുമാണല്ലോ.

ഒ. തോമസ് അച്ചൻ



## എത്യോപ്യൻ യാത്രയും...

9-ാം പേജിൽ നിന്നു തുടർച്ച..

മൈതാനത്തിന്റെ മദ്ധ്യത്തിലുള്ള 'Janmela' എന്ന ജലശേഖരത്തിലെത്തി. നൂറുകണക്കിനു വൈദികരും ശുശ്രൂഷക്കാരും ഗായകസംഘങ്ങളും ഏതാനും മെത്രാപ്പോലീത്തന്മാരും പൂർണ്ണ അംശവസ്ത്രധാരികളായി കർണ്ണാനന്ദകരമായ എത്യോപ്യൻ ആരാധനയിൽ മുഴുകി നിൽക്കുന്നു. ഇത്ര അധികം വൈദികർ ഒന്നിച്ച് അംശവസ്ത്രധാരികളായി ഇടതുകൈയിൽ തോളിൽ ചേർത്ത് സ്ലീബായും വലതുകൈയിൽ ധൂപക്കുറ്റികളുമായി നിൽക്കുന്ന കാഴ്ച അവർണ്ണനീയം. ഏകദേശം രണ്ട് മണിക്കൂറോളം നീണ്ട ശുശ്രൂഷയിൽ ഉടനീളം പ. പാത്രിയർക്കീസ് ബാവായോടൊപ്പം സഹകാർമ്മികനാകുവാനും വി. ഏവൻഗേലിയോൻ ഇംഗ്ലീഷിൽ വായിക്കുവാനും പ്രധാന സന്ദേശം നൽകുവാനും വെള്ളം വാഴ്ത്തുവാനും വാഴ്ത്തിയ വെള്ളംകൊണ്ട് വൈദികരെയും വിശ്വാസികളെയും തളിക്കുവാനുമൊക്കെ അവസരം ലഭിച്ചത് ഭാരത ഓർത്തഡോക്സ് സഭയ്ക്ക് സഹോദരീസഭ നൽകിയ വലിയ അംഗീകാരമായി കാണുന്നു. ഭാരതത്തിലെ ഓർത്തഡോക്സ് സഭ പ. മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ, പ. മൂന്നു പൊതു സുന്നഹദോസുകളിൽ വിശ്വസിക്കുന്ന 'Tewahedo' (an Ethiopian expression for the Non-Chalcedonian defenition of 'One Unified' nature of Christ) സഭയാണെന്നും; ഈ സഭ-എത്യോപ്യൻ സഭയുടെ ഏറ്റവും അടുത്ത സഹോദരീസഭയാണെന്നും ഒരേ വിശ്വാസത്തിന്റെ മക്കളാണെന്നും, ആയതിന്റെ ഇപ്പോഴത്തെ അദ്ധ്യക്ഷൻ പ. പൗലൂസ് ദ്വിതീയൻ ബാവായാൽ അയയ്ക്കപ്പെട്ട പ്രതിനിധി ദനഹായുടെ സന്ദേശം നൽകുമെന്നും പ. പാത്രിയർക്കീസ് ബാവാ പ്രാരംഭ വാക്കുകൾ പറഞ്ഞുകൊണ്ടാണ് എന്നെ പ്രസംഗത്തിന് ക്ഷണിച്ചത്.

19-നു ഞായറാഴ്ച രാവിലെ ദനഹാ ശുശ്രൂഷയിൽ പങ്കെടുത്തു. അന്ന് വൈകിട്ട് ജോസി അച്ചന്റെ വസതിയിലെ ചാപ്പലിൽ വച്ച് ഇവിടുത്തെ മലങ്കരസഭാ വിശ്വാസികൾക്കായി വി. കുർബ്ബാന അർപ്പിച്ചു. വി. കുർബാനമദ്ധ്യേ ഒന്നാം തുബ്ദേനിൽ മലങ്കരസഭയെ അറിയാത്ത, അംഗീകരിക്കാത്ത വിഘടിത വിഭാഗത്തിന് മഫ്രിയാനാമാരെ വാഴിച്ചുകൊടുക്കുന്ന അന്ത്യോഖ്യായുടെ പാത്രിയർക്കീസ് ഇഗ്നാത്യോസിനെയും, യെരുശലേമിൽ കാലഹരണം ചെയ്യപ്പെട്ട ഗ്രീഗോറിയോസിനെയും നാം ഓർക്കുകയും എന്നാൽ നമ്മെ അംഗീകരിക്കുകയും സ്നേഹിക്കുകയും ചെയ്യുന്ന മറ്റ് ഓറിയന്റൽ സഭാപിതാക്കന്മാരെ ഓർക്കാതിരിക്കുകയും ചെയ്യുന്ന അവസ്ഥ ദയനീയമായി തോന്നി! ആബൂനാ മത്ഥ്യാസിന്റെ പേർ അവിടെ ചേർത്ത് ഉപയോഗിക്കണമെന്ന് ബ. അച്ചനോട് നിർദ്ദേശിച്ചു. ഇത് ഒരു ദൃശ്യമായ അനുഭവമായി തീർന്നു. ■

# പൗരോഹിത്യവും ജീവിതശൈലികളും

ഫാ. തോമസ് വർഗീസ് അമയിൽ
ഓർത്തഡോക്സ് വൈദിക ജനറൽ സെക്രട്ടറി

## Priesthood and the Way of Life

(ജൂൺ 3, 4, 5 തീയതികളിൽ പരുമല സെമിനാരിയിൽ വച്ച് നടക്കുന്ന ഓർത്തഡോക്സ് വൈദിക ഗ്ലോബൽ സംഗമത്തിന്റെ മുഖ്യചിന്താവിഷയം)



പൗരോഹിത്യവും ജീവിതശൈലികളും എന്നവിഷയത്തെ ആസ്പദമാക്കി മലങ്കര ഓർത്തഡോക്സ് വൈദിക സംഘത്തിന്റെ ഗ്ലോബൽ സമ്മേളനം ക്രമീകരിക്കപ്പെടുന്നു. കാലത്തിന്റെ കുത്തൊഴുക്കിൽ അലിഞ്ഞുചേർന്നില്ലാതെയാകുന്ന പൗരോഹിത്യം ശാപവും അപചയവുമാണെന്ന തിരിച്ചറിവോടുകൂടി കാലത്തിന് വഴിവിളക്കായിമാറുന്ന പൗരോഹിത്യത്തിന്റെ ഓർമ്മപ്പെടുത്തലുകളാണ് ഈ ചിന്താവിഷയത്തിന്റെ പിന്നിൽ. ക്രിസ്തുവിന്റെ മഹാപൗരോഹിത്യത്തോട് അനുരൂപപ്പെടുന്ന പൗരോഹിത്യത്തിന് നിശ്ചലവും നിഷ്ക്രിയവുമായി നിലനിൽക്കുവാൻ കഴിയില്ല. നിലപാടുകളുടെ രാഹിത്യവും ശൈലിമാറ്റവും ഇല്ലാതെ സ്റ്റാറ്റസ്കോയുടെ ലോകത്ത് ജിവിക്കുന്ന പൗരോഹിത്യ സുഖസ്മരണകൾ നിയോഗത്തിന്റെ ആത്മാവിനെ നഷ്ടപ്പെടുത്തും.

ബലികർമ്മിയും ബലിവസ്തുവും രണ്ടായിരുന്ന പഴയനിയമ പൗരോഹിത്യത്തിൽനിന്ന് കർമ്മിയും ബലിയും ഒരാളായി മാറുന്ന ക്രിസ്തു പൗരോഹിത്യത്തിന്റെ പരികർമ്മികളായി ആചാര്യന്മാർ മാറുമ്പോൾ അത് ചില ജീവിതശൈലികൾക്ക് നിരന്തരം നിർബന്ധിക്കുന്നു. പൗരോഹിത്യം ചില സന്ദേഹങ്ങളുടെ തടവറയിൽ കഴിഞ്ഞുകൂടേണ്ടവയല്ല മറിച്ച് ദൃഢതയാർന്ന വിശ്വാസസാക്ഷ്യങ്ങളുടെ വിളംബരങ്ങളായി മാറ്റപ്പെടേണ്ടവയാണ്. ജനകീയർ, സ്വീകാര്യർ തുടങ്ങിയ ചിന്തകൾ പൗരോഹിത്യത്തിൽ ഏറെ ശ്രദ്ധേയമാണ്. എന്നാൽ ജനകീയതയുടെയും സ്വീകാര്യതയുടെയും പേരിൽ തിന്മകളെ ചോദ്യം ചെയ്യുന്ന പ്രവാചകത്വവും വഴിതെളിക്കുന്ന പൗരോഹിത്യവും മാറ്റിവയ്ക്കപ്പെടുന്നത് അപകടകരമായ കർത്തവ്യലംഘനമാണ്. കാലത്തിനൊപ്പവും കാലത്തിന് മുമ്പും നയിക്കുകയും നയിക്കപ്പെടുകയും ചെയ്യുന്ന പരിശുദ്ധ റൂഹായുടെ വെളിപ്പെടുത്തലുകൾക്കായി തുറന്നുവയ്ക്കുന്ന ഹൃദയമാണ് പൗരോഹിത്യത്തെ ചലനാത്മകമാക്കുന്നത്.

പുരോഹിതൻ സംസാരിക്കുന്നതും, ചിന്തിക്കുന്നതും, ജീവിക്കുന്നതും ഉദ്ബോധിപ്പിക്കുന്നതും വ്യക്തിപരമായ നിലയിൽ അല്ലായെന്നും അത് ക്രിസ്തുചൈതന്യത്താൽ ആണെന്നുമുള്ള തിരിച്ചറിവ് ജീവിതശൈലികളിലെ ബദലുകൾക്ക് നിർബന്ധിക്കും. സുവിശേഷഘോഷണം, രോഗികളെ ആശ്വസിപ്പിക്കൽ, പാപികളെ മാനസാന്തരപ്പെടുത്തൽ, അനുതാപത്തിലേക്കുള്ള പാപിമനസ്സുകളുടെ ഉണർത്തിയെടുക്കൽ, ദൈവവിളിക്കായി സമൂഹത്തിന്റെ സജ്ജമാക്കൽ അങ്ങനെ നിലപാടുകൾക്കായി കാതോർക്കുന്ന മേഖലകൾ പൗരോഹിത്യത്തിന്റെ മുമ്പിൽ വിസ്തൃതമാണ്. ഈ സ്പന്ദനങ്ങൾ നാം തിരിച്ചറിയണമെങ്കിൽ ക്രിസ്തുവിന്റെ പ്രതിച്ഛായയിലാണ് താൻ ജീവിക്കുന്നത് എന്നത് നിരന്തരം ഓർക്കപ്പെടണം. ബലിപീഠത്തിലും കുമ്പസാര നിമിഷങ്ങളിലും കൂദാശാനുഷ്ഠാനങ്ങളും, സുവിശേഷപീഠത്തിലും മാത്രം എന്നെ വിശ്വാസികൾ കണ്ടാൽമതി എന്നതല്ല കളിസ്ഥലത്തും, പൊതുസ്ഥലത്തും, ആതുരാലയങ്ങളിലും പുരോഹിതനായിത്തന്നെ ജനം എന്നെ തിരിച്ചറിയണം എന്നത് പൗരോഹിത്യത്തിന്റെ ജീവിതശൈലിയ്ക്ക് അടിസ്ഥാനമാകണം.

### പൗരോഹിത്യ ജീവിതശൈലികൾ: ചില കുറിപ്പുകൾ

1. ക്രിസ്തുവിന്റെ അധികാരത്തിന്റെ അംബാസിഡർമാർ
2. ദൈവിക ഛായയിലുള്ള സഞ്ചാരി
3. ആത്മീയ പുനരുൽപ്പാദനത്തിന്റെ ശിൽപ്പികൾ
4. അഹത്തിനതീതമായ ജീവിതം
5. അജഗണങ്ങൾക്കൊപ്പമുള്ള നിരന്തര സാന്നിദ്ധ്യം
6. ദൈവാത്മപ്രസരണ സമൃദ്ധി എന്ന സമ്പത്തിന്റെ ആർജ്ജനം
7. വചനം ത്രസിപ്പിക്കുന്ന ജീവിതം
8. സ്വാന്തന ഉപദേശത്തിന്റെ പ്രസരണ കേന്ദ്രങ്ങൾ
9. ഒത്തുതീർപ്പുകളുടെ പൗരോഹിത്യത്തിൽനിന്നുള്ള മോചനം
10. പ്രാർത്ഥനയ്ക്ക് മറ്റൊന്നും പകരം വയ്ക്കരുത് എന്ന തിരിച്ചറിവ്
11. ഉപഭോഗതയെ ജീവിതംകൊണ്ട് ചെറുക്കാനുള്ള നിയോഗം
12. സൃഷ്ടിയുടെ ദൈവികത തിരിച്ചറിഞ്ഞ് കാവലും തണലും ആകാനുള്ള വിളി
13. സ്ത്രീപുരുഷ സമത്വത്തിന്റെ വിളംബരക്കാർ
14. തമസ്ക്കരിക്കപ്പെടുന്നവരുടെ കൂടെയുള്ള സഹയാത്രികർ

### ചർച്ചചെയ്യപ്പെടേണ്ട ചില ചോദ്യങ്ങൾ

1. പൗരോഹിത്യത്തിന്റെ സ്വാധീന ശക്തി അധികാരത്തിന്റെ തലത്തിൽ മാത്രം ഒതുങ്ങിയാൽ മതിയോ?
2. ഏകീഭവിക്കുക എന്നത് ലോകത്തിന്റെ വഴികളോട് ഏകീഭവിക്കുക എന്ന അർത്ഥമുണ്ടോ?
3. വിശുദ്ധ ബലിയർപ്പിക്കുമ്പോഴും കൂദാശകൾ അനുഷ്ഠിക്കുമ്പോഴും മാത്രം പൗരോഹിത്യത്തിന് വ്യത്യസ്തത മതിയോ? ജീവിതവഴികളിലെ വ്യത്യസ്തത ചർച്ചചെയ്യപ്പെടേണ്ടതല്ലേ?
4. ലോകത്തിന്റെ വഴികളിൽ നിന്ന് സ്വയം മാറിനടക്കുകയും അങ്ങനെ നടക്കാൻ ശിഷ്യന്മാരെ പഠിപ്പിക്കുകയും ചെയ്ത ക്രിസ്തുവിന്റെ മാതൃക പൗരോഹിത്യത്തെ എത്രമാത്രം സ്വാധീനിക്കുന്നു?
5. കാലത്തിനൊപ്പം അലിഞ്ഞുചേരുന്ന ജീവിശൈലികളെ പ്രണയിക്കുന്ന പൗരോഹിത്യത്തിന് നിലനിൽപ്പുണ്ടോ?

കൂടിക്കാഴ്ച

# ശതാബ്ദി കഴിഞ്ഞ കണിയാംപറമ്പിൽ കുര്യൻ ആർച്ച് കോറെപ്പിസ്കോപ്പാ

■ പ്രൊഫ. ചെറിയാൻ തോമസ്



പൗരസ്ത്യ ഓർത്തഡോക്സ് സിറിയൻ സൺഡേസ്ക്കൂൾ അസ്സോസിയേഷന്റെ ആദ്യ ഡയറക്ടർ ജനറൽ (1964-1974) ഡോ. കണിയാമ്പറമ്പിൽ കുര്യൻ ആർച്ച് കോറെപ്പിസ്ക്കോപ്പായ്ക്ക് 102 വയസ്സ്. ഇപ്പോഴും പ്രാർത്ഥനയും വായനയും ജീവിതവ്രതം. ചിന്തകൾ എഴുതുവാനായി പറഞ്ഞു കൊടുക്കും. പ്രസംഗിക്കുകയും ചെയ്യും.

സൺഡേസ്ക്കൂൾ പ്രസ്ഥാനം, സഭാ യോജിപ്പിനെ തുടർന്ന് പുനഃസംഘടിപ്പിച്ച് പൗരസ്ത്യ ഓർത്തഡോക്സ് സിറിയൻ സൺഡേസ്ക്കൂൾ അസോസിയേഷൻ എന്ന പേരിൽ രൂപീകരിച്ചതിന്റെ സുവർണ്ണ ജൂബിലിയോടനുബന്ധിച്ചാണ് കണിയാമ്പറമ്പിലച്ചനെ ആദരിക്കുവാൻ സൺഡേസ്ക്കൂൾ പ്രസ്ഥാനത്തിന്റെ കേന്ദ്ര ഭാരവാഹികൾ അദ്ദേഹത്തിന്റെ വസതിയിലെത്തിയത്.

കാഞ്ഞിരമറ്റത്തുള്ള തറവാട്ടു ഭവനത്തിൽ മകൾ ശ്ലോമ്മോയോടും ജാമാതാവ് ചെറിയാനോടുമൊത്താണ് കണിയാംപറമ്പിൽ കുര്യൻ കോർഎപ്പിസ്ക്കോപ്പാ ഇപ്പോൾ താമസിക്കുന്നത്. സഹധർമ്മിണി സാറാമ്മ (അമ്മിണി) 2008-ൽ നിര്യാതയായി. തുടർന്ന് പിതാവിനെ ശുശ്രൂഷിക്കുവാനായി കാക്കനാട്ടുള്ള ഭവനം അടച്ചിട്ട് മകൾ ശ്ലോമ്മോ അച്ചനോടൊപ്പം താമസമാക്കി. മൂത്ത മകൾ ശൈനോ ഭർത്താവ് കുര്യനോടൊപ്പം കുടുംബമായി തൃപ്പൂണിത്തുറയിൽ താമസിക്കുന്നു. 1913 ഫെബ്രുവരി 27-നു ജനിച്ച കണിയാപറമ്പിൽ കുര്യൻ കോർഎപ്പിസ്ക്കോപ്പാ 1935-ൽ തിരുവല്ല കട്ടപ്പുറത്തു പള്ളിയിൽ വികാരി ആയതു മുതൽ 2006 വരെ തിരുവല്ലാക്കാരനായിട്ടാണ് ജീവിച്ചത്. 1950-ൽ 37-ാം വയസിൽ അദ്ദേഹം കോർ എപ്പിസ്ക്കോപ്പായായി.

ഊന്നുവടിയുടെ സഹായമില്ലാതെ നടക്കുവാൻ പ്രയാസം, കേൾവി വളരെ കുറവ് എന്നിവ ഒഴിച്ചാൽ അദ്ദേഹം പൂർണ ആരോഗ്യവാനാണ്. എഴുത്തും വായനയും പ്രസംഗവും ഇപ്പോഴും തുടരുന്നു. 'രക്ഷിക്കപ്പെടുവാൻ നീ എന്തു ചെയ്യണം' എന്ന അദ്ദേഹത്തിന്റെ പുസ്തകത്തിന്റെ ഓരോ കോപ്പി സന്ദർശകർക്ക് നൽകി. അഞ്ചു ലക്ഷം കോപ്പികൾ അച്ചടിച്ചു കഴിഞ്ഞ 'ദൈവമാതാവിനോടുള്ള മദ്ധ്യസ്ഥ പ്രാർത്ഥനകൾ' എന്ന പുസ്തകം ഉൾപ്പെടെ എൺപതിൽ പരം പുസ്തകങ്ങൾ എഴുതി പ്രസിദ്ധീകരിച്ചിട്ടുണ്ട്.

102-ാം വയസിലെ അദ്ദേഹത്തിന്റെ അതിഥി സല്ക്കാരപ്രിയവും വൈദികരോടുള്ള ബഹുമാനവും ആകർഷകമായിരുന്നു. ഞങ്ങളെ കണ്ട മാത്രയിൽ തന്നെ വൈദികരെ അദ്ദേഹത്തിന്റെ ഇരുവശങ്ങളിലുമായി പിടിച്ചിരുത്തി. സ്നേഹവും ബഹുമാനവും അതിശയവും എല്ലാം അടങ്ങുന്ന സമ്മിശ്രവികാരത്തോടെ വൈദികരെ ആശ്ലേഷിച്ചു. ഇടയ്ക്കു കൊണ്ടുവച്ചു പലഹാരങ്ങൾ ഞങ്ങൾ എടുക്കുവാൻ അമാന്തിച്ചപ്പോൾ വിറയുള്ള കൈകൊണ്ട് ഓരോന്നും എടുത്തു ഞങ്ങളുടെ കൈകളിൽ വച്ചുതന്നു.

പൊന്നാടയും മെമെന്റോയുമായി എത്തിയ ഞങ്ങളെ അവിടെ നിരന്നിരിക്കുന്ന മെമെന്റോകളുടെ ആധിക്യം അത്ഭുതപ്പെടുത്തി. ഞങ്ങൾ നൽകിയ മെമെന്റോ വയ്ക്കുവാനുള്ള സ്ഥലം അദ്ദേഹം തന്നെ ചൂണ്ടിക്കാട്ടി. രണ്ടു മെമെന്റോകൾ മാത്രം അവിടെ. ഒന്ന് മദ്ധ്യകേരള മഹാഇടവക നൽകിയ ബഞ്ചമിൻ ബെയ്‌ലി അവാർഡ്. 'പെഷീഞ്ഞാ' എന്ന സുറിയാനി വേദപുസ്തകം ഒറ്റയ്ക്ക് സമ്പൂർണ്ണമായി മലയാളത്തിലേക്കു തർജ്ജിമ ചെയ്ത അമാനുഷിക നേട്ടത്തിനു സി.എസ്.ഐ. സഭ നല്കിയ അവാർഡായിരുന്നു അത്. 81-ാം വയസ്സിൽ 1994-ൽ ആയിരുന്നു ഓർത്തഡോക്സ് പാരമ്പര്യത്തിലുള്ള ഒരു സമ്പൂർണ്ണ വേദപുസ്തകം അദ്ദേഹം മലയാളത്തിനു സമർപ്പിച്ചത്. രണ്ടാമത്തെ ഫലകം മാർത്തോമ്മാ സഭ നല്കിയതായിരുന്നു. മാർത്തോമ്മാ സഭയ്ക്കുവേണ്ടി കുര്യൻ കണിയാംപറമ്പിൽ കോർ എപ്പിസ്ക്കോപ്പാ ആരാധനാ വിവർത്തന മേഖലയിൽ നല്കിയ സമഗ്ര സംഭാവനകളെ ആദരിച്ചു നല്കിയതായിരുന്നു ആ ഫലകം. സൺഡേസ്ക്കൂൾ നല്കിയ മെമെ



ഒഎസ്എസ്എഇ രൂപീകരണ സുവർണ്ണ ജൂബിലിയോടനുബന്ധിച്ച് പ്രഥമ ഡയറക്ടർ ജനറൽ ഡോ. കണിയാംപറമ്പിൽ കുര്യൻ ആർച്ച് കോർഎപ്പിസ്ക്കോപ്പായെ ആദരിച്ചപ്പോൾ. വർഗീസ് ജോൺ തോട്ടപ്പുഴ, പ്രൊഫ. ചെറിയാൻ തോമസ്, ഫാ. ഡോ. ഒ. തോമസ്, ഫാ. കെ. വി. തോമസ്, ജി. വർഗീസ് കാവുംപുറം എന്നിവർ സമീപം.

ന്റേയും സ്ഥാനം പിടിച്ചത് അവിടെ തന്നെ. ബഹു. അച്ചൻ പത്തു വർഷം അദ്ധ്വാനിച്ചു വളർത്തിയ സൺഡേ സ്ക്കൂൾ പ്രസ്ഥാനത്തോടുള്ള സ്നേഹമാണ് ഇത് വിളിച്ചറിയിക്കുന്നത്.

സൺഡേസ്ക്കൂളിനെക്കുറിച്ചു പറയുമ്പോൾ അദ്ദേഹം വാചാലനായി. ഇന്നുള്ളതിനേക്കാൾ ശക്തമായിരുന്നു അന്ന് പരാതികളും പരിഭവങ്ങളും എന്ന് അദ്ദേഹം പറഞ്ഞു. ഒരു സംഭവം പങ്കിട്ടു: 'ഒരിക്കൽ കൊല്ലത്ത് അദ്ധ്യാപക പരിശീലനത്തിന് ചെന്നപ്പോൾ ഡയറക്ടർ ജോർജ്കുട്ടി (സി.സി. ജോർജ്) ഒരു മുന്നറിയിപ്പു തന്നു. സർക്കുലറുകളും മറ്റും കൃത്യമായി ലഭിക്കാത്തതിൽ അദ്ധ്യാപകർ അല്പം അസ്വസ്ഥരാണ്. കൈ പുറകിൽ കെട്ടി ഞാൻ അദ്ധ്യാപകരുടെ മുമ്പിലേക്കു ചെന്നു. ചിരിച്ചുകൊണ്ടു പറഞ്ഞു, കൃത്യമായി സർക്കുലറുകളും മറ്റും കിട്ടാത്തതിൽ പ്രയാസമുണ്ടെന്നറിയാം. സാഹചര്യം നിങ്ങൾ മനസിലാക്കുവാൻ ഞാൻ എന്റെ ഓഫീസ് സ്റ്റാഫിനെ മുഴുവൻ കൂടെ കൊണ്ടുവന്നിട്ടുണ്ട്. ഇത്രയും പറഞ്ഞ് ഞാൻ പുറകിൽ കെട്ടിയ വലതു കൈ മുമ്പിൽ കൊണ്ടുവന്ന് മൂന്നു വിരൽ ചേർത്തു പിടിച്ചു കാണിച്ചു. ഇതാണെന്റെ സ്റ്റാഫ്. ഇവരുടെ പരിമിതി നിങ്ങൾ മനസിലാക്കില്ലേ? അദ്ധ്യാപകർ ഒന്നടങ്കം പറഞ്ഞു ഞങ്ങൾക്കു പരാതിയില്ല'' ഇതാണ് കണിയാമ്പറമ്പിലച്ചൻ.

സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ അദ്ദേഹം മകളെ വിളിച്ച് വടിയും സ്ലീബായും എടുത്തുകൊണ്ടുവരാൻ നിർദ്ദേശിച്ചു. രണ്ടും എടുത്തുകൊണ്ടു വന്നു. ഇവ പ. സക്കാ പ്രഥമൻ പാത്രിയർക്കീസ് ബാവാ ഉപയോഗിച്ചിരുന്നതാണ് എന്നു മകൾ പറഞ്ഞു. നൂറു വയസു തികയുന്ന ദിവസം പാത്രിയർക്കീസ് നല്കിയ സ്ഥാനമാനങ്ങൾക്കൊപ്പം കൊടുത്തയച്ചതാണ് വടിയും സ്ലീബായും. അന്നു പാത്രിയർക്കീസ് കല്പിച്ചു നല്കിയ സ്ഥാനങ്ങളാണ് 'റീശ്കോർഎപ്പിസ്ക്കോപ്പോ' (Archcor episcopo) മ്തർഗ്മോനോദ് ഈത്തോ (Interpreter of the Chruch) എന്നിവ. സുറിയാനി ഭാഷയ്ക്കും, മലയാള സാഹിത്യത്തിനും നല്കിയ സമഗ്ര സംഭാവനകളെ പരിഗണിച്ച്, മെത്രാപ്പോലീത്താമാർക്കു മാത്രം നല്കാറുള്ള സെന്റ് ഇഗ്നാത്തിയോസ് മെഡൽ നല്കിയതും ഈ കല്പനയിലൂടെ തന്നെയാണ്. 1978-ൽ പ. യാക്കോബ് തൃതീയൻ പാത്രിയർക്കീസ് നല്കിയ മലങ്കര മല്പാൻ സ്ഥാനം, 1982-ൽ പ. സക്കാ പ്രഥമൻ പാത്രിയർക്കീസ് ബാവ നല്കിയ കോറൂസോദസ്റോറോ (Proclaimer of the faith) എന്ന സമ്മിതി പത്രം, 1998-ൽ കോട്ടയത്തെ സീരിയിൽ നടന്ന ലോക സുറിയാനി സമ്മേളനത്തിൽ വച്ചു നല്കിയ 'സോഫർ' (learned man) എന്ന ബഹുമതി എന്നിവ പ്രധാന അംഗീകാരങ്ങളാണ്.

തന്റെ ഗുരുവും സുറിയാനി പണ്ഡിതനുമായ പ. ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ അനുഗ്രഹമാണ് തന്റെ സുറിയാനി പാണ്ഡിത്യത്തിനു നിദാനം എന്നാണ് കണിയാംപറമ്പിൽ കോർഎപ്പിസ്ക്കോപ്പാ പറയുന്നത്. ഇന്നും ഔഗേൻ ബാവായുടെ ഓർമ്മ ദിവസം സ്വന്തഭവനത്തിൽ ബാവായുടെ ഫോട്ടോയുടെ മുമ്പിൽ നിന്ന് പ്രത്യേകം പ്രാർത്ഥന നടത്തും എന്ന് അദ്ദേഹം പറഞ്ഞു. ഏതു പുസ്തകം പുതുതായി പ്രസിദ്ധീകരിക്കുമ്പോഴും ആദ്യം അത് ദേവലോകത്ത് ഔഗേൻ ബാവായുടെ കബറിടത്തിൽ കൊണ്ടു സമർപ്പിക്കുന്ന പതിവ് ആരോഗ്യമുള്ളയിടത്തോളം കണിയാംപറമ്പിൽ കുര്യൻ കോർഎപ്പിസ്ക്കോപ്പാ തെറ്റിച്ചിട്ടില്ലത്രേ. ഈ 'ഗുരുത്വം' പുതിയ തലമുറ കണ്ടു പഠിക്കേണ്ടിയിരിക്കുന്നു.

അദ്ദേഹത്തിന്റെ ജീവിതത്തിലെ ആദർശസൂക്തമാണ്, 'ഈ കഴുതയെ കർത്താവിന് ആവശ്യമുണ്ട്' (മർക്കോ. 11:3) എന്നത്. അദ്ദേഹത്തിന്റെ ഇരിപ്പിടത്തിനു മുമ്പിലെ ഭിത്തിയിൽ ഈ സൂക്തം ആലേഖനം ചെയ്തിട്ടുണ്ട്. അതിന് ശ്രദ്ധേയമായ ഒരു അടിക്കുറിപ്പുമുണ്ട്– "ഞാൻ ഒരിക്കൽ മാത്രമേ ലോകത്തിലൂടെ കടന്നു പോവുകയുള്ളു. എനിക്കു ചെയ്യുവാൻ കഴിയുന്ന ജോലികൾ ഞാൻ ഇപ്പോൾ തന്നെ ചെയ്യണം. അത് വേണ്ടെന്നു വയ്ക്കുവാനോ നീട്ടി വയ്ക്കുവാനോ എനിക്ക് അവകാശമില്ല. കാരണം ഞാൻ ഈ വഴി വീണ്ടും വരികയില്ല."

ഈ ലോകത്തിൽ ഞങ്ങൾക്കു ചെയ്യുവാൻ കഴിയുന്ന ഒരു ജോലി ഭംഗിയായി ചെയ്തു എന്ന കൃതാർത്ഥതയോടെ യാത്ര പറഞ്ഞിറങ്ങിയ ഞങ്ങളെ യാത്രയാക്കുവാൻ വൈദികരുടെ കൈപിടിച്ച് പടിക്കലേക്കിറങ്ങിയ ആ വലിയ പിതാവിന്റെ മുമ്പിൽ ഞങ്ങൾ വീണ്ടും ചെറുതായി. മക്കളുടെ പ്രായമില്ലാത്ത രണ്ടു വൈദികരുടെയും മുമ്പിൽ തന്റെ തലയ്ക്കു പിടിച്ചു പ്രാർത്ഥിക്കുവാനായി ആവശ്യപ്പെട്ട് അദ്ദേഹം നമ്രശിരസ്ക്കനായി. ആദരവോടെ ഞങ്ങളും.

ഈ കഴുതയെ കർത്താവിന് ഇനിയും ആവശ്യമുണ്ട്, യേശുവിനെ പുറത്തുകയറ്റി മറ്റുള്ളവരെ കാണിച്ചു കൊടുക്കുവാൻ. ■

## ഓർമ്മ

**പാമ്പാക്കുട:** മാർ ബസേലിയോസ് പൗലോസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 101-ാമത് ഓർമ്മപ്പെരുന്നാൾ പാമ്പാക്കുട ചെറിയ പള്ളിയിൽ മെയ് 3-ന് നടത്തി.

**നിരണം:-** അഞ്ചാം മാർത്തോമ്മായുടെ 249-ാം ഓർമ്മ നിരണം വലിയ പള്ളിയിൽ മെയ് 10-ന് നടത്തി.

**കൊരട്ടി:** ശെമഓൻ മാർ ദിവന്നാസിയോസ്, പൗലോസ് മാർ സേവേറിയോസ്, യാക്കോബ് മാർ പോളിക്കർപ്പോസ്, യൂഹാനോൻ മാർ സേവേറിയോസ് എന്നീ പിതാക്കന്മാരുടെ സംയുക്ത ഓർമ്മപ്പെരുന്നാൾ മെയ് 16,17-ന് കൊരട്ടി സീയോൻ സെമിനാരിയിൽ നടത്തും.

**കോട്ടയം:** പുന്നത്ര മാർ ദീവന്നാസിയോസ് തൃതീയൻ മലങ്കര മെത്രാപ്പോലീത്തായുടെ 189-ാമത് ഓർമ്മപ്പെരുന്നാൾ കോട്ടയം ചെറിയ പള്ളിയിൽ മെയ് 19-ന് നടത്തും.

**പരുമല:** യുയാക്കിം മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 89-ാമത് ഓർമ്മപ്പെരുന്നാൾ ജൂൺ 6-ന് പരുമല പള്ളിയിൽ നടത്തും.

**വാകത്താനം:** ഔഗേൻ മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ 7-ാം ഓർമ്മപ്പെരുന്നാൾ ജൂൺ 6-ന് വള്ളിക്കാട്ട് ദയറായിൽ നടത്തും.





ഒരു വിശ്വാസി ബിലാസ്പൂർ



ലില്ലി ബേബി വാകത്താനം



അക്കാമ്മ ഈപ്പൻ കറുകയിൽ, ചുങ്കം

# Breaking the Word




*2014 മെയ് 25*

## പുതിയ ഞായറാഴ്ചയ്ക്കു ശേഷം നാലാം ഞായർ

വി: ലൂക്കോസ് 9:51 – 62

യേശുതമ്പുരാന്റെ സ്വർഗ്ഗാരോഹണകാലം സമീപിക്കുമ്പോൾ താൻ യേരുശലേമിലേയ്ക്ക് പോകുന്നത് ശമര്യയിലൂടെയാണ്. യഹൂദരും ശമര്യരും കൊടിയ വർഗ്ഗവൈരം നിലനിന്നിരുന്നതുകൊണ്ട് ഒരു യെഹൂദനും ആ വഴി തെരഞ്ഞെടുക്കുകയില്ല. യേശുവിന്റെ സുവിശേഷപാതയിൽ ശമര്യരും പെടുന്നു എന്നുള്ളതുകൊണ്ടാണ് യേശു ആ വഴി തെരഞ്ഞെടുക്കുന്നത്. തങ്ങളെ തെരഞ്ഞെടുത്ത ദൈവമാണെങ്കിലും തങ്ങൾക്ക് ഹിതമല്ലാത്തവരും അവന്റെ സ്നേഹത്തിന്റെ പാത്രമാണെന്ന് തിരിച്ചറിയുമ്പോൾ ആ ദൈവത്തെ തിരസ്ക്കരിക്കുന്നവർ ശമര്യരുടെ ആത്മാവുള്ളവരാണ്. താങ്കളുടെ വൈരാഗ്യങ്ങൾക്കിടയിലെ ഒരു ബിന്ദുമാത്രമായി ദൈവം കാണപ്പെടുന്നുള്ളു. മതവൈരങ്ങളിൽ കലുഷിതമായ ഒരു സമൂഹത്തിന് പരസ്പരം സഹിക്കാനോ, സഹിഷ്ണുത പുലർത്താനോ കഴിയില്ല എന്നതിന്റെ തെളിവാണ് ശമര്യാ സമൂഹം. മതം വൈരത്തിന്റെ മാർഗ്ഗത്തിലാകുമ്പോൾ മനുഷ്യൻ തിരസ്ക്കരിക്കപ്പെടുന്നു. ദൈവം നിഷ്കാസിതനാകുന്നു. ആ സമൂഹത്തിൽ ദൈവം, മനുഷ്യൻ എന്നിവയുടെ പച്ചയായ അർത്ഥവും ജീവനും നഷ്ടമാകുകയാണ്. മനുഷ്യൻ മരണപ്പെട്ടിടത്തേയും ദൈവം മടങ്ങിപ്പോയിടത്തേയും അടുത്തഅപകടമാണ് മതവൈരം. ദൈവം എന്റെത് നിന്റേത്, ദേവാലയം എന്റെത് നിന്റേത് എന്ന ഭാവനപോലും അപകടകരമാണ്. ഈ ഭാവനയിലായ ശമര്യർക്ക് ക്രിസ്തു തിരസ്ക്കാരത്തിന്റേതാണ്. ഈ ഭാവനയിലായ ശിഷ്യർക്ക് ശമര്യർ നശിക്കേണ്ടവരാണ്.

**1. സൃഷ്ടിയുടെ ദൈവം പുനസൃഷ്ടിയുടേതും.**

ശമര്യരുടെ ഇടയിലൂടെ യെരുശലേമിലേയ്ക്ക് പോകുന്ന യേശു തിരസ്ക്കരിക്കപ്പെടുന്നത് തന്റെ ശിഷ്യന്മാർക്ക് സഹിക്കാനാകുന്നില്ല. അവർ ഏലിയാവ് അഗ്നി സ്വർഗ്ഗത്തിൽനിന്ന് ഇറക്കിയതുപോലെ ഇവരെ നശിപ്പിക്കുവാൻ അഗ്നിയിറക്കുവാൻ ഞങ്ങൾ പറയട്ടെയോ എന്ന് ചോദിക്കുന്നു. യേശു അവരോട് നിങ്ങൾ ഏതാത്മാവിൽ സംസാരിക്കുന്നു, മനുഷ്യപുത്രൻ മനുഷ്യരുടെ ജീവൻ നശിപ്പിപ്പാനല്ല, രക്ഷിപ്പാനത്രെവന്നിരിക്കുന്നത് എന്ന് പറയുന്നു. ഏലിയാവിന്റെ പ്രവർത്തി ഒരു സമൂഹത്തെ മുഴുവനായും രക്ഷയിലേയ്ക്ക് നയിക്കുന്നതാണ്. ശിഷ്യന്മാരുടെ ആഹ്വാനം ഒരു സമൂഹത്തെ നാശത്തിലേയ്ക്ക് നയിക്കുന്നതിനുമാണ്. സമ്പൂർണ്ണമായ നാശത്തിലേയ്ക്ക് നയിക്കുന്ന ദൈവത്തെയല്ല വിശുദ്ധ വചനം അവതരിപ്പിക്കുന്നത്. ദൈവം സൃഷ്ടാവാണ്, പ്രതികാരം ചെയ്യുമ്പോഴും ആ ദൈവം പുനസൃഷ്ടിയുടെ കരുതലുകൾ നിർവ്വഹിക്കുന്നു. ഉലകം മുഴുവനും പ്രളയം കൊണ്ട് മുക്കിക്കളയുമ്പോഴും. ആ ദൈവം നോഹയുടെ പെട്ടകം ആ പ്രളയത്തിനുമുകളിൽ അവശേഷിപ്പിക്കുന്നു. സോദോംഗോമോറ കത്തിയെരിയുമ്പോഴും ഒരു ലോത്ത് അവശേഷിക്കുന്നു. സൃഷ്ടാവായ ദൈവം സൃഷ്ടിയെ നിരന്തരം രൂപാന്തരപ്പെടുത്തുന്നു.

പ്രതികാരത്തിന്റെ ആത്മാവ് സമ്പൂർണ്ണമായ നാശത്തിൽ ആനന്ദത്തിന്റേതാണ്. പ്രളയവും കെടുതിയും ഉതിർത്ത ദൈവത്തിന്റെ അനുബന്ധവാക്കുകൾ പരിദേവനത്തിന്റേതായിരുന്നു. ദൈവം അനുതപിച്ചു എന്ന് വചനം പറയുന്നു. ജീവൻ നഷ്ടപ്പെടുത്തുന്നതല്ല ദൈവം ജീവനെ നിലനിർത്തുന്നതാണ് എന്ന് യേശു ശക്തമായി ആഹ്വാനം ചെയ്യുന്നു. ഈ ശിഷ്യന്മാരുടെ ജൽപ്പനങ്ങൾ മറ്റുള്ളവരുടെ നാശം കൊതിക്കുന്നവരുടേതും മറ്റുള്ളവരെ ഇല്ലായ്മചെയ്യാൻ ദൈവത്തെ കൂട്ടുപിടിക്കുന്നവരുടേതുമാണ്. ദൈവം തന്നെ സ്നേഹമാണെന്ന തിരിച്ചറിവ് നഷ്ടപ്പെട്ടവരുടേതും ദൈവം തന്നെ ജീവനാണെന്ന അനുഭവമില്ലാത്തവരുടേതുമാണ്. നമുക്ക് ദൈവം ആനന്ദവും അപരന് ദൈവം ആപൽസ്ഥാനവുമാണെന്ന വിപരീതസങ്കൽപ്പമാണത്. നമ്മെ സൃഷ്ടിച്ചദൈവം നമ്മുടെ മരണത്തിനല്ല കാത്തിരിക്കുന്നത്. ചില മരണപ്പെടലിൽ നിന്ന് പുനസൃഷ്ടിസംഭവിക്കുന്നതിനാണ്. ഏദനിൽ നിന്ന് ഇറക്കിവിടുമ്പോൾ ആദാമിനും ഹൗവ്വയ്ക്കും ദൈവം പുനസൃഷ്ടിയുടെ സാദ്ധ്യതയ്ക്കുവേണ്ടിയാണ് തുകൽ വസ്ത്രം ഉടുപ്പിച്ച് വിടുന്നത്. പുനസൃഷ്ടിക്കുവേണ്ടിയാണ് ദൈവത്തിന്റെ കുഞ്ഞാട് ജീവൻ നഷ്ടപ്പെടുത്തി നമ്മെ പുതുവസ്ത്രം ഉടുപ്പിക്കുന്നത്.

**2. പിന്നിൽ ഉപേക്ഷണങ്ങളില്ലാത്തവൻ.**

ഒരാൾ യേശുവിനോട് പറയുന്നു. നീ എവിടെപ്പോയാലും ഞാൻ അനുഗമിക്കാം. ആസ്വാദനങ്ങളിലും അന്വേഷണങ്ങളിലും അലോസരങ്ങളുള്ള ഒരുവന്റെ വാക്കുകളാകാം ഇത്. എവിടെപ്പോയാലും എന്ന അവന്റെ ജൽപ്പനത്തിന് ഒളിച്ചോട്ടത്തിന്റെ ഭാഷയാണുള്ളത്. അവന്റെ അനുഭവതലങ്ങൾ അസംതൃപ്തമാണ്. അതുകൊണ്ട് നീ എവിടെപ്പോയാലും..... അവിടെ യേശുവിന്റെ മറുപടി കുറുനരികൾക്ക് കുഴിയും ആകാശത്തിലെ പറവകൾക്ക് കൂടുമുണ്ട്, മനുഷ്യപുത്രന് തലചായിക്കാൻ ഇടമില്ല. മനുഷ്യപുത്രനോടൊപ്പമുള്ള ജീവിതം അരക്ഷിതത്വത്തിന്റേതാണ് എന്ന ഓർമ്മപ്പെടുത്തലാവാം. അഥവാ കുറുനരികൾ ആസക്തിയുടെ കാണാത്തതലങ്ങളാണ്. പറവകൾ മോഹത്തിന്റെ ചിറകുവിടർത്തുന്നതാണ്. അതുകൊണ്ട് മകനെ നീ വിരക്തനല്ല, സക്തനാണ്. നിന്നിൽ എനിക്കിടമില്ല. നീ നിന്നിൽത്തന്നെ ബന്ധിതനാണ്. എന്നാകാം യേശു പറയുന്നത്. രണ്ടാമൻ പിതാവിനെ സംസ്ക്കരിക്കാൻ അനുവാദം ചോദിക്കുന്നു. പിതാവിനോട് അത്രമാത്രം പ്രതിബദ്ധതയുള്ള മകൻ



പിതാവിന്റെ പരിരക്ഷണത്തിൽ ശ്രദ്ധയുള്ളവനാണ്. ഒരു മനുഷ്യായുസ് മുഴുവൻ ബന്ധങ്ങളുടെ കെട്ടുപാടിൽ അവരുടെ പരിരക്ഷമാത്രം കൈമുതലാക്കിയവർ ഇയാളുടെ സങ്കൽപ്പങ്ങൾക്കപ്പുറം പോകുന്നില്ല. ബന്ധങ്ങളിൽ കുടുങ്ങിയവനോട് മരണപ്പെടുന്നവരുടെ കൂട്ടത്തിൽ നീ കൂടെ മരണപ്പെടേണ്ട എന്ന ഉപദേശമാണ് കർത്താവിനുള്ളത്. മൂന്നാമന് തന്റെ വീട്ടിലുള്ളവരോട് അനുവാദം ചോദിക്കണം. അയാൾക്ക് ചില നോമ്പരങ്ങൾ തീർക്കാനും, ചില ബാദ്ധ്യതകൾ ഒഴിക്കാനും ചിലതൊക്കെ പറഞ്ഞുവയ്ക്കാനും കണ്ടേക്കാം. യേശുവേ ഞാൻ ചിലതൊക്കെ ഉപേക്ഷിച്ചിട്ടാണ് നിന്നോടൊപ്പം വരുന്നത് എന്ന് അയാൾക്ക് പറയാനുണ്ടാകും. അനുവാദം ചോദിക്കുന്നവൻ കടപ്പെട്ടവനാണ്. അതുപോലും കലപ്പയ്ക്ക് കൈവച്ച് തിരിഞ്ഞുനോക്കുന്നത് തുല്യമായി കർത്താവ് കാണുന്നു. ആസ്വാദനങ്ങളിൽ കുടുങ്ങിയവൻ, ബന്ധങ്ങളിൽ കുടുങ്ങിയവൻ, കടപ്പാടുകളിൽ കുടുങ്ങിയവൻ ഇവരെല്ലാം പിന്നിൽ ഉപേക്ഷണങ്ങൾ ഉള്ളവനാണ്.

മരത്തണലിൽ ഒരു സന്യാസി ഉണ്ടെന്ന് കേട്ട് രാജാവ് അദ്ദേഹത്തെ തന്റെ കൊട്ടാരത്തിലേയ്ക്ക് ക്ഷണിക്കുന്നു. ക്ഷണിച്ചമാത്രയിൽ തന്നെ അയാൾ കൊട്ടാരത്തിലേയ്ക്ക് താമസ്സം മാറ്റുന്നു. കൊട്ടാരത്തിന്റെ ആഢംബരങ്ങളിൽ ജീവിക്കുന്ന സന്യാസിയോട് രാജാവിന് അതൃപ്തി ഉണ്ടാകുന്നു. ഒരു ദിവസം താങ്കൾ യഥാർത്ഥ സന്യാസിയാണോ എന്ന് രാജാവ് സംശയം ചോദിക്കുന്നു. ഉത്തരം നൽകുവാൻ സന്യാസി രാജാവിനെ ഒരു യാത്രയ്ക്ക് ക്ഷണിക്കുന്നു. മലകളും പുഴകളും വനങ്ങളും താണ്ടി. ജലപാനമില്ലാതെ രണ്ട് ദിവസമായി സന്യാസി ശരവേഗത്തിൽ നടക്കുകയാണ്. ബദ്ധപ്പെട്ട് രാജാവും കൂടെയുണ്ട്. യാത്രയ്ക്ക് വിരാമമാകത്തതുകൊണ്ട് ഉത്തരമില്ലാത്ത ഈ യാത്ര എങ്ങോട്ടാണെന്ന് രാജാവ് ഭാരപ്പെടുന്നു. വേഗം വന്നോളാൻ സന്യാസി പറയുമ്പോൾ കദനഭാരത്തോടെ യാത്രമതിയാക്കി രാജാവ് “എനിക്ക് എന്റെ കൊട്ടാരം. എന്റെ ജനങ്ങൾ, എന്റെ കുടുംബം” എല്ലാം പിന്നിലുണ്ടെന്ന് പറയുന്നു. സന്യാസി മന്ദഹസിച്ചുകൊണ്ട് രാജാവേ അങ്ങേയ്ക്ക് ഉപേക്ഷിക്കുവാൻ അനേകം കാര്യങ്ങളുണ്ട്, എനിക്ക് ഉപേക്ഷിക്കുവാൻ ഒന്നുമില്ല.

---

*2014 ജൂൺ 1*

## പുതിയ ഞായറാഴ്ചയ്ക്കു ശേഷം അഞ്ചാം ഞായർ

**വി: യോഹന്നാൻ 17:13 – 26**

---

യേശുതമ്പുരാൻ തന്റെ ശിഷ്യഗണങ്ങൾ ദൈവാത്മാവിൽ പ്രചോദിതരായി നിലനിൽക്കേണ്ടതിന് പിതാവിനോട് പ്രാർത്ഥിക്കുന്നതാണ് പ്രതിപാദ്യം. തന്നിലൂടെ ഉത്ഭൂതമാകുന്ന പരിശുദ്ധ സഭയും നിതാന്തമായി നിലനിൽക്കേണ്ടതും ദൈവം നിലനിർത്തേണ്ടതും ആണെന്ന് പ്രാർത്ഥിക്കുന്നു. പിതാവിന്റെ നാമത്തിൽ അവർ നിരന്തരം കാത്തുകൊള്ളപ്പെടുവാൻ ആഗ്രഹിക്കുന്നു. ദുഷ്ടമായ ബന്ധനങ്ങളിൽ നിന്ന് വിടുവിക്കപ്പെടുവാൻ ആഗ്രഹിക്കുന്നു. സത്യത്താലുള്ള വിശുദ്ധീകരണം പരിശുദ്ധാത്മാവിന്റേതാണ് അതിനുവേണ്ടിയും പ്രാർത്ഥിക്കുന്നു. യേശുതമ്പുരാന്റെ മഹാപുരോഹിത പ്രാർത്ഥന ദൈവത്തിന്റെ പ്രതിപുരുഷന്മാരായി നിലനിൽക്കുന്ന എല്ലാവരും യേശുവിന്റെ ആത്മാവ് വഹിക്കേണ്ടവരും അജഗണങ്ങളെ സമർപ്പിച്ച് മദ്ധ്യസ്ഥതപ്പെടേണ്ടവരും ആണെന്ന് ഓർമ്മിപ്പിക്കുകയാണ്. മഹാപുരോഹിതപ്രാർത്ഥനയിൽ അന്തർലീനമായ സന്ദേശങ്ങൾ സഭയെ സംബന്ധിച്ച് പ്രസക്തമാണ്. ക്രിസ്തുവിലൂടെയുള്ള തേജസ്ക്കരണം മനുഷ്യരാശിയ്ക്കുമുഴുവൻ പ്രദാനം ചെയ്യപ്പെട്ട ഒന്നാണ്. പിതാവിൽ നിന്ന് പുത്രനിലൂടെ പരിശുദ്ധാത്മ വ്യാപാരം വഴിയായി അത് ലോകത്തിന് ലഭിക്കുന്നു. ക്രിസ്തുവിനാൽ ആകർഷിക്കപ്പെട്ട ശിഷ്യഗണങ്ങൾ, അഥവാ പിതാവ് ആകർഷിച്ചിട്ട് പുത്രനിലേയ്ക്ക് വന്നവർ നിരന്തരം പൈശാചിക ബന്ധനങ്ങളിൽ നിന്നും ഐഹികപ്രകൃതികളിൽ നിന്നും പരിരക്ഷിക്കപ്പെടണം എന്നത് ഈ പ്രാർത്ഥനയുടെ സന്ദേശമാണ്. സഭാഗാത്രത്തിന്റെ ഭാഗമായി നിത്യനൂതനമായി വരുന്ന എല്ലാവരും ദൈവോന്മുഖരും ദൈവത്താൽ പുതുക്കപ്പെട്ടവരും ആകണമെന്നത് ഈ പ്രാർത്ഥനയിൽ ഉൾച്ചേർന്നിരിക്കുന്നു. ഈ മഹാപുരോഹിതപ്രാർത്ഥന നിരന്തരം പിതാവിന്റെ സന്നിധിയിൽ മദ്ധ്യസ്ഥതയണയ്ക്കുന്ന ഒരു ക്രിസ്തു സാന്നിദ്ധ്യത്തെക്കുടെയാണ് വിളിച്ചറിയിക്കുന്നത്.

**1. ഐക്യത്തിന്റെ പൂർണ്ണതയിൽ.**

പിതാവേ, അവിടുന്ന് എന്നിലും ഞാൻ അങ്ങയിലും ആയിരിക്കുന്നതുപോലെ അവരെല്ലാവരും ഒന്നായിത്തീരണമേ. അങ്ങനെ അങ്ങ് എന്നെ അയച്ചിരിക്കുന്നു എന്ന് ലോകം വിശ്വസിക്കുവാൻ വേണ്ടി അവർ നമ്മിലായിത്തീരണമേ.... എന്നിങ്ങനെയുള്ള യേശുവിന്റെ പ്രാർത്ഥന ദൈവത്തിലേയ്ക്കുള്ള ഐക്യം നഷ്ടപ്പെട്ട സഭയ്ക്ക് യേശുവിലൂടെ അത് പുനരായി ലഭിച്ചിരിക്കുന്നു എന്നതിന്റെ അടയാളമാണ്. പിതാവും പുത്രനും തമ്മിലുള്ള അനാദിയായ ഐക്യത്തിന്റെ പ്രകീർത്തനം അവിടെയുണ്ട്. പിതാവും പുത്രനും തമ്മിലുള്ള ഐക്യാനുഭവം സത്താപരമാണുതാനും. പുത്രനും സഭയും തമ്മിലുള്ള ഐക്യവും ഇവിടെ പരാമർശിക്കപ്പെടുന്നു. അത് ലൗകികമായതല്ല, ആത്മീയവിശുദ്ധിയിലൂടെ സംഭവിക്കേണ്ടതാണ്. പുത്രനിലൂടെ സഭ പിതാവിലേയ്ക്ക് അയയ്ക്കപ്പെടുന്നു. സഭയെ പിതാവ് പുത്രനിലേയ്ക്ക് ആകർഷിക്കുന്നു. അനുപൂരകങ്ങളായ ഐക്യത്തിന്റെ അനുഭവം ഇവിടെ നിലനിൽക്കുന്നു. പരിശുദ്ധ ത്രിത്വത്തിലെ ഐക്യം പോലെ സഭാഗാത്രത്തിന്റെ അംശികളായിരിക്കുന്നവർ ഏകതാനതയിലുള്ള ഐക്യം പ്രാപിക്കണമെന്നാണ്. നിലവിലെ ശിഷ്യഗണങ്ങൾക്ക് മാത്രമല്ല നിതാന്തമായി അതിൽ പ്രവേശിക്കുന്നവരും ഐക്യപാതയിൽ ആകണമെന്ന് യേശു ആഗ്രഹിക്കുന്നു. ദൈവത്തിൽ ഐക്യപ്പെടുന്ന ഒരു സമൂഹത്തിനാണ് ഐക്യത്തിന്റെ ആത്മാവിൽ നിലനിൽക്കുവാൻ കഴിയുക. സ്നേഹത്തിൽ അധിഷ്ഠിതമായ ഐക്യത്തിലേയ്ക്കുള്ള വിളിയാണത്. ലോകത്തിന് സഭയുടെ യേശുവിലൂടേയുള്ള സന്ദേശം സ്നേഹത്തിലൂടെ സമ്പൂർണ്ണമായ ഐക്യത്തിലേയ്ക്ക് വരുക എന്നതാണ്. എല്ലാ അനൈക്യങ്ങളുടേയും നടുച്ചുവരുകൾ ഇടിച്ചുകളഞ്ഞവനാണ് ക്രിസ്തു. തന്നിലൂടെ ഐക്യപ്പെടുവാനാണ് തിരശീല ചീന്തപ്പെട്ടത്. ദൈവവുമായുള്ള ഐക്യവും അത് മനുഷ്യരിലേക്ക് പകരുന്നതും നഷ്ടപ്പെടുമ്പോൾ അനൈക്യത്തിന്റെ നടുചുവരുകൾ ചരിത്രത്തിൽ വീണ്ടും ഉയർന്നുവരുകയാണ്.

**2. ആനന്ദപൂർണ്ണതയിൽ.**

തന്റെ ആനന്ദം അവരിൽ പൂർണ്ണമാകാൻ വേണ്ടി യേശു പ്രാർത്ഥിക്കുന്നു. ക്രിസ്തുസാന്നിദ്ധ്യം തന്നെ ആനന്ദപൂർണ്ണതയിലേയ്ക്ക് നയിക്കുന്നതാണ്. ലോകത്തിന്റെ എല്ലാ ആനന്ദങ്ങളും ഉപേക്ഷിക്കുന്നയിടത്താണ് ദൈവം ആനന്ദമാകുന്നത്. ലോകത്തിന്റെ എല്ലാ പീഢകളും വർദ്ധിക്കുന്നയിടത്ത് ദൈവം ആനന്ദമായി നിലനിൽക്കുന്നു. പിശാചിന്റെ എല്ലാ തന്ത്രങ്ങളിൽ നിന്ന് പരിരക്ഷിക്കപ്പെടുമ്പോൾ ദൈവകൃപ തിരിച്ചറിയുന്നവന് അത് ആനന്ദമാണ്. പ്രാർത്ഥിക്കുവാൻ പഠിപ്പിക്കുമ്പോഴും ദുഷ്ടനിൽ നിന്ന് രക്ഷിക്കുവാൻ ദൈവത്തോട് പ്രാർത്ഥിക്കുന്നു. ഈ പ്രാർത്ഥനയിലും ദുഷ്ടനിൽ നിന്നും രക്ഷയ്ക്കായി പ്രാർത്ഥിക്കുന്നു. പത്രോസിനെ ദുഷ്ടനുകൊടുക്കാത്ത ഗുരു, ഇയ്യോബിന്റെ ജീവനെ ദുഷ്ടനുതൊടാൻ അനുവദിക്കാത്ത ദൈവം ദുഷ്ടനിൽ നിന്ന് വിമോചിക്കപ്പെട്ടവന്റെ ആനന്ദമാണ്. ദൈവത്തിന്റെ ആനന്ദം പൂർണ്ണമാകുന്നത് തന്നാൽ ആകർഷിക്കപ്പെടുന്നവനെല്ലാം തന്നിൽ വിലയം ചെയ്യുമ്പോഴാണ്. കുരിശിൽ കിടന്ന് യേശുവിന് ദാഹിക്കേണ്ടിവരുന്നത് തന്നിൽ ആകൃഷ്ടരാകാത്ത ഇസ്രായേലിനെ പ്രതിയാണെങ്കിൽ ദൈവാനന്ദം പൂർണ്ണമാകുന്നത് സർവ്വസൃഷ്ടിയും ദൈവത്തിന്റെ പുത്രത്വപദവിയിലേയ്ക്ക് വിലയം പ്രാപിക്കുന്നതിലാണ്.

**3. സത്യത്തിൽ വിശുദ്ധീകരിക്കണമേ.**

യേശു പ്രാർത്ഥിക്കുന്നു, സത്യത്തിൽ വിശുദ്ധീകരിക്കണമേ. ദൈവം തന്നെ സത്യമായതിനാൽ ആ ദൈവത്തിൽ നിലനിൽക്കുക എന്നത് പ്രഥമമായ കാര്യമാണ്.

ആ ദൈവത്താൽ വിശുദ്ധീകരിക്കപ്പെടുക എന്നതും പ്രസക്തമാണ്. ആത്യന്തികമായ യാഥാർത്ഥ്യം ദൈവമാണ്. അവർ ലോകത്തിന്റേതല്ല ദൈവത്തിന്റേതാണ് എന്ന് പറയുന്നിടത്ത് ആ പരമസത്യത്തിലാണ് നിലനിൽക്കേണ്ടത് എന്ന് വരുന്നു. സത്യത്തിൽ നിലനിൽക്കുന്നവർ സ്വാഭാവികമായി ശുദ്ധിയിലേയ്ക്ക് നയിക്കപ്പെടേണ്ടതാണ്. പാപങ്ങളിൽ നിന്നുള്ള മോചനത്തിനപ്പുറം നിരന്തരം ദൈവത്തിലായിരിക്കുന്നതാണ് വിശുദ്ധീകരണം. യേശു സ്വയം ബലിയാകുന്നതും വിശുദ്ധീകരണത്തിലൂടെയാണ്. അനുഗമിക്കുന്നവരും ആ ബലിപീഠത്തിന്റെ ഭാഗമാകുന്നതുകൊണ്ട് അവർ

***2014 ജൂൺ 8***

## പെന്തിക്കോസ്തി ഞായർ

**വി: യോഹന്നാൻ 15:1 – 14**

**പെന്തിക്കോസ്തി** "അമ്പതാമത്" എന്നർത്ഥം. ഉയർപ്പ് പെരുന്നാൾ കഴിഞ്ഞ് അമ്പതാമത് ദിവസം പരിശുദ്ധാത്മ വരവിന്റെ പെന്തിക്കോസ്തി പുതിയനിയമ സഭ അനുഷ്ഠിക്കുന്നു. യഹൂദാനുഷ്ഠാന പ്രകാരം പെസഹാ കഴിഞ്ഞ് അമ്പതാം ദിവസം പെന്തിക്കോസ്തി ആയിരുന്നു. പഴയനിയമസഭയിൽ മിസ്രയീമ്യ വിടുതലിന്റെ പെരുന്നാൾ കഴിഞ്ഞ് പുതിയനിയമ സഭയിൽ പാപബാന്ധവങ്ങളിൽ നിന്ന് ക്രിസ്തു നൽകിയ വിടുതലിന്റെ പെരുന്നാൾ കഴിഞ്ഞും അമ്പതാം ദിവസം പെന്തിക്കോസ്തി ആചരിക്കുന്നു. പഴയനിയമകാലത്ത് പെന്തിക്കോസ്തിയ്ക്ക് കൊയ്ത്ത് പെരുന്നാൾ, വാരോത്സവം, ആദ്യഫലപെരുന്നാൾ (പുറപ്പാട് 23:16, പുറപ്പാട് 34:22, ആവർത്തനം 16:10, സംഖ്യ: 28:26) എന്നിങ്ങനെ പരാമർശനങ്ങൾ കാണുന്നു. പുതിയനിയമസഭയിൽ ദൈവരാജ്യത്തിലേയ്ക്കുള്ള കൊയ്ത്തുപെരുന്നാൾ, ആത്മാവിനുവേണ്ടി ഒരു വാരം ഒരുങ്ങി കാത്തിരിക്കുന്ന ഉത്സവം, സുവിശേഷത്തിന്റെ ആദ്യഫലങ്ങൾ ആത്മാവിൽ ഒരുക്കപ്പെടുന്ന പെരുന്നാൾ എന്നിങ്ങനെ വ്യാഖ്യാനിക്കാം. കർത്താവിന്റെ കാലത്ത് യഹോവ യിസ്രായേലുമായി നടത്തുന്ന ഉടമ്പടിയെ അനുസ്മരിക്കുന്ന പെരുന്നാളായി ഇത് മാറിയിരുന്നു. അവിടെ മോശയിലൂടെ ന്യായപ്രമാണം ലഭിച്ചതിന്റെ സ്മരണ പ്രസക്തമാണ്. പുതിയനിയമ സഭയിലും ദൈവവുമായുള്ള ഉടമ്പടിയുടെ പൂർത്തീകരണമാണ് പെന്തിക്കോസ്തി. ഞാൻ പോയാൽ കാര്യസ്ഥനെ അയയ്ക്കും എന്ന ഉടമ്പടി പൂർത്തീകരിക്കപ്പെടുന്ന ദിനമാണിത്. പരിശുദ്ധാത്മാവിന്റെ പ്രാപ്യത നിരന്തരമായ വളർച്ചയിലേയ്ക്കാണ് വിരൽചൂണ്ടുന്നത്. ആത്മാവ് നിങ്ങളെ സർവ്വ സത്യത്തിലേയ്ക്കും വഴിനടത്തും എന്നതും പ്രസക്തമാണ്. ആത്മാവിന്റെ സാംശീകരണത്തിലൂടെ അനുക്രമമായ വളർച്ചയാണ് സംഭവിക്കുക. ശുദ്ധീകരണം (Purification) പ്രകാശനം (Illumination) തേജസ്കരണം (Glorification) എന്നിവ ആത്മാവിലൂടെയുള്ള അനുക്രമമായ വളർച്ചയുടെ പടവാണ്.

**1. പരിശുദ്ധാത്മാവിന്റെ പരിഭേദങ്ങൾ.**

'റൂഹാ' എന്ന എബ്രായ പദത്തിന് ആത്മാവ്, ശ്വാസം, കാറ്റ് എന്നർത്ഥം നിലനിൽക്കുമ്പോൾ 'ന്യൂമാ' എന്ന ഗ്രീക്ക് പദത്തിൽ ഈ അർത്ഥസങ്കൽപ്പങ്ങൾ നിലനില്ക്കുന്നു. പരിശുദ്ധാത്മാവിനെ അഗ്നിയായും ദീപമായും വചനം സാക്ഷിക്കുന്നുണ്ട്. കാറ്റ് ശുദ്ധിവരുത്തുന്നതും സർവ്വതിനേയും തകിടം മറിക്കുന്നതുമാണ്. ആത്മാവ് ശുദ്ധിവരുത്തുന്നതും ഒപ്പം ആത്മാവ് പ്രാപിച്ചവൻ സമൂഹത്തിന്റെ പൊതുസ്വഭാവങ്ങളെ അതിജീവിക്കുന്നവനുമാണ്. ശ്വാസം ഓരോ ഉച്ഛ്വാസം കഴിയുമ്പോഴും പുതുക്കത്തിലേയ്ക്കുള്ള അഭിവാഞ്ചയാണ് നിലനിർത്തുന്നത്. ആത്മാവ് ഓരോ നിമിഷവും പുതുക്കത്തിലേയ്ക്ക് നയിക്കുന്നതാണ്. അഗ്നി ശുദ്ധീകരിണിയായി നിലനിർത്തുന്നതുപോലെ ആത്മാവ് ശുദ്ധീകരണിയാണ്. ദീപം നാളങ്ങളെ അനേകം ദീപങ്ങളിലേയ്ക്ക് പകരുന്നതാണ്. ആത്മാവ് ഒന്നിൽ നിന്ന് മറ്റൊന്നിലേയ്ക്ക് നിരന്തരം പകരപ്പെടുന്നതാണ്. യോഹന്നാൻ യേശുവിന്റെ സ്നാനമായി പ്രഘോഷിക്കുന്നത് അഗ്നിയിലും ആത്മാവിലുമുള്ള സ്നാനമാണ്. യേശുവിൽ ചേർക്കപ്പെടുവാൻ പരിശുദ്ധാത്മാവിന്റെ സ്നാനം അനിവാര്യതയാണ്. അഗ്നിനാവുകൾ നിരന്തരം ശുദ്ധീകരിക്കുന്ന പരിശുദ്ധാത്മാവിന്റെ അടയാളമാണ്. സക്കരിയാ പ്രവാചകൻ ദർശിക്കുന്ന ഒലിവുമരങ്ങൾക്കിടയിലെ എഴുവിളക്കുകൾ പരിശുദ്ധാത്മാവിന്റെ സൂചനയാണ് (സക്കരിയ 4). യെരുശലേം ദേവാലയത്തിൽ തിളങ്ങുന്ന ഏഴ് തണ്ടുള്ള വിളക്കും ജനത്തെ നയിക്കുന്ന പരിശുദ്ധാത്മ സാന്നിദ്ധ്യത്തെയാണ് ഓർമ്മിപ്പിക്കുന്നത്. പരിശുദ്ധാത്മാവ് പ്രകാശവും, പ്രകാശം പകരുന്ന ദീപവും ആകുന്നതുപോലെ ആത്മാവ് പ്രാപിച്ചവർ വളരണമെന്നാണ് പെന്തിക്കോസ്തി ഓർമ്മിപ്പിക്കുന്നത്.

**2. ആത്മാവിൽ ബലപ്പെടുന്ന ശാഖകൾ.**

മുന്തിരിച്ചെടിയും അതിലെ ശാഖകളും ദൈവബന്ധത്തിന്റെ നിത്യനൂതനമായ അടയാളമായാണ് വചനം അവതരിപ്പിക്കുന്നത്. നിത്യമായി ഫലം കായ്ക്കാത്തവ വെട്ടിക്കളയുന്നു. ചിലത് ഫലം കായ്ക്കുവാൻ വേണ്ടി പരീക്ഷണങ്ങളിലൂടെ കടന്നുപോകുന്നു. ആത്മാവിൽ ഒരുക്കപ്പെട്ട് യേശുവിൽ വസിക്കുന്ന ശാഖകൾ മാത്രമാണ് ജീവനിൽ നിലനിൽക്കുന്നത് എന്ന് വചനം പറയുന്നു. പഴയനിയമത്തിൽ യിസ്രായേലിനെ മുന്തിരിച്ചെടിയോട് ഉപമിച്ചിട്ടുണ്ട്. (യെശയ്യാ 5:1, യിരമ്യാവ് 2:21, ഹോശ. 10:1, യെഹ. 15:1) ഫലം കായ്ക്കാത്ത മുന്തിരിവള്ളികൾ പഴയനിയമയിസ്രായേലിന്റെ പ്രതീകമായിരുന്നു. അവർ ദൈവത്തിന്റെ തോട്ടത്തിൽ ആയിരുന്നിട്ടും ഫലം കായ്ക്കാതിരുന്നവർ. പുതിയനിയമത്തിലെ മുന്തിരിച്ചെടിയുടെ ആഹ്വാനം യേശുവാകുന്ന ചെടിയിൽ വസിച്ച് ഫലം കായ്ക്കുക എന്നതാണ്. വിശുദ്ധ മാമോദീസ കർത്താവാകുന്ന മുന്തിരിച്ചെടിയിൽ പരിശുദ്ധാത്മാവിനാൽ ഒട്ടിച്ച് ചേർക്കപ്പെടുന്ന അനുഭവമാണ്. വിശുദ്ധ കുർബ്ബാന അനുഭവവും ആ മുന്തിരിച്ചെടിയുടെ അംശമായതിന്റെ അടയാളമാണ്. ഒട്ടിച്ച് ചേർക്കപ്പെട്ടത് കാലന്തരത്തിൽ ആത്മാവ് നഷ്ടപ്പെട്ടതിനാൽ ഛേദിച്ചുകളയുന്നു. ദുർബ്ബലമായവ കോതിക്കളഞ്ഞ് പുനസൃഷ്ടിയുടെ പ്രതീക്ഷയോടെ കാത്തിരിക്കുന്നു. ദൈവികബന്ധത്തിന്റെ നഷ്ടത്തെയും അതിന്റെ ദൗർബല്യത്തേയുമാണ് ഇത് ഓർമ്മിപ്പിക്കുന്നത്. ■

# ഭിലായ് സെന്റ് തോമസ് കോളജിന് ബി.എൻ. പാണ്ഡേ അവാർഡ്



**റായ്പൂർ:** പണ്ഡിറ്റ് രവിശങ്കർ യൂണിവേഴ്സിറ്റിയിലെ മികച്ച കോളജിനുള്ള ബി.എൻ. പാണ്ഡേ അവാർഡ് കൽക്കട്ട ഭദ്രാസനത്തിലെ ഭിലായ് സെ. തോമസ് കോളജിന് ലഭിച്ചു. സുവർണ്ണ ജൂബിലി ആഘോഷിക്കുന്ന യൂണിവേഴ്സിറ്റിയിൽ അഫിലിയേറ്റു ചെയ്തിട്ടുള്ള 239 കോളേജുകളിൽ വിദഗ്ധസംഘം നേരിട്ട് പരിശോധിച്ചാണ് അവാർഡ് നിർണ്ണയിച്ചത്. ഛത്തീസ്ഗഢ് ഗവർണ്ണർ ശേഖർദത്തിൽ നിന്ന് കോളജ് അഡ്മിനിസ്ട്രേറ്റർ ഫാ. ഗീവർഗീസ് റമ്പാൻ, പ്രിൻസിപ്പാൾ ഡോ. റെനി ജോർജ്, ഡോ. എം.ജി. റോയ്മോൻ എന്നിവർ അവാർഡ് ഏറ്റുവാങ്ങി. കൽക്കട്ടാ ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്ത ഡോ. സ്തേഫാനോസ് മാർ തേവോദോസിയസിനാൽ 1984-ൽ സ്ഥാപിതമായ സെന്റ് തോമസ് കോളേജിൽ ഇന്ന് ബിരുദതലം മുതൽ ഗവേഷണതലം വരെയുള്ള വിവിധ കോഴ്സുകളുണ്ട്. 200 സീറ്റുകളുള്ള ബി.എഡ്. കോഴ്സിൽ 50% സീറ്റുകൾ ക്രിസ്ത്യൻ വിദ്യാർത്ഥികൾക്കു മാത്രമായി സംവരണം ചെയ്തിട്ടുണ്ടെന്നും എല്ലാ കോഴ്സുകൾക്കും യൂണിവേഴ്സിറ്റി നിർദേശിക്കുന്ന ഫീസ് മാത്രമേ ഈടാക്കുന്നുള്ളുവെന്നും ചെയർമാൻ ഡോ. ജോസഫ് മാർ ദിവന്നാസിയോസ് മെത്രാപ്പോലീത്താ അറിയിച്ചു. ■

## BRIDE GROOM WANTED

Orthodox parents invite proposal for their daughter (27/154 Fair, God fearing), M.Sc Nursing, B/B outside Kerala, working as lecturer at INDORE (M.P.) from parents of professionally qualified God fearing Orthodox Boys.

*Contact:*
9446600893 / 0469-2678219
m4marry: 3283399

## BRIDE WANTED

Orthodox parents invite proposals for their son born and brought up in North India, 27/181, B Tech/M Tech (IIT) working as Application Scientist in Mumbai University, going USA shortly for pursuing PhD, from parents of God fearing Orthodox/ Jacobite/Marthomite/RC girls having BTech/MTech/ MBA/PhD from premier Institutions.

Contact: +91-9413387060,
alex_rsamb@rediffmail.com

**12TH DEATH ANNIVERSARY**
**(3-5-2014)**



*Inserted by:*
A. Varghese,
Jessy, Anu, Ritu

D-225 Saraswati Nagar
Jodhpur

**BABY CHACKUMMOOTILE,**
**Kunnamthanam, Mallappally**



## BRIDE GROOM WANTED

Orthodox doctor girl 25/161, financially sound, doing P.G. in Govt. Medical College, seeks alliance from Allopathic Doctors.

*Contact:*
9447050898

## RE - MARRIAGE

Ex-NRI parents invite proposals for their son fair 36/175cm, B.Tech, working as M.D. in I.T. Co. from qualified, fair god fearing girls first marriage, unemployed also considered from Orthodox/ Jacobite/Marthomite/CSI/RC.

Contact with details at:
**0495-2320247, 9349730963**
Charlesthomasg@gmail.com,
m4marry.com ID 214230247

## BRIDE GROOM WANTED

Orthodox parents hailing from Kottayam, invite proposals for their daughter, Sep'1987, 5ft 6 inch, B.Sc. Nursing, working as Nurse with work permit in United Kingdom (U.K.)

Contact No.
**+919731667487**
Email ID: philip.punnoose7457@gmail.com

# ST. THOMAS ORTHODOX THEOLOGICAL SEMINARY

St. Thomas Orthodox Theological Seminary (STOTS), Nagpur, invites applications for the posts of lecturers (full time residential) in Church History and Hymnology. A Post Graduate degree in the prescribed areas will be mandatory. Please send your application giving details regarding qualification (enclose copies of mark lists and certificates) to the Principal not later than May 30th, 2014.

Principal(bijesh.philip@gmail.com)
St. Thomas Orthodox Seminary,
Ubali Road, Kalmeswar P.O.,
Nagpur, Maharastra. 441501
www.orthodoxseminarynagpur.in

Mobile: +91-888-872-2165 (Nagpur)
+91-974-776-9921 (Kerala)
Office: +91-860-586-9697



മക്കൾ
ദൈവത്തിന്റെ ദാനം

25-ാം പേജിൽ നിന്നും...

അത് ദൈവത്തിന്റെ ദാനമാണ് എന്ന് അംഗീകരിക്കാനുള്ള ആത്മീയത എല്ലാ ക്രിസ്തീയ കുടുംബങ്ങൾക്കും ഒരു പോലെ ഉണ്ടാകേണ്ടിയിരിക്കുന്നു. ചില കുടുംബങ്ങളിലെങ്കിലും ആ നിലവാരം ഇന്നും ഉണ്ടായിട്ടില്ല എന്നത് ഖേദകരം.

**ജാതകം, നാൾ വഴി**

സുറിയാനി ക്രിസ്ത്യാനികൾക്ക് ദേശീയ സംസ്കാരത്തിന്റെ പൈതൃകം ലഭിച്ചിട്ടുണ്ടോ എന്നത് പാശ്ചാത്യാഭി മുഖ്യമുള്ള സഭകളേക്കാൾ ശ്രേഷ്ഠകര മായ ഒന്നാണ്. എന്നാൽ അതിനു ചില ദൂഷ്യവശങ്ങൾ കൂടിയുണ്ട്. കുട്ടിയുടെ ജനനസമയം, നാൾ ഈ വകയിൽ കൂടി ഭാവിനിർണ്ണയം നടത്തുന്നത് ക്രിസ്തീയ വിശ്വാസത്തിന് നിരക്കുന്നതല്ല. അങ്ങനെയൊരു നിർണ്ണയത്തിന് വേദ പുസ്തകത്തിന്റെയോ സഭയുടെയോ പാരമ്പര്യത്തിൽ സ്ഥാനം നൽകിയിട്ടുള്ളതല്ല.

നന്മയും തിന്മയും ഉള്ള ലോകത്തി ലേക്കാണ് ഓരോ കുഞ്ഞും ജനിക്കുന്നത്. ദൈവകൃപയിൽ ആശ്രയിച്ചു തിന്മയെ തള്ളി, നന്മയിൽ പൂർണ്ണതയി ലേക്കു വളരണമെന്നാണ് ദൈവനിശ്ച യം. അതിനുള്ള ഇച്ഛാശക്തി മനുഷ്യന് ദൈവം നൽകിയിട്ടുണ്ട്. ദൈവകൃപ നന്മ യിലേക്കു പരിവർത്തിപ്പിക്കുവാൻ ശക്തി പ്പെടുത്തുകയും ചെയ്യും. അതിൽ കവി ഞ്ഞുള്ള ഒരു ഭാവി നിർണ്ണയം ക്രിസ്തീയ കുടുംബങ്ങൾക്ക് ആവശ്യ മില്ല. എല്ലാം മുൻനിർണ്ണയിക്കുന്ന എന്ന ചിന്ത ക്രിസ്തീയ വിശ്വാസത്തിന്റെ ഭാഗ മല്ല. ഓരോ നിമിഷവും, ദൈവവുമാ യുള്ള ബന്ധത്തിൽ ജീവിക്കുവാനാണ് വിശ്വാസിയെ വിളിച്ചിരിക്കുന്നത്. ദൈവ വുമായുള്ള ബന്ധത്തിലാണ് ഈ ലോ കത്തിലെ എല്ലാ ക്രയവിക്രയങ്ങളും തീരു മാനിക്കപ്പെടേണ്ടത്. അതിനിടയിൽ നാളിനും ഗ്രഹങ്ങൾക്കുമൊക്കെ എന്തെ ങ്കിലും ചെയ്യാനുണ്ടെന്ന കണക്കുകൂട്ടലു കൾക്ക് ക്രിസ്തീയ വിശ്വാസത്തിൽ സ്ഥാനമുണ്ടെന്നു തോന്നുന്നില്ല.

**മക്കളെ അംഗീകരിക്കണം**

ആൺപെൺ വിവേചനം പാടില്ലാ ത്തതുപോലെ പ്രധാനമാണ് കുഞ്ഞു ങ്ങളെ അവർ ആയിരിക്കുന്ന നിലയിൽ അംഗീകരിക്കുക എന്നത്. വെളുത്ത ദമ്പതികൾക്ക്, നിറം കുറഞ്ഞ കുഞ്ഞു ങ്ങൾ ജനിക്കാം. തിരിച്ചും സംഭവിക്കാം. സൗന്ദര്യമുള്ള ദമ്പതികൾക്ക് അത്രയും സൗന്ദര്യം ഇല്ലാത്ത കുഞ്ഞുങ്ങളാകാം. വളരെ ബുദ്ധിശക്തിയിൽ മുൻപന്തി യിൽ നിൽക്കുന്നവർക്ക് അത്രയും നില വാരം ഉണ്ടാകാത്ത കുട്ടികളുണ്ടാകാം. ഇങ്ങനെ കുട്ടികൾ, മതാപിതാക്കളിൽ നിന്ന് രൂപത്തിലും, ഭാവത്തിലും ഒക്കെ വ്യത്യാസത്തോടെ ജനിക്കാൻ ഇടയു ണ്ട്. ഇതൊന്നും കുട്ടി സ്വയം തെര ഞ്ഞെടുത്തതല്ല. കുട്ടിക്ക് ജനനത്തിൽ തന്നെ ലഭിച്ചതാണ്.

കുട്ടിക്ക് ഉത്തരവാദിത്വമില്ലാത്ത ഇത്തരം കാര്യങ്ങളെച്ചൊല്ലി ഒരു കുട്ടിയും പരിഹസിക്കപ്പെടുവാൻ ഇട യാകരുത്. തമാശകലർത്തി കുട്ടികളെ ഈ വക കാര്യങ്ങളിൽ പരിഹസിക്കു ന്നത് അവരുടെ ആത്മാവിശ്വാസ ത്തെയും സ്വയമതിപ്പിനെയുമൊക്കെ വിപരീതമായി ബാധിക്കും. അവരുടെ വ്യക്തിത്വ വികാസത്തിൽ പിൽക്കാല ത്ത് വളരെ വൈകല്യങ്ങൾ സൃഷ്ടിക്കു കയും ചെയ്യും. കുട്ടികളെ അവർ, ആയിരിക്കുന്ന വിധത്തിൽ സ്വീകരിക്കു കയും അംഗീകരിക്കുകയും വേണം.

കുട്ടിയുടെ ജനനത്തിൽ, ഭവനങ്ങ ളിൽ ഉണ്ടാകുന്ന ദുരന്തങ്ങൾക്ക് അവരെ പഴിചാരുന്നതും ന്യായീകരി ക്കപ്പെടാവുന്നതല്ല. ജീവിതത്തിൽ അപ്രതീക്ഷിതമായുണ്ടാകുന്ന ദുരന്ത ങ്ങൾക്ക്, കാരണം കണ്ടെത്താൻ പ്രയാ സമായിരിക്കും. എന്നാൽ വളരെ പെട്ടെന്ന് കാരണങ്ങൾ ചിലർ കണ്ടെ ത്തുന്നത് കുടുംബങ്ങളിൽ പുതുതായി എത്തിയ പൈതലിനോടു ബന്ധിപ്പിച്ചാ യിരിക്കും. ഇത് കുഞ്ഞുങ്ങളോടു ചെയ്യുന്ന ക്രൂരതയാണ്.

**കുട്ടികളുടെ അവകാശം**

അവകാശങ്ങളേക്കുറിച്ച് ശബ്ദമു യർത്തുവാൻ കുഞ്ഞുങ്ങൾക്ക് കഴിയു കയില്ല. കരയുവാനല്ലാതെ മറ്റൊന്നിനും അവർക്കു കഴിവില്ല. ജോലി ചെയ്യാ നുള്ള അവകാശത്തിനുവേണ്ടി അമ്മ മാർ നിലകൊള്ളുമ്പോഴും, കുട്ടികളുടെ ന്യായമായ അവകാശങ്ങൾ ഹനിക്കപ്പെ ടുന്നത് ഒരു യാഥാർത്ഥ്യമാണ്. ഒരു വയസ്സുവരെയെങ്കിലും കുഞ്ഞിനു മുല പ്പാൽ ലഭിക്കേണ്ടത്, കുട്ടിയുടെ ആരോ ഗ്യത്തിന് അത്യന്താപേക്ഷിതമാണ്. എന്നാൽ അമ്മമാരുടെ ജോലി പ്രധാ നമായപ്പോൾ കുട്ടികൾക്ക് അവരുടെ പ്രാഥമികമായ ഈ ആവശ്യം നിരാക രിക്കപ്പെട്ടു. ധനസമ്പാദനത്തിനായി അച്ചനോടൊപ്പം അമ്മയും വിദേശ ത്തും, നാട്ടിലും മാറി താമസിക്കു മ്പോഴും കുട്ടികളുടെ ന്യായമായ ആവശ്യം നിരാകരിക്കപ്പെട്ടു. നല്ല ഒരു വിഭാഗം കുട്ടികൾ, ആയമാരാൽ വളർത്തപ്പെടുന്ന സാഹചര്യം ഇപ്പോൾ ഉണ്ടായി. ആയമാരിൽ ക്രൂരമായി പെരു മാറുന്നവരും ഉണ്ടായിട്ടുണ്ട്. എന്തിന ധികം പുരോഗമനത്തിന്റെ പേരിൽ വാഴ്ത്തപ്പെടുന്ന പ്ലേസ്ക്കൂളുകളിൽ പോലും കുട്ടികൾക്കു ഉറക്ക ഗുളികൾ നൽകി ഉറക്കുന്നു എന്ന പരാതികൾ ഉണ്ടാകുന്നു. കുടുംബങ്ങൾ ഇല്ലാതാ യതോടെ ഇന്ന് പല വീടുകളിലും കുഞ്ഞുങ്ങൾ സുരക്ഷിതമായ അന്ത രീക്ഷത്തിൽ വളർത്തപ്പെടുന്നില്ല. കുഞ്ഞുങ്ങൾ പല വിധത്തിൽ ചൂഷണം ചെയ്യപ്പെടുന്നു. ആ കൂട്ട ത്തിൽ ചുരുക്കമായി ലൈംഗിക ചൂഷ ണങ്ങളും ഉണ്ടാവാം. മാതാപിതാക്ക ളുടെ കലഹത്തിന്റെ ഇരകളും കുഞ്ഞു ങ്ങൾ തന്നെയാണ്. ഭർത്താവിനോടുള്ള വിരോധം കുഞ്ഞുങ്ങളോടു തീർക്കുന്ന അമ്മമാരും, തിരിച്ച് അതുപോലെ പ്രതികരിക്കുന്ന ഭർത്താക്കന്മാരും ഉണ്ടാകുന്നു. ദമ്പതികൾ പരസ്പരം വൈരം തീർക്കാൻകുഞ്ഞുങ്ങളുടെ ജീവൻ എടുത്തു കളയുന്ന ക്രൂരതയും ഉണ്ടാകുന്നു. ഇനി ദമ്പതികൾ വിവാ ഹമോചനം നേടി രണ്ടായി പരി ഞ്ഞാലും അതിന്റെ ഇരകളും കുഞ്ഞു ങ്ങൾ തന്നെ. അപ്പനോടും അമ്മ യോടും ചേർന്നു വളരേണ്ട കുഞ്ഞു ങ്ങൾ, മാതാപിതാക്കളിൽ ഒരാളിനോടു ചേർന്നുമാത്രം വളരാൻ നിർബന്ധിത രാകുന്നു. ഇത് അവരിൽ ഉണ്ടാക്കുന്ന മാനസിക വൈഷമ്യം ആരും കാര്യ മായി മനസ്സിലാക്കുന്നില്ല. ഏറ്റം സുര ക്ഷിതത്വം നൽകേണ്ട കുടുംബങ്ങൾ പോലും കുഞ്ഞുങ്ങൾക്കു കെണിയാ കുന്ന ദുരവസ്ഥയാണ്.

കുട്ടികളുടെ ജീവിതം മറ്റാരേക്കാളും ദുരന്തമാകുന്ന ലോകത്തിലേക്ക് നാം നീങ്ങുകയാണ്. പ്രധാന കാരണം ആത്മീയമായ അടിത്തറ കുടുംബ ങ്ങൾക്കു നഷ്ടപ്പെട്ടതാണ്. ഭാര്യാഭർത്തൃ ബന്ധം ദൈവം യോജിപ്പിക്കുന്ന പരി പാവന ബന്ധം ആണെന്നും അതിൽ നൽകപ്പെടുന്ന കുഞ്ഞുങ്ങളാണ് ദൈവ ത്തിന്റെ ഏറ്റവും വലിയ വരദാനമെന്ന തിരിച്ചറിവിലേക്കുമടങ്ങി വരുന്നില്ലെ ങ്കിൽഭാവിതലമുറ നാമാരും പ്രതീക്ഷി ക്കുന്നതിനപ്പുറമായി നീങ്ങിപ്പോകും. ■

13-ാം ചരമവാർഷികം, 2014 മെയ് 9



ഫാ. റ്റി. ജി. സഖറിയ

(മാനേജർ മലങ്കരസഭ)

പതിമൂന്നാം ചരമ വാർഷികം
09-05-2014

മൂന്നാം ചരമ വാർഷികം
30-05-2014



Fr. T. G. Zacharia



T. G. Thomas

Chellattu, Kallissery

ഏറ്റവും പ്രിയപ്പെട്ട കൊച്ചപ്പാപ്പന്റെയും, പപ്പയുടെയും മരിക്കാത്ത ഓർമ്മകളോടെ
മക്കൾ, മരുമക്കൾ, കൊച്ചുമക്കൾ, കൊച്ചുകൊച്ചുമക്കൾ.



## ANNAMMA SIMON

**THAZHATHU HOSUE**
**PATHANAMTHITTA**

8th Death Anniversary
03- May 2014



*"Safe in the arms of Lord Jesus Christ"*

*Inserted by*
***Sorrowing Family***



# അമ്മയും ഉണ്മയും

■ ഫാ. ഡോ. ജോർജ് കോശി, ന്യൂയോർക്ക്

ഏതു മനുഷ്യനും പിറവിക്കുശേഷം ആദ്യം ഉച്ചരിക്കുക "മാ" എന്നായിരിക്കും. പിറവി, കാലങ്ങളുടെയും കടലുകളുടെയും അകലങ്ങൾക്കപ്പുറവും, ഇപ്പുറവുമാണെങ്കിലും "മാ" എന്നുള്ളതിനു മാറ്റമില്ല. വർഗ്ഗ, വർണ്ണ, വിഭാഗീയതകളും അതിനു ബാധകമല്ല. ആണായാലും പെണ്ണായാലും  എവിടെ ജനിച്ചാലും, എങ്ങനെ ജനിച്ചാലും ആർക്കു ജനിച്ചാലും ഉയിരാടാനാരംഭിക്കുക "മ" എന്ന അക്ഷരത്തിലാകാനാണു വഴി. വായിൽ നിന്നു വാക്കുകൾ പൊഴിയുന്നതിനുമുമ്പു അക്ഷരമാണല്ലോ ആദ്യം ഉച്ചരിക്കുക.

അക്ഷരങ്ങൾ വാക്കുകൾക്കു വഴിമാറുമ്പോൾ "മാ"എന്നതിനു പകരം "മാം","മോം", "അമ്മാ" എന്നെല്ലാമായിത്തീരുന്നു. അപ്പോഴും അക്ഷരങ്ങളും വള്ളി പുള്ളി വിസർഗ്ഗങ്ങളും അവ്യക്തമായിരിക്കും. പക്ഷേ, പിള്ളയുടെ ഉള്ളിന്റെയുള്ളിലെ ആശയും, ആവേശവും വ്യക്തമാണ്. മലയാളമുൾപ്പെട്ട ഭാരതീയ ഭാഷകളിലാവട്ടെ, എബ്രായ അരാമൈക്ക്, അറബിക്ക് ആദിയായ സെമറ്റിക് ഭാഷകളിലാവട്ടെ, ഇംഗ്ലീഷ് ഉൾപ്പെടെ യൂറോപ്യൻ ഭാഷകളിലാവട്ടെ, അവയുടെ ഉച്ചാരത്തിൽ വ്യത്യസ്തതയുണ്ടായിരിക്കും. നാടുമാറുമ്പോൾ നാവുവഴങ്ങുന്നതനുസരിച്ചു സംസാരത്തിനു നിസ്സാരമാറ്റം വരുമെന്നു സാരം. വിളിക്കുന്ന കുഞ്ഞുങ്ങളുടെ വികാര വിചാരങ്ങൾ ഒന്നുതന്നെ. സ്നേഹ, സന്തോഷ, സംതൃപ്തഭാവങ്ങൾ സമമാണ്; സമാനമാണ്. മലയാളിയുടെ "വാഴപ്പഴ"വും തമിഴന്റെ "വാളപ്പള"വും ഒന്നു തന്നെ. സ്നേഹ,സന്തോഷ, സംതൃപ്ത ഭാവങ്ങൾ സമമാണ്; സമാനമാണ്. രണ്ടിനും ഒരേ രുചി; ഒരേ രൂപം; ഒരേ ഗുണം. പക്ഷേ, വാഴപ്പഴം തമിഴൻ മൊഴിയുമ്പോൾ വാളപ്പഴമായി മാറുന്നു. മണ്ണിന്റെ മാറ്റം വാക്കിനും നാക്കിനുമുണ്ടാകുന്നു. 'അമ്മാ' എന്ന അതിസുന്ദരപദത്തിനും ആ പരിണാമമുണ്ടായെന്നിരിക്കും.

ആദ്യം ആരും ഉച്ചരിക്കുന്ന വാക്കു 'അമ്മ' ആണെന്നതുപോലെ അതിവേദനകളുടെ വേളയിലും ഏവരും അറിഞ്ഞോ അറിയാതെയോ പറയുന്നതും അമ്മ എന്നു തന്നെ. അന്ത്യത്തിൽ അവസാനമായി അവ്യക്തമായി ഉച്ചരിക്കുന്നതും അവ എന്നാവണം.

പിള്ള ആദ്യമറിയുന്നതു തള്ളയെയാണ്. ഉള്ളിൽ ഉരവാകുന്നതു മുതൽ ഉടലോടെ ഒട്ടിയും മുട്ടിയും തട്ടിയുമാണല്ലൊ തള്ളയുടെ ഉള്ളിൽ പിള്ള കഴിയുക. ഗർഭപാത്രമെന്ന അന്തപ്പുരത്തിൽ വെയിലുകൊണ്ടു വാടി തളരാതെയും കുളിരുകൊണ്ടു കോച്ചി വിറച്ചു തകരാതെയും സുഖശീതളാവസ്ഥയിൽ, എ.സി. ക്ലൈമെറ്റിൽ കുഞ്ഞു വളരുന്നു. അകത്തു നിന്നു പുറത്തു വന്നാലും, തൊട്ടിലിൽ ഒഴികെ, കട്ടിലിൽ ഉൾപ്പെടെ അമ്മയോടു തൊട്ടൊട്ടിയാണു കുട്ടി കിടക്കുക.

സ്വർഗ്ഗസ്ഥ പിതാവിനെയും സമീപസ്ഥനായ പിതാവിനെയും അറിയുന്നതിനു മുമ്പു കുഞ്ഞു അമ്മയെ അറിയുന്നു; അമ്മയുമായി അലിഞ്ഞു ചേരുന്നു. അമ്മയിലൂടെ സ്വർഗ്ഗസ്ഥപിതാവിന്റെ സ്നേഹവും സാമീപ്യവും കുഞ്ഞു സ്വന്തമാക്കുന്നു. അഥവാ, അമ്മയുടെ സാന്നിദ്ധ്യത്തിന്റെ സന്തോഷത്തിലും സൗരഭ്യത്തിലുമാണ് ശിശു സ്വർഗ്ഗസ്ഥപിതാവിനെയും സൃഷ്ടി കർമ്മത്തിൽ പങ്കാളിയായ സ്വന്തം പിതാവിനെയും അറിയുക. അവയിൽ നിന്നു ആവഹിക്കുന്ന കരുതലും കരുണയും കാവലും സ്വർഗ്ഗീയ പിതാവിനെ അറിയുന്നതിലേക്കും അനുഭവിക്കുന്നതിലേക്കും നീളുന്നു. സദ്ഗുണങ്ങൾ അവയിൽ നിന്നു ഉൾക്കൊള്ളുന്ന കുഞ്ഞു വളരുന്തോറും പരിസരങ്ങളിലേക്കും, അന്യരിലേക്കും അവ പകരുന്നു. തള്ളയുടെ തലോടിലൂടെയും താരാട്ടു പാട്ടിലൂടെയും ആ വക സദ് ഗുണങ്ങൾ ആവഹിക്കുവാനാവാത്ത കുഞ്ഞിനു അവ

ശേഷം 42-ാം പേജിൽ

# മദ്ബഹാ ശുശ്രൂഷകരോട്...

പി. തോമസ് പിറവം

ഓർത്തഡോക് സുറിയാനി സഭയിൽ ഇന്നു കാണുന്ന ആരാധനകളുടെ ചില നിരീക്ഷണങ്ങളാണ് ചുവടേ ചേർക്കുന്നത്. പ്രധാനമായും ശുശ്രൂഷകരുടെ ഭാഗമാണ് സൂചിപ്പിക്കുന്നത്. മ്സമ്രോനോ (പാട്ടുകാർ), കോറൂയോ (വായനക്കാർ: വേദവായനകൾ നടത്തുന്നവർ), അവുപദ്യക്കിനോ (ഉപശെമ്മാശൻ: വിളക്കുകൾ കത്തിക്കുകയും വാതിൽ കാക്കുകയും പള്ളിയകവും മറ്റും വൃത്തിയായി സൂക്ഷിക്കുകയും ചെയ്യുന്നവർ) മ്ശംശോനോ (പൂർണ്ണ ശെമ്മാശൻ) എന്നിവരെ അനുഗ്രഹദാന ശുശ്രൂഷയിലൂടെ കൈ വയ്പ്പു മൂലം സഭ ചുമതലപ്പെടുത്തുന്നു. മ്ശംശോനോ ഒഴികെയുള്ളവർ യഥാർത്ഥത്തിൽ മദ്ബഹായ്ക്കുള്ളിൽ ശുശ്രൂഷ നിർവ്വഹിക്കുന്നവരല്ല. അവരുടെ സ്ഥാനം അഴിക്കകമാണ് (ഹൂദായ കാനോൻ 7:8). എന്നാൽ മലങ്കരസഭയിൽ ഈ ചുമതലകളെല്ലാം ഇന്നു നിർവ്വഹിക്കുന്നത് പ്രത്യേക അനുവാദം നൽകിയ അന്മേനികളായ ശുശ്രൂഷകരാണ്. പൂർണ്ണശെമ്മാശന്റെ ചുമതല പോലും അനുവാദം സിദ്ധിച്ച അന്മേനികളാണ് പൊതുവേ നിർവ്വഹിക്കുന്നത്. ഈ വിഭാഗത്തിൽ പെടുന്നവർക്ക് ക്രമവത്കൃതമായ രീതിയിൽ പരിശീലനം കൊടുത്തിട്ടല്ല, ആ ചുമതലയിലേക്ക് പലപ്പോഴും പ്രവേശിപ്പിക്കുന്നത്. അതുകൊണ്ട് ഈ വിഭാഗത്തിന് സ്ഥിരമായ പരിശീലനപദ്ധതി ഉണ്ടാകേണ്ടിയിരിക്കുന്നു.

### പഠനം ആവശ്യം

ശുശ്രൂഷകർ സഭയുടെ ശുശ്രൂഷാസംവിധാനങ്ങളെ കുറിച്ച് വേണ്ടവിധം മനസ്സിലാക്കേണ്ടതാണ്. ഇതിനു പറ്റിയ ഗ്രന്ഥങ്ങൾ ലഭ്യമാണ്. മലങ്കര ഓർത്തഡോക്സ് സുറിയാനിക്രിസ്ത്യാനികളുടെ നടപടിക്രമം, കാനോനാ നമസ്കാരം, ശ്ഹീമാ നമസ്കാരം, കഷ്ടാനുഭവാഴ്ച നമസ്കാരം എന്നിവയിലെ നിർദ്ദേശങ്ങളും പഠനങ്ങളും വായിച്ചു മനസ്സിലാക്കേണ്ടത് അനിവാര്യമാണ്. ഓർത്തഡോക്സ് സുറിയാനിസഭയുടെ ശുശ്രൂഷാസംവിധാനം (യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്താ), ശുശ്രൂഷകമിത്രം (ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്), ഓർത്തഡോക്സ് ആരാധന, ശുശ്രൂഷകളും ശുശ്രൂഷകരും (ഫാ.ഡോ.ജോസഫ് ചീരൻ), വി.കുർബ്ബാനയുടെ ധ്യാനപഠനം (മാത്യൂസ് മാർ ബർണബാസ് മെത്രാപ്പോലീത്താ) മുതലായ പുസ്തകങ്ങൾ വായിച്ചിരിക്കണം. ദിവ്യബോധനം പഠനപദ്ധതിയിൽ ചേർന്നു പഠിക്കുന്നത് അഭികാമ്യമാണ്. അവയിലെ പ്രസക്തമായ പുസ്തകങ്ങൾ വായിച്ചു പഠിക്കുകയെങ്കിലും വേണം. ശുശ്രൂഷകർ ആരാധനാഗീതങ്ങളുടെ രാഗങ്ങളും നിറങ്ങളും മനസ്സിലാക്കേണ്ടത് അനിവാര്യമാണ്. അതിന് സുറിയാനി സംഗീതം (ഫാ. എം.പി.ജോർജ്ജ്) എന്ന പുസ്തകം പഠിക്കണം.

### ഉച്ചാരണരീതി

ആരാധനക്രമങ്ങളിലെ പദങ്ങൾ ശ്രദ്ധിക്കാതെ, ബാല്യത്തിൽ കേട്ടു പഠിച്ചു തഴകിയ ഉച്ചാരണരീതികളാണ് പലരും തുടരുന്നത്. ഒരു പ്രാവശ്യം തങ്ങൾ ചൊല്ലുന്നത് റെക്കോർഡ് ചെയ്ത് കേൾക്കുകയും, അറിവുള്ളവരെ കേൾപ്പിച്ച് അഭിപ്രായമറിയുകയും ചെയ്താൽ, പലർക്കും പുസ്തകത്തിലുള്ളതല്ല തങ്ങൾ ചൊല്ലുന്നതെന്ന ബോധം ഉണ്ടാകും. പിന്നെ തിരുത്തൽ എളുപ്പമാണ്. ചൊല്ലേണ്ട ഭാഗങ്ങളിലെ വിരാമങ്ങളും അർദ്ധവിരാമങ്ങളും ശ്രദ്ധിച്ച് അർത്ഥശോഷണം വരാതെ വായിക്കുവാനും ചൊല്ലുവാനും ശ്രദ്ധിക്കണം. തപ്പിത്തടഞ്ഞ് വാക്കുകൾ ആവർത്തിച്ചും മുറിച്ചും ഒക്കെ പലപ്പോഴും ചൊല്ലി കേൾക്കുന്നുണ്ട്.

ഇടക്കുർബ്ബാനകൾ തിടുക്കത്തിൽ ചൊല്ലിത്തീർക്കുന്ന ശീലംകൊണ്ട് ധൃതിയുടെ ഫലമായി ക്രമേണ വ്യക്തതയും സ്ഫുടതയും നഷ്ടമാകും. രാഗാത്മകമായി വളരെ സാവധാനം ചൊല്ലുന്നതും അഭംഗിയാണ്. രാഗാത്മകമാക്കുമ്പോൾ ഭാഷാപരമായി വൈകല്യം വരാതെ ശ്രദ്ധിക്കണം. ആരാധനയ്ക്ക് ഒരു ആകമാനതാളം (വേഗത) നിലനിർത്തുന്നതാണ് ഭംഗി. അതിവേഗത അസ്ഫുടതയും, സാവധാനത അർത്ഥശോഷണവും ഉണ്ടാക്കും. വാക്കുകൾക്ക് സ്വാഭാവികമായ ഒരു രൂപമുണ്ട്. അനാവശ്യ ഇടങ്ങളിൽ ചില അക്ഷരങ്ങൾ ബലപ്പെടുത്തിയും നീട്ടിയും



കുറുക്കിയും വിരൂപമാക്കരുത്. കർത്താവിദേനേ സ്തുതിപ്പീീൻ, നാാാം അട്ടഹസിച്ചു പറയണോാാം, ...അറിയിപ്പിദേനേ കേൾക്കണാാാം, ...നിന്നുകൊണ്ടു പ്രാർത്ഥിപ്പീീൻ, ...ആത്മാാാവിനൂം ഉണ്ടാായിരിക്കദേട്ടേ, ഇങ്ങനയെല്ലാം ചൊല്ലുമ്പോൾ മനുഷ്യന്റെ ഒരു കൈയോ കാലോ ഒക്കെ വലിച്ചുനീട്ടി വിരൂപമാക്കുംപോലെ, പദങ്ങളെ വിരൂപമാക്കുകയാണ്. എല്ലാവരും എന്നത് എല്ലവരും എന്നാക്കുന്നത് അഭംഗിയാണ്.

### ഉച്ചാരണവൈകല്യങ്ങൾ

ഉച്ചാരണവൈകല്യങ്ങൾ അസഹനീയവും അരോചകവുമാണ്. ദൈവികം, വൈദികം, വൈദികൻ, പൈശാചികം ജഢികം, മാനുഷികം, ആത്മികം തുടങ്ങിയ വാക്കുകൾ ഈകം എന്ന തരത്തിൽ ദീർഘമായാണ് ഉച്ചരിക്കുന്നത്. പുസ്തകങ്ങളിൽ അപ്രകാരം അച്ചടിച്ചിട്ടുമുണ്ടാകാം. അവിടെയെല്ലാം ഹ്രസ്വമായ ഉച്ചാരണമാണ് ശരി.

പ്രാർത്തന, മദ്യസ്തപ്രാർത്ഥന, ഉധ്യാനം, സുഘന്തദൂപം, നാദൻ, ശോബ, ബാഗം, സംങ്ങതി, പരിശുദ്ദൻ, ദന്യൻ, രഷ, സമാദാനം, അനുഷ്ടിക്കുക, ബയം, ബയങ്കരം, ഉദ്ദാനം, അബിവൃദ്ദി, ശിശ്രൂഷ, സബ, ബൂമി, പീഢനം, ആഢംഭരം, എന്നിങ്ങനെയുള്ള ഉച്ചാരണവൈകല്യങ്ങൾ ശാപമായി തീർന്നിട്ടുണ്ട്. മലയാളമേ നിന്റെ ദയനീയത! ശ്ലീഹേന്മാർ, താതേന്മാർ എന്നിങ്ങനെ അനാവശ്യമായി എകാരം ചേർത്തു ചൊല്ലുന്നതു തെറ്റാണ്.

കുന്തിരിക്കം, ശിശ്രൂഷ, ജനത്രി, അവിടുത്തെ, പാഷാണ്ഡർ എന്നെല്ലാം ഉച്ചരിക്കുന്നത് ശരിയല്ല. കുന്തുരുക്കം, ജനിത്രി, ശുശ്രൂഷ, അവിടത്തെ, പാഷണ്ഡർ എന്നിവയാണ് വേണ്ടത്. ഉയിർപ്പ്, ഉയിർത്തെഴുന്നേറ്റ് തുടങ്ങിയ പദങ്ങൾ ക്രൈസ്തവസമൂഹം മാത്രം ഉയർപ്പ് ഉയർത്തെഴുന്നേറ്റ് എന്നെല്ലാം ചൊല്ലുന്നതിന്റെ കാരണം മനസ്സിലാകുന്നില്ല. ഉയരത്തിലുള്ളതോ ഉയരമോ ഒന്നുമല്ല, ജീവനെന്നർത്ഥമുള്ള ഉയിർ എന്നതാണല്ലോ അതിന്റെ ധാതു.

കുറിയേലായിസോൻ നീട്ടി ചൊല്ലേണ്ടപ്പോൾ കുറിയേലാ-യിസോൻ എന്ന് ചൊല്ലുന്ന രീതിയാണ് പൊതുവേ കാണുന്നത്. കുറിയേ, എലായ്സോൻ എന്നീ രണ്ടു പദങ്ങൾ ചേർന്ന വാക്കാണല്ലോ അത്. കുറിയേ എന്നിടത്ത് നീട്ടുന്നതാണ് അർത്ഥവത്താകുക.

ഗ ജ ഡ ദ ബ യ ര ല ക്ഷ ഇവയിൽ ആരംഭിക്കുന്ന പദങ്ങൾ ഒരു പകുതി എകാരം ചേർത്ത് ഉച്ചരിക്കണം. (സംസ്കൃതനിയമം എന്തായാലും.) ഏതാണ്ട് ഗെണം, ജെനം, ദെയ, ദൈവം, ബെലം, ബെഹുമാനം, യെരൂശലേം രെഥം രെക്ഷ, ലെയം, ലെബനോൻ, ക്ഷെയം, ക്ഷെമ എന്നൊക്കെ. ബലവാനേ, ബഹുമാനം എന്നിവ അകാരത്തിലല്ല തുടങ്ങുന്നത് എന്നർത്ഥം. എഴുതുന്നതുപോലെ പറയുകയും പറയുന്നതുപോലെ എഴുതുകയും ചെയ്യുന്ന മലയാളഭാഷാനിയമത്തിലെ അപൂർവ്വമായ ഒഴിവുകളാണ് മേല്പറഞ്ഞവ. നിഹനിച്ചോനേ, നൂനം, നനയ്ക്കുക എന്നിവയിൽ ആദ്യം ന എന്നും, പിന്നത്തേതിന് ണ ഉച്ചരിക്കുന്നതിനടുത്തുമാണ് ഉച്ചാരണം, നിനച്ച്, ജനനീ ഇവയിൽ ഉള്ളതു പോലെ. (മുമ്പ് ഇതിന് ലിപി ഉണ്ടായിരുന്നു.) വാക്കിന്റെ തുടക്കത്തിൽ വരുന്ന ന-യ്ക്ക് നായ എന്നതിലെ ഉച്ചാരണം തന്നെയാണെന്ന് ഓർക്കുക.

കൃ എന്നതിന് ക+ഋ എന്നാണ് ഉച്ചാരണം. പലരും ക്റുപ സുക്റുതം എന്നെല്ലാമാണ് പറയുന്നത്. കൃപ, സൃഷ്ടി, തൃപ്തി മൃത്യു ഗൃഹം സുകൃതം ഇവയെല്ലാം ഋകാരത്തിൽതന്നെ ഉച്ചരിക്കണം.

### ആരാധനക്രമങ്ങളുടെ പുതിയ പതിപ്പ് ഉപയോഗിക്കുക

പഴയ പതിപ്പുകളിൽ ഉണ്ടായിരുന്ന അക്ഷരപ്പിഴകളും തർജ്ജമക്കുഴപ്പങ്ങളും ആശയക്കുഴപ്പങ്ങളും ഒട്ടെല്ലാം പരിഹരിച്ചതാണ് പുതിയവ. തങ്ങളുടെ കൈവശമുള്ള പഴയ പതിപ്പുകൾ പുതിയവയുമായി ഒത്തുനോക്കി തെറ്റുകൾ തിരുത്തിയാലും മതി. ഗീതങ്ങളും മറ്റും ചൊല്ലുമ്പോൾ ശരിയായി ഉച്ചരിക്കുവാൻ തക്കവിധം വേണ്ട തിരുത്തലുകൾ ഇപ്പോൾ വന്നിട്ടുണ്ട്. ഭാഷയുടെ പഠനമില്ലാത്തവർ കൂടുതൽ സ്വന്തമായ തിരുത്തലുകൾ വരുത്തി കുഴപ്പമുണ്ടാക്കാതെ, പുസ്തകത്തിലുള്ളതു പോലെതന്നെ ചൊല്ലണം. ഗീതഭാഗങ്ങൾ പുസ്തകത്തിലുള്ളതിൽ നിന്ന് വ്യത്യസ്തമായി ചൊല്ലുന്ന രീതി വ്യാപകമാണ്.

### സംഗീതപ്രധാനമായ ആരാധന

സംഗീതപ്രധാനമായ ആരാധനയാണ് നമ്മുടെ സഭയുടേത്. ആരാധനാസമൂഹം സംഗീതത്തിന്റെ അടിസ്ഥാന പ്രമാണങ്ങൾ മനസ്സിലാക്കിയാലേ, ആരാധന അർത്ഥവത്തായും ആത്മാർത്ഥമായും ശ്രുതിമധുരമായും ഹൃദയാവർജ്ജകമായും നടത്തുവാനാകൂ. ആരാധനയിൽ പങ്കെടുക്കുന്നവർക്കെല്ലാം ഒരു അടിസ്ഥാന സംഗീതാവബോധം ആവശ്യമുണ്ട്. പറയുന്നതു പോലെയല്ല ചൊല്ലലെന്നും, ചൊല്ലുന്നത് സംഗീതബന്ധിയായ ഒരു ക്രിയയാണെന്നും സ്വാഭാവികമായ ഒച്ചയുണ്ടാക്കലല്ല ഗീതാലാപനമെന്നും തിരിച്ചറിയണം. ഗീതങ്ങൾക്ക് ഒരു താളമുണ്ടെന്ന് മനസ്സിലാക്കി, ആ താളത്തിലേക്ക് ലയിപ്പിച്ചാണ് പാടേണ്ടത്. കൂടെ പാടുന്നവരുടെ സ്വരത്തോട് യോജിപ്പിച്ചല്ലാതെ (തന്റേത് മുഴപ്പിച്ചു) പാടരുത്. ഈ കഴിവുകൾ ജന്മനാ സ്വാഭാവികമായി ലഭിക്കുന്നതല്ലെന്നും, അല്പം പരിശീലനം കൊണ്ട് നേടാവുന്നതാണെന്നും ഉള്ള തിരിച്ചറിവ് നല്ലതാണ്.

ആരാധനയ്ക്ക് ഒരു തുടർച്ചയായ സ്വരച്ചേർച്ചയും ലയയോജിപ്പും വേണം. ശുശ്രൂഷകർ പ്രാർത്ഥനകളും ആഹ്വാനങ്ങളും മറ്റും ചൊല്ലുന്നത് കാർമ്മികന്റെയും ജനങ്ങളുടെയും സ്വരങ്ങളോടു ചേർന്നായിരിക്കണം. വായനകൾ ഉദ്ബോധനങ്ങൾ തുടങ്ങിയവ അതിനു തൊട്ടു മുമ്പുള്ള കാർമ്മികന്റെയോ, ജനങ്ങളുടെയോ സ്വരത്തിൽ (ശ്രുതിയിൽ) നിന്ന് ഭിന്നമാകാതെ ശ്രദ്ധിക്കണം. തൊട്ടുമുമ്പുള്ള പ്രതിവാക്യം യോജിപ്പിച്ചു ചൊല്ലിയിട്ട് ആരംഭിച്ചാൽ ആ കുഴപ്പത്തിൽ നിന്ന് രക്ഷപെടാം. ഗീതങ്ങൾ തുടങ്ങിക്കൊടുക്കുന്നത് എല്ലാവർക്കും ചേർന്നു പാടാൻ പറ്റുന്ന സ്വരത്തിൽ (ശ്രുതിയിൽ) വേണം. ഉച്ചസ്ഥായിയിലോ, താഴ്ന്ന സ്ഥായിലോ ആകരുതെന്നർത്ഥം. തങ്ങളുടെ സാന്നിദ്ധ്യം പ്രകടിപ്പിക്കുവാനായി അത്യുച്ചത്തിലോ, ഭിന്നശ്രുതിയിലോ പാടുകയും ചൊല്ലുകയുമരുത്. സംഘമായ ആരാധനയിൽ അപശ്രുതി കൂടാതെയും തനതായ ശബ്ദം മാത്രം വേറിട്ടു പോകാതെയും പാടുകയും ചൊല്ലുകയും ചെയ്യുവാൻ അല്പം ശ്രദ്ധയും, ആവശ്യമെങ്കിൽ പരിശീലനവും നേടണം. സങ്കീർത്തനങ്ങൾ പ്രതിവാക്യങ്ങൾ മുതലായവ നിറുത്തു വേണ്ടിടത്തു നിറുത്തി, എല്ലാവരും ഒരുപോലെ ഒന്നിച്ച് ചൊല്ലുവാൻ പരിശീലിക്കണം.

### രാഗങ്ങൾ

ആരാധനക്രമങ്ങളിലില്ലാത്ത ഗീതങ്ങളും സുന്നഹദോസിന്റെ അംഗീകാരമില്ലാത്ത പുതിയ ട്യൂണുകളും മറ്റു ഗീതങ്ങളും ഗാനങ്ങളും ആരാധനയിൽ ഉപയോഗിക്കരുത് (ഹൂദായ കാനോൻ 7:8). നിലവിൽ ആലപിക്കപ്പെടുന്ന പല ഗീതങ്ങളും ട്യൂണുകളും അംഗീകാരമില്ലാത്തവയായുണ്ട്. ശുശ്രൂഷകരും മറ്റും ഇക്കാര്യം വേണ്ടത്ര മനസ്സിലാക്കിയിട്ടില്ല. അറിവുകുറവിനാൽ ഉപയോഗത്തിലായ ന്യൂനതകൾ പ്രയോഗസാധുതയുടെ പേരിൽ തുടരേണ്ടതില്ല. സുന്നഹദോസിന്റെ അംഗീ

കാരമുള്ള ട്യൂണുകൾ ശ്രുതി പ്രസിദ്ധീകരിച്ച സി.ഡി.-യിലുണ്ട്.

കാർമ്മികർക്കും ശുശ്രൂഷകർക്കും ജനങ്ങൾക്കും നിശ്ചിതമായ ചുമതലകൾ ആരാധനയിലുണ്ട്. ശുശ്രൂഷകർ പ്രത്യേകാനുവാദത്തോടെ മാത്രം മദ്ബഹായിൽ ശുശ്രൂഷ ചെയ്യുന്നതു പോലെ ഗായകസംഘത്തിനും അവരുടെ ചുമതലയുണ്ട്. അതു നിർവ്വഹിക്കുവാൻ അവരെ അനുവദിക്കണം. പാട്ടുകൾ ചൊല്ലുവാൻ കൂടുതൽ കഴിവ് ആർജ്ജിച്ചവരെ ആ ശുശ്രൂഷയ്ക്ക് ചുമതലപ്പെടുത്തുന്നതിൽ കുഴപ്പമില്ല. ഗായകസംഘത്തെയോ ഏല്പിക്കാവുന്നതാണ്. ഗായകസംഘവും ശുശ്രൂഷകരും ചൊല്ലുന്നെങ്കിൽ, ശ്രുതിബോധത്തോടും താള ലയങ്ങൾ തെറ്റാതെയും സ്വരൈക്യത്തോടെ ആയിരിക്കണം. ഗായകസംഘത്തിനു വിട്ടുകൊടുക്കേണ്ട ഭാഗങ്ങളിൽ ഇടപെടാതിരിക്കുന്നതാണ് നല്ലത്.

### കൂട്ടിച്ചേർപ്പുകൾ

വി. കുർബ്ബാനയിൽ ക്രമത്തിലില്ലെങ്കിലും പലപ്പോഴും ആമ്മീൻ, ബാറെക്മോർ മുതലായവ തിരുകി ചൊല്ലി കേൾക്കുന്നു. പലതും യുക്തിഭദ്രമോ, സന്ദർഭത്തിൽ ആവശ്യമുള്ളതോ ആയി തോന്നാറില്ല.

പരേതരുടെ കുക്കുലിയോനിൽ, മരണമടഞ്ഞൊരു ദാസനെ നിൻ എന്ന് മാറ്റി ചൊല്ലുന്നു. ശുശ്രൂഷ ഒരാൾക്കു വേണ്ടിയാണെങ്കിലും എല്ലാവർക്കും വേണ്ടി പ്രാർത്ഥിക്കുന്ന പാരമ്പര്യം മറന്നിട്ടല്ലേ ദാസരെ എന്നത് ദാസനെ എന്ന് തിരുത്തുന്നത്?

മരണാന്തരശുശ്രൂഷയിൽ വത്സലരേ ദൂരത്തെന്തിനു നില്ക്കുന്നെൻ എന്ന ഗീതത്തിൽ നിൻ ദൈവികമാം വലഭാഗേ നിർത്തണമെന്നെ എന്നത് നിർത്തണമിവനെ എന്ന് മാറ്റി പാടുന്നു. മരിച്ചയാളിന്റെ വാക്കുകളായി ചിത്രീകരിക്കുന്ന ആ ഗീതം ഇപ്രകാരം മാറ്റുന്നത് അനുചിതമാണ്. സുറിയാനി പാരമ്പര്യത്തിൽ ഊറ്റം കൊള്ളുന്ന ഒരു കൂട്ടർ പ്രസിദ്ധീകരിച്ച മരണാനന്തരശുശ്രൂഷയിലെ സി.ഡി.-യിൽ വത്സലരെ ദൂര-ത്തെന്തിനു നിൽക്കുന്നേൻ ... എന്ന് കേൾക്കുന്നത് ഗീതങ്ങൾ അർത്ഥമറിയാതെ ചൊല്ലുന്നതിന് ഉദാഹരണമാണ്. നിൽക്കുന്നേൻ എന്നതിന് ഞാൻ നിൽക്കുന്നുവെന്നാണല്ലോ അർത്ഥം. ദൂരത്തെന്തിനു നില്ക്കുന്നു, എൻ അരികിൽ വരിൻ .. എന്നാണല്ലോ ഗീതം.

ശുശ്രൂഷക്കാരൻ എന്ന് വേർതിരിച്ചിരിക്കുന്ന പ്രഖ്യാപനങ്ങളും ഉദ്ബോധനങ്ങളും മാത്രമല്ല, ജനം ചൊല്ലേണ്ട ഭാഗങ്ങളും കുടി ജനങ്ങൾക്കൊപ്പം ഒരുമിച്ചു ചൊല്ലണം.

### ശബ്ദനില

ആരാധനയിൽ ചിലരുടെ സ്വരം മാത്രം മുഴച്ചു നിൽക്കുന്നത് വളരെ അരോചകമാണ്. ഉച്ചഭാഷിണിയുണ്ടെങ്കിൽ ബന്ധപ്പെട്ട എല്ലാവരുടെയും ശബ്ദം ഒരേ നിരപ്പിലാകുന്നതാണ് നല്ലത്. അത് കേൾവിക്കും മനസ്സിനും സ്വസ്ഥതയും ശാന്തതയും നൽകുന്നതും, ആരാധനയുടെ അന്തരീക്ഷം നഷ്ടപ്പെടാത്തതുമായ ഉച്ച

ശേഷം 46-ാം പേജിൽ



## അമ്മയും ഉണ്മയും

39-ാം പേജിൽ നിന്നും

ഒരു പരിധിവരെ അന്യമായിത്തീരുകയും മറ്റുള്ളവരിലേക്കു പകരുന്നതിൽ പരാജയപ്പെടുകയും ചെയ്യും. ഇത് അനേകരുടെയും അനുഭവത്തിന്റെ വെളിച്ചത്തിലുള്ള സാക്ഷ്യമാണ്. ജന്മമേകിയ പിതാവിനോടുള്ള ഉള്ളു നിറഞ്ഞ സ്നേഹവും ആ സാമീപ്യത്തിലുള്ള അതിരില്ലാത്ത സന്തോഷവും അതിലേറെ ആദരവും പിള്ളയുടെയുള്ളിൽ ഉരവാകുന്നതും അമ്മയിലൂടെയാണ്.

കുഞ്ഞു ആദ്യമായി ഉച്ചരിക്കുന്ന വാക്കു അമ്മയാണെന്നുള്ളതു പോലെ തന്നെ അതിപ്രധാനമാണ് തള്ളയുടെ ഉള്ളിലാണു പിള്ള ഒൻപതു മാസം കഴിയുന്നുയെന്നുള്ളത്. അവിടെ നിന്നുമാണു പുറത്തുവരാനുള്ള ഉയിരും ഉടലുമെല്ലാം കുഞ്ഞു നേടിയെടുക്കുന്നത്. ഉള്ളിലുള്ള കുഞ്ഞു ഭക്ഷിക്കുന്നതു അമ്മയിൽ നിന്നാണ്; അമ്മയെയാണെന്നുള്ളതാണ് അതിലേറെ ശരി. അമ്മയുടെ ശരീരരക്തങ്ങളിൽ നിന്നു കുഞ്ഞു മജ്ജയും മാംസവും ധരിക്കുന്നു. അമ്മയുടെയുള്ളിലെ വാസമവസാനിപ്പിച്ചു പുറത്തുവന്നാലും ആരംഭകാലങ്ങളിൽ ആഹാരമാക്കുന്നതു അമ്മയെയാണ്; അമ്മിഞ്ഞപ്പാലാണ്. അരുമക്കുഞ്ഞിനതു അമൃതാണ്. മുലപ്പാലുമാറ്റി മറ്റെന്തെങ്കിലും കുഞ്ഞിനു കൊടുക്കുവാൻ ശ്രമിച്ചാൽ നടപ്പില്ല. അഥവാ, അത്ര എളുപ്പമല്ലത്. അതിനുള്ള മറുമരുന്നും അമ്മയ്ക്കറിയാം.

അമ്മയെ അനുസ്മരിപ്പിക്കുന്ന "അം" എന്നു പറഞ്ഞു കുഞ്ഞിനെ പ്രസാദിപ്പിക്കണം. "അം" എന്നു കേട്ടാൽകിട്ടുന്നതു നുണയാൻ, രുചി നോക്കാതെ അകത്താക്കാൻ കുഞ്ഞു ശ്രമിക്കാതിരിക്കില്ല. അപ്പോൾ അപ്പനെന്താബന്ധം എന്ന ചോദ്യമുണ്ടാവാം. അപ്പന്റെ രൂപലാവണ്യമുണ്ടാകും. DNA ഉം ജീവനും കൂട്ടുണ്ടായിരിക്കും. കരുതലും കാവലും കൂടെയുണ്ടായിരിക്കും. വളർന്നു വലുതാകാനുള്ളതെല്ലാം സജ്ജീകരിക്കും. കുഞ്ഞിനു തുണയായി, താങ്ങായി, തണലായി ജീവനു കാരണക്കാരനായ അപ്പൻ അമ്മയോടൊപ്പം ഉണ്ടായിരിക്കും, കുഞ്ഞിനോടൊപ്പവും.

അമ്മയെ ഉമ്മയെന്നു വിളിക്കുന്നവരുണ്ട്. മുസ്ലീങ്ങൾ ഉമ്മയെന്നാണല്ലൊ അമ്മയെ പൊതുവെ വിളിക്കുക. അമ്മ എന്നുള്ളതിനു പകരമുള്ള ഒരു വിളിപ്പേരാണു ഉമ്മ എങ്കിലും ഒത്തിരിയേറെ ഓമനത്തമുള്ള വാക്കാണത്. "ഉമ്മ" എന്ന വാക്കിനു ചുംബനമെന്നാണല്ലോ അർത്ഥം. ഉമ്മയ്ക്കു മലയാളത്തിൽ ചുംബനമെന്നപോലെ മറ്റു ഭാഷകളിലെങ്കിലും പദങ്ങളുണ്ട്. അർത്ഥത്തിലല്ലാതെ ഉച്ചാരണത്തിൽ അവയ്ക്കു ഒരുമയില്ല. പക്ഷേ, ഏതു ഭാഷയിലും ഉപയോഗിക്കുന്ന പദമാണ് "ഉമ്മ" അഥവാ "ഉം...മ്മാ". അതൊരു ആഗോള "ഭാഷ"യാണ്. അന്തർ ദേശീയ പ്രയോഗമാണ്. അത്യന്തം ആഹ്ലാദകരമായി ആശ്ലേഷത്തോടെ ഇരുവർ തമ്മിൽ മുഖത്തോടു മുഖം മുട്ടിക്കുന്നതിനു "ഉ-മ്മ" എന്നാണ് എവിടെയും പറയുക. ആധുനിക കാലത്തും അതിശ്രേഷ്ഠമായ ആ പവിത്രകർമ്മവും അശ്ലീലത്തിന്റെ അതിർ വരമ്പിനുള്ളിലാക്കി വികലവും വിരൂപവുമാക്കിയിട്ടുണ്ട്. പടിഞ്ഞാറു നിന്നു അടിച്ച പ്യാരിട്ടൻ കാറ്റാണ് "ഉ...മ്മ" എന്നു ഉറക്കെ പറയുന്നതും ആ വാക്കു അക്ഷരത്തിലാക്കുന്നതും അശ്ലീലമാക്കിമാറ്റിയത്. ഒപ്പം, അരുതാത്തിടത്തും അരുതാത്തവരും അനാവശ്യമായി മുഖവും ചുണ്ടുകളും കൂട്ടിമുട്ടിക്കുമ്പോൾ അതു ശേലില്ലാത്ത ശീലം മാത്രമല്ല, അശ്ലീലമാണെന്നുള്ളതും മറച്ചു വയ്ക്കുന്നില്ല.

അമ്മ എന്നു പറഞ്ഞാൽ "ഉമ്മ" അല്ലാതെ മറ്റെന്താണ്: പിള്ളയ്ക്കു കിട്ടിയ ആദ്യ ഉമ്മ അമ്മയുടെതായിരിക്കുമല്ലൊ. അമ്മിഞ്ഞപ്പാലിനോടൊപ്പം അമ്മയുടെ ചക്കരമുത്തത്തിന്റെ രുചിയും ചൂടും ചുണയും നുകർന്നാണല്ലൊ കുഞ്ഞിന്റെ വളർച്ചയുടെ ചുവടുവെയ്പുകളെല്ലാം. ഉണ്മ പകരുന്ന ഊർജ്ജവും സൗന്ദര്യവും ശബളിമയും ആകാശത്തിന്റെ അനന്തതയോളം എത്തുന്നതാണ്. പിള്ളയുടെ ഉണ്മതന്നെ മാതാപിതാക്കളുടെ ഉർവരമായ ഉമ്മയിൽ നിന്നു ഉരുത്തിരിഞ്ഞതാണ്. അപ്പനമ്മമാരുടെഉമ്മയിലാണല്ലോ പുത്രീ-പുത്ര ജനനത്തിനു ഹരിശ്രീ കുറിക്കുക. മാത്രമല്ല, മക്കൾക്കു അപ്പനും അമ്മയും നല്കുന്ന ഓരോ ഉമ്മയിലൂടെയും ഇരുവരുടെയും രൂപഛായകൾ മക്കളിലേക്കു പകരുകയാണ്. ഒപ്പം അവരിൽ സ്നേഹവും സന്തോഷവും സംതൃപ്തിയും പകർത്തുന്നു. ■

## പി. പി. മാത്യു വട്ടക്കുന്നേൽ



ഇന്ത്യാ ഗവണ്മെന്റിന്റെ തൊഴിൽ വകുപ്പിനു കീഴിലുള്ള സെൻട്രൽ അപ്രന്റിസ്ഷിപ്പ് കൗൺസിലിന്റെ ഉപാദ്ധ്യക്ഷനായി വട്ടക്കുന്നേൽ പി.പി. മാത്യു (റെജി)വിനെ നിയമിച്ചു. ഇന്ത്യയിലെ വിവിധ സ്ഥാപനങ്ങളിലെ തൊഴിൽ പരിശീലനത്തിനു മേൽനോട്ടം വഹിക്കുന്ന ഉന്നത സമിതിയാണ് ഇത്. കേന്ദ്ര തൊഴിൽ മന്ത്രി അദ്ധ്യക്ഷനും പ്രമുഖ വ്യവസായ സ്ഥാപനങ്ങൾ അംഗങ്ങളുമായുള്ള ഈ സമിതിയിൽ ആദ്യമായാണ് കേന്ദ്രമന്ത്രിസഭയിൽ അംഗമല്ലാത്ത ഒരാൾ ഉപാദ്ധ്യക്ഷനാകുന്നത്. വട്ടക്കുന്നേൽ ബാവായുടെ കുടുംബാംഗമായ ഇദ്ദേഹം കോട്ടയം മാർ ഏലിയാ കത്തീഡ്രൽ ഇടവകാംഗമാണ്.

രണ്ടുമാസം മുമ്പ് കേന്ദ്ര ന്യൂനപക്ഷ ക്ഷേമ വകുപ്പിന്റെ മോണിട്ടറിങ്ങ് കമ്മറ്റി അംഗമായി നിയമനം ലഭിച്ചിരുന്നു. മലങ്കര സഭയുടെ മാനേജിംഗ് കമ്മറ്റി അംഗമായിരുന്ന പി.പി. മാത്യു പീരുമേട് എഞ്ചിനിയറിംഗ് കോളേജ്, ശാസ്താംകോട്ട മാർ ബസേലിയോസ് ക്രിസ്ത്യൻ എൻജിനീയറിംഗ് കോളേജ് ഇവയുടെ സ്ഥാപകരിൽ ഒരാളാണ്.

മെക്കാനിക്കൽ എൻജിനീയറിംഗിൽ ബിരുദവും ബിസിനസ്സ് അഡ്മിനിസ്ട്രേഷനിൽ ബിരുദാനന്തര ബിരുദവും നേടിയ ഇദ്ദേഹം ഒരു വ്യാഴവട്ടക്കാലം കുവൈറ്റിൽ വാണിജ്യ രംഗത്ത് പ്രവർത്തിച്ചു. പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയുടെ കാലത്ത് സഭയുടെ വിവിധ രംഗങ്ങൾക്ക് നേതൃത്വം നൽകി.

കുവൈറ്റ് മഹാഇടവകയുടെയും കോട്ടയം മാർ ഏലിയാ കത്തീഡ്രലിന്റെയും ട്രസ്റ്റിയായി പ്രവർത്തിച്ചിട്ടുണ്ട്. സഭയുടെ എം.ഒ.സി. കോളേജുകളുടെ ഗവേണിംഗ് ബോർഡ് അംഗം. കോട്ടയം മാർ ബസ്സേലിയോസ് കോളേജ് ഗവേണിംഗ് ബോർഡ് അംഗം എന്നീ നിലകളിലും പ്രവർത്തിച്ചിട്ടുണ്ട്.

വിവിധ വിദേശരാജ്യങ്ങളിലെ സഭാ നേതാക്കന്മാരും, പ്രത്യേകിച്ച് ഇസ്രയേൽ സർക്കാരുമായി പ്രത്യേകം ബന്ധം പുലർത്തുവാൻ സാധിച്ചിട്ടുണ്ട്. മുളക്കുഴ ഐരുക്കുഴി വടക്കേനേത്ത് കുടുംബാംഗമായ സുനി മാത്യുവാണ് സഹധർമ്മിണി. മക്കൾ: സൂസൻ മാത്യു (M.B.A. എഡിബ്യൂറോ, യു.കെ., C.P.A. (U.S.A.), പോൾ മാത്യു (B.Tech).

- ഫാ. ഡോ. സാം കുട്ടംപേരൂർ. ■



ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം

# സമ്യഗ് ദർശനം

ഒരു യജമാനൻ തന്റെ തോട്ടത്തിലേക്ക് ഒരു സുന്ദരമായ പൂവിറുക്കുവാൻ തിളങ്ങുന്ന മൂർച്ചയുള്ള കത്തിയുമായി തന്റെ ഭൃത്യനെ അയക്കുകയാണ്. "അൽപ്പം പോലും വേദനിപ്പിക്കാതെ അത് ചെയ്യുക. അതിന്റെ പ്രാണനെടുക്കുന്നത് അത് പോലും അറിയാതെ ചെയ്യണം" ഭൃത്യൻ വല്ലാതെ നൊമ്പരപ്പെട്ടു. "വേദനിക്കാതെ എങ്ങനെ മുറിവുണ്ടാക്കും പ്രാണൻ അറിയാതെ എങ്ങനെ പ്രാണനെടുക്കും".

ഈ വായന കുടിയൊഴിപ്പിക്കലിന്റെ ഭാഷ എത്ര മൃദുവായിരിക്കുന്നു എന്നാണ് എന്നെ ഓർമ്മിപ്പിച്ചത്. കഴുത്തുമുറിക്കുന്ന കത്തികൾക്ക് പോലും ഒരു സുഖമുണ്ടായിരിക്കുന്നു ഇത്തരം പരിതോവസ്ഥകളിൽ ശാലീനരായി ജീവിക്കാൻ പരിശ്രമിക്കുക എന്ന് എന്നെ പഠിപ്പിച്ചിരിക്കുന്നു.

ഗോതമ്പുമണിയുടെ നിറമുള്ള നിറവയറുമായി ഒരമ്മ വിതുമ്പുകയാണ് "വേദനവേണ്ട" വേദനയില്ലാത്ത യാന്ത്രികതകൾ അവൾ ഏറ്റെടുക്കുകയാണ്. വേദനയില്ലായ്മകൾ എല്ലാം യാന്ത്രികതയാണ് വേദന സ്വാഭാവികതയാണ്. എത്ര വേദന വേണ്ടാ എന്ന് ആ അമ്മ പറയുമ്പോഴും ഒരു മുറിവുണ്ടാക്കിയാണ് ആ കുഞ്ഞിനെ പുറത്തെത്തിക്കുന്നത്. "ഒരു മുറിവും ഇല്ല ഒരു വേദനയും ഇല്ല" എന്ന് പുലമ്പിയാലും ഒരു പൊക്കിൾ കൊടി മുറിക്കാതെ എങ്ങനെ പിറവി പൂർണ്ണമാകും. വേർപെടുത്താനും വേർപെടാനും നമ്മൾ പഠിച്ചുകൊണ്ടിരിക്കുകയാണ്. ലോകം ഒരു കുഞ്ഞ് പ്രാണന്റെ രഹസ്യലോകത്തെ എല്ലാ ബന്ധങ്ങളും മുറിച്ച് മാറ്റുകയാണ്. അയാളുടെ മരണപ്പെടൽ വരെ ലോകം അതിന് വേണ്ടി തുനിയുകയും ചെയ്യും. ഒരമ്മയുടെ ഉള്ളിൽ പരൽമീനിനെപ്പോലെ സ്വാതന്ത്ര്യം അനുഭവിച്ച ഒരു ജീവനാണ് പുറത്തേക്കു വരിക. ലോകം അയാളുടെ എല്ലാ സ്വാതന്ത്ര്യങ്ങളും പിടിച്ചടക്കി വച്ചിരിക്കും. അസ്വാതന്ത്ര്യത്തിന്റെ വരുതിയിൽ നിന്ന് അവസാനം അയാൾ സ്വാതന്ത്ര്യം പ്രാപിക്കാൻ ആഗ്രഹിക്കുമ്പോൾ കാഴ്ചകളിലേക്ക് അയാൾ തുറന്നിരിക്കുന്ന കണ്ണുകൾ ആദ്യം തിരുകിയടയ്ക്കും. ഇനി അയാൾക്കൊരു ശ്വസനമുണ്ടാകരുത് ഇനി അയാൾക്കൊരു കേൾവിയുണ്ടാകരുത് എന്ന് വച്ച് അയാളുടെ മൂക്കും ചെവിയും പഞ്ഞികൾ കൊണ്ട് മൂടും. ഇനി വായ് തുറന്ന് ഒരക്ഷരം ഉരിയാടരുത് എന്ന് വച്ച്. തലയോട്ടിയിൽ നിന്ന് കീഴ്ത്താടിയിലേക്ക് ഒരു ചരട് ബന്ധിക്കും. ഇതുവരെ നടന്നവൻ ഇനി ഒരിക്കലും നടന്നേക്കരുത് എന്ന് വച്ച് അയാളുടെ കാലുകൾ കൂട്ടി ബന്ധിക്കും. അയാളുടെ പെട്ടിയുടെ മൂടി വച്ച് കല്ലറയുടെ കവാടം അടച്ച് "അടക്കം" നടത്തി എന്ന് ഉദ്ഘോഷിക്കും. "അടക്ക"ത്തിന്റെ ആന്തരികാർത്ഥം ഇങ്ങനെയൊക്കെയാണ് എന്നാണ് ഞാൻ ധരിച്ച് വച്ചിരിക്കുന്ന്. ആദ്യശ്വാസം എടുത്തത് മുതൽ അവസാന ശ്വാസം വിട്ട് കൊടുക്കുന്നത് വരെ മനുഷ്യൻ എവിടെയെല്ലാം കെട്ടിയിടപ്പെടുന്നു എന്ന് ഞാൻ ഭയത്തോടെ സങ്കൽപ്പിക്കുകയാണ്.

ഒരു കത്തിയേറുകാരന്റെ മുമ്പിൽ നിന്ന് കൊടുക്കുക എത്ര ശ്രമകരമാണ്. എത്ര കത്തിമുകളിൽ അയാളുടെ-ചോര വീഴ്ത്തിയിട്ടാകണം ഒരാൾ അവസാനം അയാളുടെ പ്രാണനെ വിടുന്നത്. എന്നിട്ടും ഒരു യജമാനൻ പറയുകയാണ് "വേദനിപ്പിക്കരുത്!" "ചോരവീഴരുത്!" "പ്രാണനെടുക്കുന്നത് പ്രാണനറിയരുത്"! തിരുനെറ്റിയിലേക്ക് ഒരു നിറയൊഴിച്ചാൽ തീരാവുന്ന ഒന്നിനെ ഇത്ര ഗോപ്യമായി കൊല്ലേണ്ടതുണ്ടോ? യജമാനന്റെ അന്തർഗതം നീ അത്രയങ്ങ് സുന്ദരമായി അവിടെ നിൽക്കണ്ട നീ അവിടെ നിൽക്കുന്നത് എന്റെ ശോഭ കെടുത്തും എന്നൊരു ഭയമെനിക്കുണ്ടായിരുന്നു. യജമാനൻ അത്രമേൽ പ്രണിയിച്ച ഒരു പൂവിനോട് പോലും അസൂയയുണ്ടായിരിക്കുന്നു. പൂവ് മുറിക്കാൻ കാരണവും കൂടി കഥ പറഞ്ഞവസാനിപ്പിക്കുകയാണ്. കൊട്ടാരത്തിലെ പൂന്തോട്ടം കണ്ട ഒരു ബാലൻ പറഞ്ഞുവത്രെ "നമ്മുടെ രാജാവിനേക്കാൾ സൗന്ദര്യം പൊഴിക്കുന്ന പൂവാണല്ലോ ഇത്"

"ഏറ്റം വലിയ ക്രൂരത പോലും
ഏറ്റം മൃദുകരമായി ചെയ്യുക" ■

E-mail: fr.thirumangalam@gmail.com

ഡീക്കൻ എൽദോ കുര്യാക്കോസ് / തോമസ് മാത്യു




# അനുഭവങ്ങളിലൂടെ ഒരു യാത്ര

**ബ**ന്യാമിൻ പത്തനംതിട്ട ജില്ലയിലെ പന്തളം കുളനട സ്വദേശി. മാന്തളിർ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ഇടവകാംഗം. യുത്തനേസിയ എന്ന ആദ്യകഥാസമാഹാരം അബുദാബി മലയാളി സമാജം ഏർപ്പെടുത്തിയ പ്രഥമ പ്രവാസ പുരസ്ക്കാരത്തിന് അർഹനായി. ആടുജീവിതം കേരള സാഹിത്യ അക്കാദമി അവാർഡിന് അർഹമായി. അക്കപ്പോരിന്റെ ഇരുപത് നസ്രാണി വർഷങ്ങൾ, അബീശഗിൻ, മഞ്ഞവെയിൽ മരണങ്ങൾ എന്നിവ മറ്റ് നോവലുകൾ.

### അനുഭവങ്ങളുടെ ഒരു യാത്ര

എല്ലാറ്റിനും ഒരു കാലം ഉണ്ട്. നിയോഗം എന്ന പദത്തെ എപ്പോഴും എടുത്ത് പറയുന്നത് അതു നിമിത്തമാണ്. വേദശാസ്ത്രത്തിൽ 'വിളി' എന്ന ആശയം ഉണ്ടല്ലോ. വിളി എല്ലാ ഇടത്തിലും ഉണ്ടെന്നാണ് ഞാൻ വിശ്വസിക്കുന്നത്. അത് ഒരു ദൈവിക വിളി മാത്രമല്ല. എഴുത്തിലേക്കുള്ളത് ഒരു വിളിയാണ്. നമ്മൾ എത്ര ശ്രമിച്ചാലും എത്തപ്പെടേണ്ട സമയത്ത് മാത്രം നാം എത്തിച്ചേരുന്നു. അതുകൊണ്ട് ഞാൻ ആയി തീരേണ്ട സമയത്ത് ഞാൻ ആയി തീർന്നു എന്നാണ് ഞാൻ വിശ്വസിക്കുന്നത്.

### ബന്യാമീൻ അനുഭവങ്ങളിലൂടെ മാത്രം കഥപറയുന്നു എത്രത്തോളം യോജിക്കുന്നു

നമുക്ക് പറയാൻ ഒരു വിഷയം ഉണ്ടാകുക എന്നതാണ് ആദ്യത്തെ കാര്യം. അതിന് ഏറ്റവും ആവശ്യം വായനക്കാരന്റെ ഉള്ളിലേക്ക് എത്തപ്പെടാനുള്ള നല്ല വഴികളാണ്. അനുഭവങ്ങളിലൂടെ പറയുന്ന വിഷയം കൃത്യമായി അവരിൽ എത്തും. അനുഭവങ്ങളിലൂടെ കഥ പറയുന്നത് - അത് എപ്പോഴും ഞാൻ അനുഭവിച്ച, അനുഭവം ആയിരിക്കണം എന്നില്ല. വായനക്കാരന്റെ ഹൃദയത്തിൽ കൊള്ളുന്ന ഏതെങ്കിലും ഒക്കെ അനുഭവങ്ങൾ നമ്മുടെ ജീവിതത്തിൽ എവിടെയെങ്കിലും വച്ച് കണ്ടുമുട്ടും. അത് വഴിയിൽ കാണുന്നതാകാം, വായിച്ച അനുഭവമാകാം. അതിനെ ഉള്ളിലേക്ക് സ്വാംശീകരിക്കുകയും, അത് വായനക്കാരിൽ എത്തിക്കേണ്ടതാണെന്നുള്ള ഒരു ദൗത്യം നമ്മളിൽ സ്വയം അറിയാതെ രൂപപ്പെടുകയും ചെയ്യുന്നു. അവിടെ വച്ചാണ് നമ്മൾ ഈ അനുഭവങ്ങൾ സ്വീകരിക്കുകയും അത് എഴുതുകയും ചെയ്യുന്നത്. അപ്പോൾ നമ്മുടെ പ്രാഥമിക ദൗത്യം അത് പറയുവാൻ ഒരു മാർഗ്ഗം കണ്ടെത്തുക എന്നുള്ളതാണ്. അനുഭവം അതിന്റെ




ഒരു ഭാഗം മാത്രമാണ്. അതിൽ എല്ലാം പൂർണ്ണമാകുന്നില്ല. അതിന്റെ കൂടെ നമുക്ക് പറയാനുള്ള ചില കാര്യങ്ങളുണ്ട്. അനുഭവം അതിന്റെ ഒരു വഴി മാത്രമാണ്. യഥാർത്ഥത്തിൽ അനുഭവം ഒരു കഥാതന്തുവാണ്, അതിൽ നിന്നാണ് നമ്മൾ മറ്റിടങ്ങളിലേക്ക് ഒക്കെ അതിനെ ബന്ധിപ്പിക്കുന്നത്.

**യാത്രയുടെ പശ്ചാത്തലം എല്ലാ രചനകളിലുമുണ്ടല്ലോ? ഈ വിധ സ്വാധീനം രചനയിൽ കടന്നുവന്നതെങ്ങനെ?**

ഏറ്റവും കുറച്ച് യാത്ര ചെയ്തിട്ടുള്ള ആളാണ് ഞാൻ. കാരണം വളരെ ചെറുപ്പത്തിലേ വിദേശ രാജ്യത്ത് പോയതുകൊണ്ട് യാത്രകൾ കുറഞ്ഞു. പക്ഷേ യാത്ര എപ്പോഴും എന്നെ ഭ്രമിപ്പിക്കുന്ന ഒരു മോഹമാണ്. സങ്കല്പ സ്വപ്നമാണ്, യാത്രചെയ്യുക പുതിയ പുതിയ ദേശങ്ങൾ കാണുക എന്നത് എന്റെ ഉള്ളിൽ ഒരു യാത്രികന്റെ സ്വപ്നം ഉണ്ട്. യാത്രികനാകാനുള്ള ആഗ്രഹമുണ്ട്. ആ യാത്രയെക്കുറിച്ചുള്ള സങ്കല്പം നമ്മെ പല ജീവിതങ്ങളിലേക്ക് യാത്ര ചെയ്യിപ്പിക്കുന്നു. പല ഇടങ്ങളിലേക്ക് യാത്ര ചെയ്യിപ്പിക്കുന്നു. ആ സങ്കല്പം നമ്മുടെ ഉള്ളിൽ കിടക്കുന്നതുകൊണ്ട് നമ്മുടെ എഴുത്തിലത് അറിയാതെ വരുന്നതാണ്. അല്ലാതെ നമ്മൾ മന:പൂർവ്വം ഉൾച്ചേർക്കുന്നതല്ല.

**പുസ്തകങ്ങൾ തലക്കെട്ട് നൽകുന്നതിനു പിന്നിലെ ഒരുക്കം എങ്ങനെയാണ്**

കഥയ്ക്ക് ഉചിതമായ തലക്കെട്ട് തിരഞ്ഞെടുക്കുന്നത് വായനക്കാരേ പെട്ടെന്ന് ആകർഷിക്കും. ഞാൻ തന്നെ ഒരു നൂറുവട്ടം എന്നോടുതന്നെ ചോദിച്ചിട്ടാണ് എന്റെ പുസ്തകങ്ങൾക്ക് തലക്കെട്ട് ഇടുന്നത്. ഒരു നോവൽ എഴുതാൻ ചിലപ്പോൾ മൂന്നു വർഷം എടുക്കും. തലക്കെട്ട് ഇടാനും ഇത്രയും കാലം തന്നെ എടുക്കും. ഓരോന്നും മാറി മാറി ഇടുകയും എന്നോടു തന്നെ വീണ്ടും ചോദിക്കുകയും ചെയ്യും. കുറെക്കൂടെ ആകർഷകം ആണോ ഇതുവരെ വന്നിട്ടില്ലാത്ത തരത്തിലുള്ള ഒരു തലക്കെട്ടാണോ എന്ന് അന്വേഷിക്കും.

**എഴുതുന്ന എല്ലാ ആശയങ്ങളും ഫലപ്രദമായി അനുവാചകരുടെ ഹൃദയത്തിലേക്ക് പകർന്നിട്ടുണ്ടോ?**

എല്ലാ കാര്യങ്ങളും ചിലപ്പോൾ എല്ലാ ഇടങ്ങളിലും സംവേദനം ചെയ്യണം എന്നില്ല. വളരെ അധികം ആളുകൾ വായിച്ചു എന്നു പറയുന്ന 'ആടുജീവിത'ത്തിൽ പോലും സംവേദനം ചെയ്യപ്പെടാത്ത ഒത്തിരി കാര്യങ്ങൾ ഉണ്ട്. അത് എല്ലാ കൃതികളിലും ഉണ്ടാകുന്ന കാര്യമാണ്.

**ഓർത്തഡോക്സ് സഭാംഗം എന്ന രീതിയിൽ സഭായോജിപ്പിനെ എങ്ങനെ വിലയിരുത്തുന്നു**

സഭാസംയോജനം നിശ്ചയമായും നടക്കേണ്ട ഒന്നാണ്. വേദശാസ്ത്രപരമായി ഒരു വ്യത്യാസവുമില്ലാത്ത സഭയിൽ നിസ്സാരമായ കാര്യങ്ങളാണ് പ്രശ്നങ്ങൾക്ക് ക്രിസ്തീയമായ ശ്രമങ്ങളിൽ ഏർപ്പെട്ടുകൊണ്ട് വളരെ വേഗം സഭയിൽ സമാധാനം സാദ്ധ്യമാക്കണം എന്നാണ് എന്റെ ആഗ്രഹം. അതിന് വിട്ടുവീഴ്ചയ്ക്ക് തയ്യാറാകണം. ഓരോ ഇടവകയ്ക്കും അവരുടേതായ വൈകാരിക പ്രശ്നങ്ങളുണ്ട്. പൂർവ്വിക പാരമ്പര്യവുമായി ബന്ധപ്പെട്ടു കിടക്കുന്നു വൈകാരികത. അപ്പോൾ നമ്മൾ കേസ്, കോടതി എന്നതിനപ്പുറം മാനുഷികമായി പ്രശ്നങ്ങൾ പരിഗണിച്ച്, പരിഹാരം സാധ്യമാക്കണം. സഭയിൽ സമാധാനം സ്ഥാപിക്കാതെ ക്രിസ്തീയത ഒന്നും പറഞ്ഞിട്ട് ഒരു കാര്യവുമില്ല. സഭയിൽ സമാധാനം ഉണ്ടാക്കുവാനുള്ള ശ്രമങ്ങളും ചർച്ചകളും പുതിയ സാഹചര്യങ്ങളിൽ അനിവാര്യമാണ്.

**ബന്യാമീന്റെ രചനകളിൽ ഫെമിനിസ്റ്റ് ദർശനംകുറവാണെ പ്രസ്താവനയോട് യോജിക്കുന്നുവോ?**

എന്റെ രചനകളിൽ സ്ത്രീകൾക്ക് പ്രാധാന്യം ഇല്ല എന്ന് പറയുന്നതിനോട് എനിക്ക് യോജിപ്പില്ല. എത്ര വലുതായി പറയുന്നു എന്നല്ല, എത്ര ആഴത്തിൽ പറയുന്നു എന്നതാണ്. സൈനു എന്ന ആടുജീവിതത്തിലെ കഥാപാത്രം വളരെ ചെറിയതാണ്. പക്ഷേ വളരെ ശക്തമായ കഥാപാത്രമായിട്ടാണ് വരുന്നത്. കാരണം നജീബ് എന്ന വ്യക്തി ആശങ്കയിൽ നില്ക്കുമ്പോൾ അയാൾക്ക് വലിയ പ്രചോദനം കൊടുക്കുന്നത് സൈനുവാണ്. ജസീന്ത എന്ന കഥാപാത്രത്തെ നാം കാണുമ്പോൾ വളരെ നെഗറ്റീവാണ്. എന്നാൽ വളരെ ബോൾഡായി ചിന്തിക്കുകയും, ജീവിതത്തെ ഏറ്റവും പുതിയ രീതിയിൽ നോക്കിക്കാണുകയും ചെയ്യുന്ന ഒരു പെൺകുട്ടിയാണ് അവൾ. അബീശഗിൽ എന്ന കഥാപാത്രം പെൺകുട്ടി അഥവാ സ്ത്രീ തന്നെയാണ്. ചെറുകഥകളിൽ ധാരാളം സ്ത്രീ കഥാപാത്രങ്ങൾ ഉണ്ട്. കുമാരി ദേവിയാണെങ്കിലും, ആഡിസ് അബാബ എന്ന കഥയിലാണെങ്കിലും സ്ത്രീ കഥാപാത്രങ്ങൾ ഉണ്ട്. അതല്ലാതെ ഒരു പക്ഷത്തിനുവേണ്ടിയുള്ള എഴുത്തല്ല നമ്മൾ ചെയ്യുന്നത്.

**ഇപ്പോൾ ഏതെങ്കിലും ഒരു പ്രത്യേക വിഷയത്തെക്കുറിച്ചുള്ള പണിപ്പുരയിലാണോ?**

ഒരു പ്രത്യേക വിഷയം/കഥാപാത്രം അങ്ങനെയൊരു സ്വപ്നമില്ല. ഇപ്പോൾ നമ്മുടെ മുമ്പിലുള്ള വിഷയം എഴുതി പൂർത്തിയാക്കുക, അതേറ്റവും മനോഹരമാക്കുക എന്നതാണ് ആഗ്രഹിക്കുന്നത്. അങ്ങനെ പറയുകയാണെങ്കിൽ ഒരു മൂന്നോ നാലോ വിഷയം എപ്പോഴും എന്റെ മനസ്സിൽ എഴുതാൻ ബാക്കിയായി കിടപ്പുണ്ട്. അതൊക്കെ എഴുതി തീർക്കുക എന്നതാണ് എന്റെ ഇപ്പോഴത്തെ സ്വപ്നം. അത് വേഗത്തിൽ സാധിക്കണമെന്നില്ല. അല്ലാതെ ഇന്നവിഷയം എന്നൊരിക്കലും ചിന്തിക്കാറില്ല. നോവലാണ് ഇപ്പോൾ എഴുതികൊണ്ടിരിക്കുന്നത്. ഗൾഫിനെപ്പറ്റിയുള്ള ഒരു നോവൽ. പക്ഷേ ഗൾഫ് മലയാളികളെപ്പറ്റിയുള്ളതല്ല. അത് അറബിന്റെ ചരിത്രവും, അറബിന്റെ

പാരമ്പര്യവും ജീവിതവും ഒക്കെ ഉൾക്കൊള്ളുന്ന ഒരു നോവലിന്റെ ശ്രമത്തിലാണ്.

**ഏതെങ്കിലും ഒരുകൃതി വായിച്ചപ്പോൾ ഇങ്ങനെ എനിക്ക് എഴുതുവാൻ സാധിച്ചില്ലല്ലോ എന്ന ചിന്ത ഉണ്ടായിട്ടുണ്ടോ?**

എല്ലാ ലോക ക്ലാസ്സിക്കുകൾ വായിക്കുമ്പോഴും ഇങ്ങനെ തോന്നിയേക്കാം. 'യേശുവിന്റെ അന്ത്യപ്രലോഭനം' വായിക്കുമ്പോൾ എന്തൊരു മനോഹരമായാണ് ക്രിസ്തുവിനെ അവതരിപ്പിച്ചിരിക്കുന്നത് എന്ന് തോന്നും. ഇങ്ങനെ ഒരു കഥാപാത്രത്തെ നമുക്ക് ഈ രീതിയിൽ അതിന്റെ എല്ലാ പ്രഭയോടും എല്ലാ ചൈതന്യത്തോടും കൂടി അവതരിപ്പിക്കുവാൻ കഴിയുന്നുവെങ്കിൽ ആ മഹത്വം എത്ര വലുതായിരിക്കും എന്ന് വിചാരിച്ചിട്ടുണ്ട്. ഇതേ രീതിയിൽ ഒരു കഥ പറയാൻ കഴിഞ്ഞുവെങ്കിൽ... അങ്ങനെ ചില മോഹങ്ങൾ എപ്പോഴും ഉണ്ടാകും. ഒരുപക്ഷേ അങ്ങനെ ചില മോഹങ്ങളാണ് അടുത്ത ചില നോവലിലേക്ക് അല്ലെങ്കിൽ അടുത്ത ഒരു പടി മുകളിൽ ചവിട്ടുവാൻ എഴുതുവാൻ പ്രേരിപ്പിക്കുന്നത്. ഇത്തരം ചില മോഹങ്ങളാണ് നമ്മളെ വളർത്തുന്നത്.

**പ്രവാസജീവിതത്തിൽ ഏറ്റവും ഭയാപകർന്ന ചിന്ത**

അവിടെവച്ച് മരിച്ചുപോകും എന്ന ഒരു സ്ഥിതി. നാട്, വീട്, കുടുംബം എന്നീ സ്വപ്നങ്ങൾ കണ്ടുകൊണ്ടാണ് പ്രവാസ ജീവിതം. അന്യദേശത്തുവച്ചുള്ള ഒരു മരണം അതു തീർത്തും ഭയം ജനിപ്പിക്കുന്ന ഒരു ചിന്തയാണ്.

**കൃതി വളരുമ്പോൾ എഴുത്തുകാരൻ വിസ്മരിക്കപ്പെടുന്ന ഒരവസ്ഥ വേദനയുണ്ടാക്കുമോ**

എഴുത്തുകാരന് മുകളിൽ കൃതി വളരുകയാണെങ്കിൽ അത് സന്തോഷമാണ്. എഴുത്തുകാരൻ നിലനിൽക്കണം എന്നില്ല. ഒരു കഥാകാരന്റെ കൈയ്യൊപ്പില്ലാതെ തന്നെ ഒരു കൃതി നിലനില്ക്കാം. അതിൽ വലിയ പ്രശ്നങ്ങളൊന്നും ഇല്ല. ബെന്യാമീൻ എന്ന എഴുത്തുകാരൻ വിസ്മരിക്കപ്പെടുന്നതിൽ എനിക്ക് ഒരു പരാതിയുമില്ല.

**മലയാളത്തിന്റെ ശ്രേഷ്ഠഭാഷാ പദവിയെക്കുറിച്ച്..?**

ശ്രേഷ്ഠഭാഷാ പദവി എന്ന് പറയുന്നതിനോട് എനിക്ക് ഒന്നും തോന്നുന്നില്ല. മലയാളത്തിൽ എഴുതുന്നു, അല്ലെങ്കിൽ മലയാളി എന്ന് പറയുന്നതിൽ എനിക്ക് അഭിമാനം ഉണ്ട്. അപ്പോൾ മലയാള ഭാഷയിലെ കൃതികളെ ലോകത്തിന് പരിചയപ്പെടുത്തിക്കൊടുക്കുക എന്നതാണ് നമ്മൾ നമ്മുടെ എഴുത്തു വഴിയായി ശ്രമിക്കുന്നത്. ഭാഷയ്ക്ക് ശ്രേഷ്ഠ പദവി ലഭിച്ചതുകൊണ്ട് എഴുത്തിന് പ്രാധാന്യം ലഭിക്കുന്നില്ല. മറിച്ച് ആ ഭാഷയിലെ സൃഷ്ടികൾ ഭാഷാ വരമ്പുകൾക്കപ്പുറം എത്തുമ്പോഴാണ് ഭാഷയ്ക്ക് അംഗീകാരം ലഭിക്കുന്നത്. ■




42-ാം പേജിൽ നിന്നും...

തയിൽ ക്രമീകരിക്കുകയും വേണം. ആധുനികസാങ്കേതികസൗകര്യങ്ങൾ വർദ്ധിച്ചപ്പോൾ ചെവിയിൽ വിരൽവച്ച് അടയ്ക്കാതെ പള്ളിയിലും പരിസരത്തും നില്ക്കാൻ വയ്യെന്നായിട്ടുണ്ട്.

**പഴയനിയമവായനയുടെ സുമോറോ**

പെരുന്നാൾ ശുശ്രൂഷകളിലും മറ്റും (ദനഹാ, ഓശാന, കാൽകഴുകൽ, ദുഃഖവെള്ളിയാഴ്ച, ഉയിർപ്പ്) പഴയനിയമവായനയ്ക്കു മുമ്പ് സുമോറോകൾ ചേർത്തിട്ടുണ്ട്. അവ ചൊല്ലിയ ശേഷം, പലരും 'നീതിമാന്മാരുടെ കൂടാരത്തിൽ' എന്നാരംഭിക്കുന്ന വി.കുർബ്ബാനയുടെ സുമോറോ കൂടി ചൊല്ലി കേൾക്കുന്നു. അതിന്റെ ആവശ്യമില്ല.

നമ്മുടെ ആരാധനകൾ ഭംഗിയാകണമെന്ന സദുദ്ദേശ്യത്തിൽ കുറിച്ച എളിയ അഭിപ്രായങ്ങളാണ് ഇതിലുൾപ്പെടുത്തിയത്. അഭിപ്രായവ്യത്യാസങ്ങളുണ്ടെങ്കിൽ അവ ചർച്ച ചെയ്യേണ്ടതാണ്. ■

**Favours Received**

ഒരു വിശ്വാസി

## ചുറ്റുവട്ടം

ജോയി കുളനട



# C.K. VARGHESE
# അക്ഷര തീർത്ഥാടകൻ





**സി. കെ. വർഗീസ് മുളമൂട്ടിൽ**

**മലങ്കരസഭയുടെ അക്ഷര തീർത്ഥാടകൻ**

**പന്തളം:** അന്തരിച്ച സി.കെ. വർഗീസ് മുളമൂട്ടിൽ അക്ഷരങ്ങളിലൂടെ സഭയെ സ്നേഹിക്കുവാൻ ശ്രമിച്ച അതുല്യ അത്മായ വ്യക്തിത്വമായിരുന്നുവെന്ന് പ. ബസ്സേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ പ്രസ്താവിച്ചു.

വി. കുർബ്ബാനയുടെ വ്യാഖ്യാനമായ 'ജീവനുള്ള ബലി' എന്ന ഗ്രന്ഥത്തിലൂടെ പ്രശസ്തനായ സി.കെ. വർഗീസിന്റെ ഒന്നാം ചരമ വാർഷിക സമ്മേളനം പന്തളം കുരമ്പാല സെന്റ് തോമസ് പള്ളിയിൽ ഉദ്ഘാടനം ചെയ്തു പ്രസംഗിക്കുകയായിരുന്നു അദ്ദേഹം. വികാരി ഫാ. ജോസ് തോമസ് അദ്ധ്യക്ഷത വഹിച്ചു.

സി. കെ. വർഗീസ് മലങ്കരയിലെ വ്യതിര്യക്ത അത്മായ ശ്രേഷ്ഠനാണ്. വൈദികർക്കോ വേദശാസ്ത്രപണ്ഡിതർക്കോ മനസ്സിൽ തെളിയാത്ത കാര്യമാണ് അദ്ദേഹം നിർവ്വഹിച്ചത്. ആരാധനാ സാഹിത്യത്തിന്റെ അർത്ഥവും വ്യാഖ്യാനവും സാധാരണക്കാർക്ക് നൽകുവാൻ സി.കെ. വർഗീസിന് കഴിഞ്ഞു.

'ജീവനുള്ള ബലി' എന്ന ഒറ്റ കൃതിയാണ് അദ്ദേഹത്തിന്റെ ജീവിതത്തിന്റെ സാക്ഷ്യം ബോധ്യപ്പെടുത്തുവാനുള്ള അടയാളവും മുദ്രയും. വേദപുസ്തകവും ആരാധനയും തമ്മിലുള്ള അഗാധമായ ബന്ധം സാധാരണക്കാർക്ക് ഇത് വെളിപ്പെടുത്തുന്നു. ഇതിന്റെ ലാളിത്യവും അവതരണവും കണ്ട് സഭയാകമാനമുള്ള വിശ്വാസികൾ പുസ്തകം ഏറ്റുവാങ്ങിയെന്ന് പ. ബാവ പറഞ്ഞു.

* * * *

മുൻസിപ്പാലിറ്റി സ്പെഷ്യൽ ഓഫീസറായി വിരമിച്ച സി.കെ. വർഗീസ് 1982 ലാണ് വി. കുർബാനയുടെ ധ്യാനപഠനം ആരംഭിച്ചത്. വി. കുർബ്ബാന ഗാനങ്ങളുടെ വ്യാഖ്യാനവും പാഠവും ചേർത്തുള്ള പുസ്തകത്തിന്റെ ഭാഷാശുദ്ധി വരുത്തിയത് സഭാകവി വെണ്ണിക്കുളം സി.പി. ചാണ്ടിയാണ്. പുസ്തകത്തിന്റെ കൈയ്യെഴുത്തു പ്രതി കണ്ട ദാനിയേൽ മാർ പീലക്സീനോസ് തിരുമേനി ഇത് അച്ചടിച്ചു പ്രസിദ്ധീകരിക്കുവാൻ നിർബന്ധിച്ചു.

പത്ത് വർഷത്തിനുശേഷം 'ജീവനുള്ള ബലി'യുടെ പ്രകാശം 1993-ൽ നടന്നു. Living sacrifice എന്ന പേരിൽ 1998-ൽ ഇംഗ്ലീഷിൽ പുസ്തകം പ്രസിദ്ധീകരിച്ചു. മലയാളം അറിയാത്ത പ്രവാസികളായ പുതുതലമുറയ്ക്കായി ഇംഗ്ലീഷ് അക്ഷരത്തിൽ 'ജീവനുള്ള ബലി'യും പ്രസിദ്ധീകരിച്ചു.

മലങ്കരസഭ മുഴുവൻ വി. കുർബാനയുടെ അർത്ഥവും വ്യാപ്തിയും വ്യാപകമാക്കുന്നതിൽ സി. കെ. വർഗീസിന്റെ 'ജീവനുള്ള ബലി' പ്രത്യേകം പങ്ക് വഹിച്ചു. അമേരിക്ക, ഗൾഫ്, യൂറോപ്പ്, സിംഗപ്പൂർ, ഓസ്ട്രേലിയ തുടങ്ങിയ സ്ഥലങ്ങളിൽ ജനിച്ചു വളർന്ന മലയാളം സംസാരിക്കുവാൻ അറിയാത്ത കുട്ടികൾ വളരെ ഹൃദ്യമായി, സ്ഫുടമായി വി. കുർബ്ബാന ഗീതങ്ങളും പ്രാർത്ഥനകളും ചൊല്ലുവാൻ സജ്ജമാക്കിയത് 'ജീവനുള്ള ബലി' എന്ന വി. കുർബാനയുടെ വ്യാഖ്യാന ഗ്രന്ഥമാണ്.

സി.കെ. വർഗീസിനെക്കുറിച്ച് തോമസ് നീലാർമഠം തയ്യാറാക്കിയ അനുസ്മരണ ഗ്രന്ഥത്തിന്റെ പേര് 'മലങ്കരയുടെ അക്ഷരതീർത്ഥാടകൻ എന്നാണ്. അതിന്റെ ആമുഖത്തിൽ പ. കാതോലിക്കാബാവാ എഴുതി: "സഭയെ സ്നേഹിക്കുന്ന ഒരു വ്യക്തിയുടെ ഉൾക്കാഴ്ചയുടെയും അർപ്പണ ബോധത്തിന്റെയും ഉത്തമ സാക്ഷ്യങ്ങളാണ് സി.കെ. വർഗീസിന്റെ ഗ്രന്ഥങ്ങൾ. ഇതുപോലെ സഭയ്ക്കുവേണ്ടി സമയവും സമ്പത്തും സഹനതയും നൽകിയ അത്മായ ശ്രേഷ്ഠരെക്കുറിച്ച് പിതാക്കന്മാർ പറയുന്നത് ഇവർ 'പട്ടമില്ലാത്ത പട്ടക്കാരാണെന്നാണ്'

വേദപുസ്തകാധിഷ്ഠിതമായി ചിട്ടപ്പെടുത്തിയ നമ്മുടെ സഭയുടെ ആരാധനാക്രമം ഇംഗ്ലീഷ് ഭാഷയിലൂടെയും ഇംഗ്ലീഷ് അക്ഷരങ്ങളിലൂടെയും പുതിയ തലമുറയുടെ മനസ്സിലേക്ക് ആഴത്തിൽ പതിയുമ്പോൾ സഭ വളരുന്നു എന്ന് നമുക്ക് സന്തോഷിക്കാം." (പേജ്. 16).

പഞ്ചായത്തു രാജിനെക്കുറിച്ച് സി. കെ. വർഗീസ് 1973-ൽ ഗ്രന്ഥം എഴുതി. കർത്തൃപ്രാർത്ഥന (1997), സഹദാ മാർ ഗീവർഗീസ് (1998), മാർത്തോമ്മാ ശ്ലീഹാ (1999) തുടങ്ങി പത്തിലധികം ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്. 'ജീവനുള്ള ബലി', living sacrifice എന്ന പേരിൽ ഇംഗ്ലീഷിലും ഇംഗ്ലീഷ് അക്ഷരങ്ങളിലും പ്രസിദ്ധീകരിച്ചത് ആഗോളതലത്തിൽ പ്രചാരം നേടി.

മലങ്കര സഭയുടെ വിശുദ്ധ ആരാധനാനുഷ്ഠാനങ്ങളും വിശുദ്ധ കുർബ്ബാനയുടെ അർത്ഥവും വ്യാഖ്യാനവും സാധാരണക്കാർക്ക് മനസ്സിലാകും വിധം എഴുതി പ്രസിദ്ധീകരിച്ച് പ്രചരിപ്പിക്കുന്നതിൽ സി.കെ. വർഗീസ് ഏറ്റെടുത്ത ത്യാഗം ശ്ലാഘനീയമാണ്. മലങ്കരസഭയിലെ പ്രവാസികളായ യുവതി യുവാക്കളെ സഭയോടും വി. കുർബ്ബാനയോടും ചേർത്ത് നിർത്തുന്നതിൽ 'ജീവനുള്ള ബലി' എന്ന ഗ്രന്ഥം വഹിച്ച പങ്ക് അദ്വതീയമാണ്.

മലങ്കര ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മിറ്റി അംഗങ്ങളായ കോരസൺ വർഗീസ് (ന്യൂയോർക്ക്) മകനും, ജോൺ സാമുവേൽ (അബുദാബി) മരുമകനുമാണ്.

**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**

## ബസീലിയ ഓർത്തഡോക്സ് സെന്റർ ചാപ്പൽ കൂദാശ നിർവ്വഹിച്ചു



പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ചരമ സുവർണ്ണ ജൂബിലി സ്മാരകമായി തൃപ്പലഴികത്ത് സ്ഥാപിച്ച ബസീലിയാ ഓർത്തഡോക്സ് സെന്ററിന്റെ ഉദ്ഘാടനം പ. കാതോലിക്കാ ബാവാ നിർവ്വഹിക്കുന്നു. മെത്രാപ്പോലീത്തന്മാരായ സഖറിയാ മാർ അന്തോണിയോസ്, സഖറിയാസ് മാർ അപ്രേം, ഡോ. ജോഷ്വാ മാർ നിക്കോദിമോസ്, ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, ഡോ. ഏബ്രഹാം മാർ എപ്പിഫാനിയോസ്, ബസീലിയാ ഓർത്തഡോക്സ് സെന്റർ ഡയറക്ടർ ഡോ. യൂഹാനോൻ മാർ ദിയസ്ക്കോറോസ് എന്നിവർ സമീപം

**കുണ്ടറ:** പരിശുദ്ധ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ചരമ സുവർണ്ണ ജൂബിലി സ്മാരകമായി തൃപ്പലഴികത്ത് സ്ഥാപിച്ച ബസീലിയാ ഓർത്തഡോക്സ് സെന്റർ, മാർ ഗ്രീഗോറിയോസ് ചാപ്പൽ എന്നിവയുടെ കൂദാശയും ചരിത്ര മ്യൂസിയത്തിന്റെ ഉദ്ഘാടനവും പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ മുഖ്യ കാർമ്മികത്വത്തിൽ നടന്നു.

29-ന് 5 മണിക്ക് പരിശുദ്ധ ബാവായേയും മെത്രാപ്പോലീത്തന്മാരേയും തൃപ്പലഴികം സെഹിയോൻ ഓർത്തഡോക്സ് പള്ളിയിൽ നിന്ന് സ്വീകരിച്ചു. 5.30-ന് മ്യൂസിയത്തിന്റെ ഉദ്ഘാടനവും കൂദാശയുടെ ഒന്നാം ഘട്ടവും പരിശുദ്ധ കാതോലിക്കാ ബാവാ നടത്തി. 30-ന് ചാപ്പലിന്റെ രണ്ടാംഘട്ട കൂദാശയും തുടർന്ന് കുർബ്ബാന, ആശിർവാദം, സ്നേഹവിരുന്ന് എന്നിവയും നടത്തി. വൈദികരും വിശ്വാസികളും ഉൾപ്പെടെ നിരവധി പേർ പങ്കെടുത്തു.

## പൗരോഹിത്യ സുവർണ്ണ ജൂബിലി



പൗരോഹിത്യ സുവർണ്ണ ജൂബിലി ആഘോഷിച്ച തിരുവൻവണ്ടൂർ തുണ്ടുത്തറ പറമ്പിൽ ഫാ. കെ. വി. ജോൺ. സഭാ മാനേജിംഗ് കമ്മറ്റി അംഗമാണ്. ഭാര്യ: മേരിക്കുട്ടി ജോൺ (അധ്യാപിക) മക്കൾ: ജോളി ജോൺ (അധ്യാപിക). ജിജി ജോൺ, ജ്യോതി അനീഷ് തോമസ് (അമേരിക്ക), മരുമക്കൾ: സാജൻ ഫിലിപ്പ്, സഞ്ജു ജിജി, അനുഷ് തോമസ്.

## ഉത്തരേന്ത്യക്കാർക്കായി ദേവാലയം

**ഭിലായ് :** ഭാരതത്തിന്റെ മദ്ധ്യേ - കിഴക്കു സംസ്ഥാനങ്ങളിലെ ഹിന്ദി മാതൃഭാഷയായുള്ള പുതിയ വിശ്വാസികൾക്കു വേണ്ടി കൽക്കട്ടാ ഭദ്രാസനത്തിനുകീഴിൽ സെന്റ് തോമസ് ഇന്ത്യൻ ഓർത്തഡോക്സ് ഹിന്ദി കോൺഗ്രിഗേഷൻ രൂപീകരിച്ചുകൊണ്ട് ഭദ്രാസന മെത്രാപ്പോലീത്ത ഡോ. ജോസഫ് മാർ ദിവന്നാസിയോസ് സഭയുടെ സുവിശേഷീകരണ ദൗത്യത്തിൽ പുതിയ കാൽവെപ്പ് നടത്തി.

സുവിശേഷീകരണം ലക്ഷ്യമാക്കി 2012 - ൽ സുനിൽ വർഗീസിനെ ഭദ്രാസന സുവിശേഷകനായി നിയോഗിച്ചിരുന്നു. മുപ്പത്തിയഞ്ചിലധികം കുടുംബങ്ങൾ ഉൾപ്പെടുന്ന പുതിയ ദേവാലയത്തിന്റെ പ്രഥമ വികാരിയായി ഫാ. ജോസ്. കെ. വർഗീസിനെയും, അസിസ്റ്റന്റ് വികാരിയായി ഫാ. ലിജോ ജോണിനേയും, ചാപ്ലേനായി ഫാ. ചെറിയാൻ ജോസഫിനെയും, കോ-ഓർഡിനേറ്ററായി സുവിശേഷകനായ സുനിൽ വർഗീസിനെയും നിയമിച്ചു. പുതിയ വിശ്വാസികൾക്ക് വേദപുസ്തക പഠനത്തിനും പ്രബോധനങ്ങൾക്കും നാഗപൂർ തിയോളജിക്കൽ സെമിനാരി സേവനം നല്കുന്നു.

## "അവർ ഒന്നാകുന്നു" : നേതൃപരിശീലന ശില്പശാല

മലങ്കര ഓർത്തഡോക്സ് സഭ ഇക്കൊല്ലം നടപ്പാക്കുന്ന ദാമ്പത്യ വിശുദ്ധീകരണ വർഷാചരണത്തിന്റെ ഭാഗമായി സഭാ മാനവശാക്തീകരണ വിഭാഗം ആവിഷ്ക്കരിക്കുന്ന **അവർ ഒന്നാകുന്നു** എന്ന പദ്ധതിയുടെ ബോധവൽക്കരണം ഭദ്രാസനങ്ങളിലും ഇടവകകളിലും നടത്തുന്ന റിസോഴ്സ് പേഴ്സൺസിനുള്ള പരിശീലനം 2014 മേയ് 31 ശനിയാഴ്ച രാവിലെ 9 മുതൽ കോട്ടയം കാതോലിക്കേറ്റ് അരമന ഓഡിറ്റോറിയത്തിൽ നടത്തുന്നതാണ്. ഈ പദ്ധതിയിൽ സന്നദ്ധ സേവനം ചെയ്യുവാൻ താല്പര്യം ഉള്ളവർ ബന്ധപ്പെടുക. E-mail - hrm@mosc.in, Ph: 0481- 2572800, 2578500

## മെറിറ്റ് ഈവനിംഗ്

**ദേവലോകം:** എസ്. എസ്. എൽ. സി ഹയർ സെക്കന്ററി, തത്തുല്യ പരീക്ഷകൾ എന്നിവയിൽ എല്ലാ വിഷയങ്ങൾക്കും A+ ഗ്രേഡ് നേടിയവർ, സർവ്വകലാശാലാ പരീക്ഷകളിലെ റാങ്കുജേതാക്കൾ, കലാ-കായിക രംഗത്തുള്ള വിജയികൾ എന്നിവരെയും, മികച്ച സേവനത്തിനുള്ള അവാർഡ് ലഭിച്ചവരേയും, ഉന്നത പരീക്ഷകളിൽ പ്രശസ്ത വിജയം വരിച്ചവരെയും ഏപ്രിൽ 22-ാം തീയതി ചൊവ്വാഴ്ച 3 മണിക്ക് കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമന ഓഡിറ്റോറിയത്തിൽ നടന്ന മെറിറ്റ് ഈവനിംഗ് സമ്മേളനത്തിൽ അനുമോദിച്ചു.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്ത സമ്മേളനത്തിൽ ഫാ. ഡോ. ജേക്കബ് കുര്യൻ, അസോസിയേഷൻ സെക്രട്ടറി ഡോ. ജോർജ് ജോസഫ്, ക്യാപ്റ്റൻ രാജു, കുരുവിള എം. ജോർജ്, റോണി വർഗീസ് ഏബ്രഹാം എന്നിവർ ആശംസകളർപ്പിച്ചു.

## വിജയി



അഖില മലങ്കര സൺഡേസ്കൂൾ സോണൽ മത്സരത്തിൽ (സൗത്ത് സോൺ) ജൂനിയർ പ്രസംഗ മത്സരത്തിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കിയ മീവൽ മറിയം മാത്യു.

തേവലക്കര മർത്തമറിയം ഓർത്തഡോക്സ് ഇടവകയിൽ തെങ്ങുംതുണ്ടിൽ ഡോ. ജിനു മാത്യു വൈദ്യന്റെയും, ഡോ. ലാലമ്മ ജോണിന്റെയും മകൾ.





## പിൻവഴി



# പെരുന്നാളുകളിലെ പണാധിപത്യം

പെരുന്നാളുകളിൽ സംക്രമിച്ച അനാവശ്യവും വിജാതീയവുമായ പ്രവണതകൾ സഭനേരിടുന്ന ശക്തമായ വെല്ലുവിളിയാണ്.ഇവന്റ് മാനേജിമെന്റുകളാൽ നടത്തപ്പെടുന്ന സ്പോൺസേഡ് പ്രോഗ്രാമുകളായി നമ്മുടെ പെരുന്നാളുകൾ വളർന്ന് ഇരിക്കുന്നു. 'തിന്മാൻ നല്ലതും കാണ്മാൻ ഭംഗിയുള്ളതും' തേടി നടക്കുന്നതിന്റെ ഇടയിൽ നാം വിശുദ്ധ കുർബാനയുടെ കാര്യം മറന്നുപോകുന്നു.

നോമ്പാലും പ്രാർത്ഥനയാലും സ്വന്തം ശരീരത്തെ ക്ഷീണിപ്പിച്ച പരിശുദ്ധന്റെ കബറിങ്കലേക്ക്, പദയാത്രയാൽ ശരീരത്തെ ക്ഷീണിപ്പിച്ച് നമസ്കാരത്തിന് നില്കാനാകാതെ തളർന്ന് വീഴുന്ന വിശ്വാസസമൂഹം പരുമലപ്പെരുന്നാളിലെ കാഴ്ചയാണ്. ചന്ദനപ്പള്ളിയുടെ മാത്രം പാരമ്പര്യമായിരുന്ന ചെമ്പെടുപ്പ് ഇന്ന് എല്ലാ ദേവാലയങ്ങളും ആഘോഷമാക്കാറണ്ട്. അത് ആത്മീയമാകാറുണ്ടോ? പെരുന്നാളുകൾ ആത്മീക നവോത്ഥാനത്തിനും പൊതു നന്മയ്ക്കു ആയി തീരണം.

ദൈവത്തോട് അനുഗ്രഹവും പാപമോചനവും കണ്ണുനീരോടെ യാചിച്ചിരുന്ന റാസകൾ ഇന്ന് പണക്കൊഴുപ്പിന്റെ വർണ്ണശബളമായ ഘോഷയാത്രകളാകുന്നു. 'ഇപ്പെരുന്നാളിൽ കർത്താവെ നിൻകോപത്തെ നീക്കേണം' എന്ന് പിതാക്കന്മാർ കണ്ണുനീരോടെ പാടിയിരുന്നിടത്ത്, ദൈവകോപം വരുത്തുന്ന പ്രവൃത്തികൾ അരങ്ങേറുന്നു.എന്നാലിന്നും അനുതാപ പ്രാധാന്യമുള്ള പെരുന്നാൾ നടത്തുന്ന ചില ദേവാലയങ്ങളെങ്കിലും ഉള്ളതുകൊണ്ടായിരിക്കണം നാം രക്ഷപെട്ട് ജീവിച്ച് പോകുന്നത്.

ദേവാലയങ്ങളുടെ ഇടയിലും വൈദികരുടെ ഇടയിലും വിശ്വാസികളിലും കാണുന്ന മറ്റൊരു പ്രവണതയാണ് 'വലിയവനാകണ'മെന്നുള്ള വ്യഗ്രത, ഞങ്ങടെ ദേവാലയം മറ്റ് ദേവാലയിങ്ങളിലും മികച്ചതാകണം എന്ന ചിന്ത, ഇവ സ്ഥാനനാമങ്ങൾ നേടുവാനുള്ള പ്രേരണ ജനിപ്പിക്കുന്നു.

വലിയപള്ളി, മഹാ ഇടവക, തീർത്ഥാടനകേന്ദ്രം, ആഗോള തീർത്ഥാടനകേന്ദ്രം തുടങ്ങിയ പ്രഖ്യാപനങ്ങൾ പരിശുദ്ധ സുന്നഹദോസിന്റെ തീരുമാനപ്രകാരമുള്ളതാണ്. എന്നാൽ പ്രസ്തുത ദേവാലയങ്ങളിൽ താഴെപ്പറയുന്ന മാനദണ്ഡങ്ങൾ പലിക്കേണ്ടതാണെന്ന് നിർദ്ദേശിക്കണം:

മുടങ്ങാത്ത യാമപ്രാർത്ഥനകൾ, ഞായർ മോറാനായപെരുന്നാൾ ആചരണം; വികാരി സന്യസ്ഥനെങ്കിൽ അങ്ങനെയും കുടുംബസ്ഥനെങ്കിൽ കുടുംബമായും താമസിക്കാനുള്ള സൗകര്യവും താമസിക്കുന്ന വികാരിമാരും; കാതോലിക്കാദിനപ്പിരിവ് ഉൾപ്പെടെയുള്ള സഭാപിരിവുകളിലും പരിശുദ്ധപിതാവും ഇടവക മെത്രാപ്പോലീത്താമാരും പ്രഖ്യാപിക്കുന്ന സഭാ പരിപാടികളിലുമുള്ള പങ്കാളിത്തത്തിലെ മികവ്; തീർത്ഥാടന കേന്ദ്രമാക്കപ്പെടുന്ന ദേവാലയങ്ങളിൽ അഭയം തേടുന്ന വിശ്വാസികൾക്ക് ആശ്വാസം പകരുന്ന മുടക്കമില്ലാത്ത വൈദിക സാന്നിധ്യം; തീർത്ഥാടകർക്ക് നല്കേണ്ട ലോകപ്രകാരമുള്ള സൗകര്യങ്ങൾ, അതിനാവശ്യമായ സ്ഥലസൗകര്യങ്ങൾ; ജാതിമതഭേദമന്യേ അശരണർക്ക് നല്കുന്ന ആശ്വാസപ്രവർത്തനങ്ങളിലെ മികവ്; പരിശുദ്ധ സഭയോടും പിതാക്കന്മാരുടെ കല്പനകളോടുമുള്ള വിധേയത്വവും കൂറും, ഇടവകയിലെ ആഭ്യന്തര സമാധാനവും പ്രാർത്ഥിക്കുവാനുള്ള അന്തരീക്ഷവും.

ഇത്രയും കാര്യങ്ങൾ ഓരോ ഇടവകയേയും സംബന്ധിച്ച് വിലയിരുത്തുവാൻ സംവിധാനം ഉണ്ടാകണം. ഓരോ ഇടവകയേയും സംബന്ധിച്ച എല്ലാകാര്യങ്ങളും പ്രത്യേക ഫയലിൽ സൂക്ഷിക്കുകയും വിവിധ ആവശ്യങ്ങൾ ഇടവകകളിൽ നിന്ന് വരുമ്പോൾ പ്രസ്തുത ഫയലിൽ ആ ഇടവകയെ സംബന്ധിച്ചുള്ള എല്ലാകാര്യങ്ങളും ലഭ്യമായിരിക്കുകയും അത് പരിശോധിക്കപ്പെടുകയും വേണം.

കാലത്തിന്റെ വെല്ലുവിളികളെ അതിജീവിക്കാൻ സ്ഥാനനാമങ്ങൾ വഹിക്കുന്ന ദേവാലയങ്ങൾ ഇത്തരത്തിലൊരു സാക്ഷ്യം വഹിക്കാൻ തയ്യാറാകണം. കാരണം എണ്ണം കൊണ്ടും പുരാതനത്വം കൊണ്ടും സഭയ്ക്കു നൽകുന്ന സംഭാവനകൾ കൊണ്ടും ഉന്നതസ്ഥാനം അലങ്കരിക്കുന്ന ചെറിയപള്ളിയും അതിന്റെ അടുത്ത് നില്കാൻ കഴിയാത്ത മഹാഇടവകകളും നമുക്കുണ്ട്. സ്ഥാനത്തിന് വേണ്ടിയുള്ളസമ്മർദ്ദം ആധുനികകാലം ഉയർത്തുന്ന വെല്ലുവിളിയാണ്.

**പിൻമൊഴി:**

**കാലത്തിന്റെ വെല്ലുവിളികളെ അതിജീവിക്കാൻ സ്ഥാനനാമങ്ങൾ വഹിക്കുന്നദേവാലയങ്ങൾ ഉത്തമ ക്രൈസ്തവ സാക്ഷ്യം സമൂഹത്തിൽ വഹിക്കാൻ തയ്യാറാകണം.**

- ഫാ. ചെറിയാൻ ടി. സാമുവേൽ, വഞ്ചിത്ര







# CCET

**3RD OLDEST COLLEGE IN CHHATTISGARH**

## If You Aim High We Provide The Means

## COURSES OFFERED



Founder of This Institution
Late Lamented
H.G.Dr.Stephanos Mar Theodosius

### B.E.

| BRANCH | CURRENT SEATS |
|---|---|
| Computer Science Engineering | 60 Seats |
| Electronics & Tele. Engineering | 120 Seats |
| Mechanical Engineering | 120 Seats |
| Electrical Engineering | 60 Seats |
| Information Technology | 60 Seats |

### M.Tech

CAD / CAM Robotics 18 Seats



H.G.Dr.Joseph Mar Dionysius
Chairman CCET

## SALIENT FEATURES

- 100% Placement for eligible candidates
- In Campus Hostel for Boys & Girls. (Managed by Priests & Nuns)
- Scholarship worth Rs. 5 Lack / Year.
- ATM (SBI) NCC, Book Bank Scheme.
- Multi GYM for Boys & Girls
- Wi Fi Campus
- Language Laboratory
- Affordable Fees




**ADMISSION OPEN**
**Without Any DONATION**

### COMMUNITY QUOTA

Students having 50% in PCM & having minimum 10% marks in JEE main (earlier AIEEE) / CGPET are only eligible for direct admission under Community Quota

## ACHIEVEMENT 2013-14

### 100% Placement of eligible candidates by 29 Campanies

## For Admission

Fill the online Application Form at college website and submit. Take a print out and send the same along with all the relevant documents to the college address alongwith DD of Rs. 1650/- in favor of 'Christian College of Engineering & Technology' payable at Bhilai

Application Form and Prospectus can be obtained from the college office or at Kerala (Fr. Jose K Varghese, Thiruvalla. Ph.No. 08592006025, 04692634326) on payment of Rs. 1600/- and by post, send Rs. 1650/- as DD in favor of 'Christian College of Engineering & Technology' **payable at Bhilai.**

**The Application Form should be filled and sent with all supporting documents, attested by a GAZETTED Officer and return it to the college office on or before** *20th June, 2014.*

**Counseling will be held on** *25th of June, 2014*

For More Details Call
9826141686
9981991419
9981991417



## CHRISTIAN COLLEGE OF ENGINEERING AND TECHNOLOGY, BHILAI

(Under the aegis of By St. Thomas Malankara Orthodox Syrian Church Mission, Bhilai.
(Approved by UGC Affiliated to CSVTU, Bhilai)
Kailash Nagar, Near Industrial Estate, Bhilai, Distt. Durg, C.G., Pin-490026
Phone No.: 0788-2286662, 2286663, 2286663, 2286664, Fax No.: 0788-2285266, E-mail: ccet@ccetbhilai.ac.in

**Visit Us : www.ccetbhilai.ac.in**



THE MALANKARA SABHA,
CATHOLICATE ARAMANA, KOTTAYAM-686 004
Published on 10/May/2014

RNI No. 3076/1948, Reg. No. KL/KTM/236/2012-14
License No. KL/CR/KTM/WPP-47/2012-14
Licensed to Post Without Pre-Payment




# BASELIOS MATHEWS II COLLEGE OF ENGINEERING



LAKE VIEW, MUTHUPILAKADU

SASTHAMCOTTA, KOLLAM - 690 520

Tel : 8281801579, 0476 - 2835579




Website : www.bmce.ac.in, Email : admissions@bmce.ac.in

## Kerala University Results 2013 - 14




Detty M. Panickar
Reg.No: 10411031
Score : 9.33




Tom Varghese
Reg.No: 10411045
Score : 8.66




Sreerenjini Nair
Reg.No: 10411055
Score : 9.24




Sithara Pillai
Reg.No: 10411051
Score : 9.14




Jiffy Anna John
Reg.No: 09411046
Score : 9.27




Manish.N.M
Reg.No: 09411028
Score : 8.67




Reshma.S
Reg.No: 09411047
Score : 8.70




Ashiya Jaleel
Reg.No: 09411039
Score : 9.05




Saranya.S.Kumar
Reg.No: 09411055
Score : 8.44

## Our Alumini are placed in leading Companies




# ADMISSION REGISTRATION STARTED

SCHOLARSHIPS FOR ORTHODOX MERITORIOUS STUDENTS

GOVT: FEES ONLY | NO DONATION

ADMISSION HELPLINE:
8281801579

courses offered:
B.Tech: Mechanical (ME), Computer Science (CS), Electronics & Communication (EC), Electrical & Electronics (EE), Applied Electronics & Instrumentation (AE), Civil (CE),
M.Tech:Computer Science (CS)

PRINTED AND PUBLISHED BY FR. THOMAS P. MUKALIL, CATHOLICATE ARAMANA, DEVALOKAM ON BEHALF OF ORTHODOX VISWASA PARIPALANA SAMITHY, DEVALOKAM, KOTTAYAM. AND PRINTED AT CATHOLICATE PRESS, DEVALOKAM KOTTAYAM AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004, EDITOR DR. ZACHARIAH MAR APREM RS. 15/-